# കലാകൗമുദി

# 360

എല്ലാ ഞായറാഴ്ചയും പ്രസിദ്ധപ്പെടുത്തുന്നത്

ജൂലൈ 25, 1982

വില: 1 രൂപ 50 പൈസ



എഡിററർ: എം. എസ്. മണി

സഹപത്രാധിപന്മാർ:
എസ്. ജയചന്ദ്രൻ നായർ
എൻ. ആർ. എസ്. ബാബു

ഇലസ്ട്രേഷൻസ്: നമ്പൂതിരി

## കൗമുദി ന്യൂസ് സർവീസിൻെറ സ്പെഷ്യൽ റിപ്പോർട്ടുകൾ



## സ്പെഷ്യൽ ഫീച്ചർ



## ലേഖനം



## കഥ



## നീണ്ടകഥ



## നോവൽ



## സിനിമ



## പലവക



## മുഖചിത്രം

കളർ ട്രാൻസ്പരൻസി: ശ്രീ. ഫഖ്റുദ്ദീൻ

## വി. ടി. യും ഇ. എം. എസ്സും

ഈയിടെ ഒരുദിവസം തൃത്താല ടി. ബി. യിൽ തങ്ങാൻ ഇടയായി. ഭാരതപ്പുഴയിൽ വെള്ളമില്ലായിരുന്നു. പരന്നു കിടക്കുന്ന മണൽത്തിട്ടയിൽ ഒഴുകുന്ന വെയിലിനെനോക്കി ഇരിക്കുമ്പോൾ വി. ടി. യെക്കുറിച്ച് ആരോ സംസാരിക്കുന്നതു് കേട്ടു. തിരിഞ്ഞുനോക്കുമ്പോൾ കണ്ടതു് ഇന്ത്യൻ സിനിമയിലെ ഏകനായ ആ താടിക്കാരൻ സംവിധായകനെയാണ്. കൂടെയുള്ളതു് അദ്ദേഹത്തിന്റെ സുഹൃത്താവണം. പരിചയപ്പെടാൻ കൊതിയുണ്ടായിരുന്നുവെങ്കിലും അകലെ മാറി ആദരവോടെ നോക്കിനിന്നതേയുള്ളൂ. ടി. ബി. യിലെ വാച്ചറായ പത്മനാണ് പറഞ്ഞതു് സംവിധായകൻ വി. ടി. യെക്കുറിച്ച് സിനിമ നിർമ്മിക്കുന്നുണ്ടെന്ന്. തൃത്താലയ്ക്കു തൊട്ടടുത്താണു് മേഴത്തൂരെന്ന അറിവു് തെക്കൻതിരുവിതാംകൂറുകാരനായ എനിക്കു് പുതിയതായിരുന്നു. അഗ്നിഹോത്രി ന്ററു യാഗം നടത്തിയ വേദിയിൽ സമൂഹത്തിന്റെ രോഗശമനത്തിനു യാഗാഗ്നി ജ്വലിപ്പിച്ച വി. ടി. കലാകൗമുദിയിൽ വി. ടി. യുടെ ലേഖനങ്ങൾ വായിച്ച വിവരമുള്ളവനായ ചെറുപ്പക്കാരൻ സുഹൃത്തു് സംശയം പറഞ്ഞു. എൺപതു കഴിഞ്ഞ മനുഷ്യന്റെ വാക്കുകൾക്ക് ഇത്രയും ചെറുപ്പമോ? വി. ടി. യെ അറിയാവുന്നവർക്ക് അങ്ങനെ ഒരു സംശയം തോന്നുകയില്ലെന്നതാണ് വാസ്തവം. ഒരിക്കൽ ഒരു സാഹിത്യ ക്യാമ്പിൽ വച്ച് വി. ടി. യെ പരിചയപ്പെട്ടപ്പോൾ അനുഭവിച്ചറിഞ്ഞതാണ് ആ മനസ്സിന്റെ പ്രസരിപ്പ്. തൃത്താല ടി. ബി. യിൽ തങ്ങിയ ദിവസം വി. ടി. ഇല്ലാത്ത വി. ടി. യുടെ വീട്ടിൽ പോകാൻ ഒരുങ്ങിയെങ്കിലും വൈകുന്നേരം എവിടെനിന്നോ ഓടിയെത്തിയ മഴ തടസ്സം നിന്നു. കലാകൗമുദി (ലക്കം 359) യിലെ 'നാടകത്തിനു പിന്നിലെ നാടകം' വായിച്ചപ്പോൾ ഓർമ്മ വന്നതാണ് ഇതെല്ലാം. നാടകം നടക്കുമ്പോൾ കർട്ടനു പിന്നിൽ പ്രോംററും സംവിധായകരുമായി നിന്ന വി. ടി. യുടേയും ഇ. എം. എസ്സിന്റെയും ചിത്രങ്ങൾ മനസ്സിൽ വന്നു. നാടകത്തിന്റെ തന്മയത്വത്തികവു കണ്ടു് അടങ്ങാത്ത ആഹ്ലാദത്തോടെ വി. ടി. യെ കെട്ടിപ്പുണർന്ന ഇ. എം. എസ്സ്. വി. ടി. യും ഇ. എം. എസ്സും ഒരേ ലക്ഷ്യത്തിനുവേണ്ടി രണ്ടു കൈവഴികളായി ഒഴുകിയവരാണ്. വി. ടി. മൺമറഞ്ഞു. ഇ. എം. എസ്സ്. കർമ്മരംഗത്തു് ഇപ്പോഴും ജ്വലിച്ചു നിൽക്കുന്നു. നാടകത്തിനു പിന്നിലെ നാടകം വായിച്ചപ്പോൾ ഒരാഗ്രഹം. വി. ടി. യെക്കുറിച്ച് ഇ. എം. എസ്സ്. ഒന്നു് എഴുതിക്കണ്ടെങ്കിൽ.

സതീശൻ നായർ,
തിരുവനന്തപുരം.

## രണ്ടു കണ്ണും തുറക്കണം

'മ'കാര പ്രസിദ്ധീകരണങ്ങളെയും അവയുടെ നിലനില്പിന്റെ ശക്തികളായ 'പൈങ്കിളി' സാഹിത്യകാരന്മാരെയും തുറന്നുകാട്ടിയതു് നന്നായി! പക്ഷേ, ഒരു സംശയം. മുഖംനോക്കാത്ത, കാററിന്റെ ഗതി നോക്കാത്ത, രാഷ്ട്രീയക്കാരുടെ കുഴലൂത്തുകാരല്ലാത്ത ഏതു പ്രസിദ്ധീകരണമുണ്ടു് കേരളത്തിൽ? പണ്ടൊക്കെ കലാകൗമുദിയുടെ താളുകൾ അപവാദങ്ങൾക്കതീതമായിരുന്നു. ഈയിടെയായി പ്രസിദ്ധീകരിക്കുന്ന രാഷ്ട്രീയ ലേഖനങ്ങൾ തീർത്തും ഏകപക്ഷീയമായിട്ടുള്ളവതന്നെയാണ്. ഒരുകൂട്ടരുടെമാത്രം തെററുകൾ ചൂണ്ടിക്കാണിക്കുക. അതു ശരിയല്ല. ഇടതുപക്ഷക്കാരെന്ന ലേബൽ നെററിയിൽ ഒട്ടിച്ചു വച്ചിട്ടുള്ളവർ പറയുന്നതെന്തും ശരിയാണെന്നു് വരുത്തിത്തീർക്കുവാൻ ശ്രമിക്കുന്നതു് പരിഹാസ്യമാണ്. (ബാലാരിഷ്ടത ഇനിയും വിട്ടുമാറിയിട്ടില്ലാത്ത ഇന്ത്യയിലെ ഇടതുപക്ഷങ്ങളെപ്പററി ഒരു ചർച്ച കലാകൗമുദി സംഘടിപ്പിക്കുന്നതു നന്നായിരിക്കും.)

തെററുകൾ ചൂണ്ടിക്കാണിക്കുന്നതു് നല്ലതുതന്നെ. പക്ഷേ, അതു് ഒരു കണ്ണടച്ചു പിടിച്ചുകൊണ്ടാവരുതു്; രണ്ടു കണ്ണും തുറന്നു പിടിച്ചുകൊണ്ടുതന്നെ വേണം.

കെ. ടി. പൗലോസ്,
അങ്കമാലി.

## സി. നാരായണ പിള്ള

കലാകൗമുദി 358-ാം ലക്കത്തിൽ പ്രസിദ്ധീകരിച്ച 'ഒരു ഏകാകിയുടെ ശബ്ദം' എന്ന സ്പെഷ്യൽഫീച്ചർ ആകർഷണീയമായി തോന്നി. പ്രഗത്ഭമതിയായ സി. നാരായണപിള്ളയെ നാം ശ്രദ്ധിക്കാതെ പോയാൽ അതു് നമ്മോടുതന്നെ ചെയ്യുന്ന ഒരപരാധമായിരിക്കും. വ്യക്തമായ രാഷ്ട്രീയനയവും അതിലുപരി സാഹിത്യജ്ഞാനവും അനുഭവ പാരമ്പര്യങ്ങളുമുള്ള സി. നാരായണപിള്ളയുടെ ശബ്ദം യുവഹൃദയങ്ങളിൽ മാററം വരുത്താനുതകുന്നവയാണ്. വന്ദ്യവയോധികനായ നാരായണ പിള്ളയെക്കുറിച്ച് വായനക്കാരെ മനസ്സിലാക്കിച്ചതിന്ന കലാകൗമുദിയെ അഭിനന്ദിക്കാതെ വയ്യ.

സി. എസ്. അജിത്കുമാർ.
തിരുവനന്തപുരം-1.

## ആരാണ് നല്ല എഴുത്തുകാരൻ?

മുട്ടത്തുവർക്കിയുടെ 'രണ്ടു വീടുകൾ' നല്ല കഥയാണ്. കേശവദേവിന്റേയും തകഴിയുടേയും സമകാലികനായ അദ്ദേഹത്തെ 'അടുക്കളക്കാരിപ്പെണ്ണുങ്ങളുടെ കഥാകാരൻ' എന്നു് വിളിച്ച് തരംതാഴ്ത്തണോ? നല്ല ഒരെഴുത്തുകാരൻ മററെല്ലാവർക്കും വേണ്ടിയല്ലേ കഥകളെഴുതുന്നതു്? നമ്മുടെ നേതാക്കന്മാരുടേയും ഡോക്ടർമാരുടേയും എഞ്ചിനീയർമാരുടേയും ഞരമ്പുകളിലുള്ളതു്, അടുക്കളക്കാരിപ്പെണ്ണുങ്ങൾ വിയർത്തൊലിച്ച് ഊട്ടിക്കൊടുത്ത ചോറിന്റെ ചോരയാണെന്നുള്ളതു് മറക്കരുതേ! തീററപ്പണ്ടാരങ്ങളുടെ നന്ദികെട്ടസ്വഭാവം നമുക്കു് ഇനിയും മാററിയെടുക്കാനായില്ലേ? 'മ' പ്രസിദ്ധീകരണങ്ങളിലൊന്നിലുള്ളതു്: അടുക്കളക്കാരിപ്പെണ്ണുങ്ങളിലും രാഷ്ട്രീയബോധം കുത്തിവയ്ക്കുന്ന കാർട്ടൂണിസ്റ്റ് ടോംസിന്റെ കൈകളാണല്ലോ; ടി. വി. കൊച്ചുബാവ തൊട്ടുള്ളവരുടെ മിനിക്കഥകളും അവരച്ചടിക്കുന്നതു് കണ്ടില്ലെന്നു നടിക്കണോ?

സമൂഹത്തിന്റെ അടിസ്ഥാനപരമായ തകരാറിന്റെ പ്രതിബിംബമാണല്ലോ വല്ലച്ചിറ മാധവനും, കോട്ടയം പുഷ്പനാഥും ഒക്കെ! ബാഹ്യവസ്തുക്കളുടെ പ്രതിച്ഛായകളാണല്ലോ നമ്മുടെ ചിന്ത എന്നു പറയുന്നതു്! "പെസിമിസം" എന്ന ഇംഗ്ലീഷ് വാക്കു് മലയാളത്തിലെന്താണാവോ? ഞാനറിയുന്ന രണ്ടു പെസിമിസ്റ്റുകൾ ഇവർ രണ്ടു പേരുമത്രേ. സെക്സിന്റെ മൂർദ്ധ വൈകൃതങ്ങൾ വല്ലച്ചിറ മാധവൻ സൃഷ്ടിച്ചിട്ടുണ്ടു്; അതു്, ആകാശത്തുനിന്നു് പൊട്ടിവീണതൊന്നുമല്ല. ക്രൂരതയുടെ മൂർത്ത വൈകൃതങ്ങൾ കോട്ടയം പുഷ്പനാഥും സൃഷ്ടിച്ചിട്ടുണ്ടു്. നമ്മുടെ ചീഞ്ഞളിഞ്ഞുപോയ സാംസ്കാരിക ചൈതന്യത്തിന്റെ പരിച്ഛേദനങ്ങളായെന്നു കൊണ്ടു് അക്കഥകളെ വിലയിരുത്തിക്കൂടേ?

വി. ബി. ജ്യോതിരാജ്,
ചാവക്കാട്.

## മാർബ്ൾ മുഖം

ലലനാമണികളുടെ മാർബ്ൾ മുഖം കവറായടിച്ചാലേ പ്രസിദ്ധീകരണങ്ങൾ ചിലവാകു എന്ന ധാരണയുടെ പിടിയിലാണെന്നു തോന്നുന്നു കേരളത്തിലെ എല്ലാ വാരികകളും. കലാകൗമുദി ചിലപ്പോഴെങ്കിലും ഈ മാർബ്ൾ മുഖങ്ങൾ ഒഴവാക്കിക്കാണുന്നതിൽ സന്തോഷമുണ്ടു്. കലാകൗമുദിക്കു് ഈ മുഖങ്ങൾ തീരെ അങ്ങു വർജ്ജിച്ചാലെന്താ? 359-ാം ലക്കത്തിന്റെ മുഖചിത്രം അസലായിരിക്കുന്നു. നമ്പൂതിരിയുടെ കലവാരന്തോറും തിളങ്ങുന്നു. അതു് വെറും രേഖാചിത്രങ്ങൾ അല്ല; നമ്മുടെ നയനങ്ങളോടു് സംസാരിക്കുന്ന ഒരു ഉത്കൃഷ്ട കലയാണ്.

വി. പി. രാജൻ നമ്പ്യാർ,
ബാലുശ്ശേരി.



കൗമുദി ന്യൂസ് സർവീസ്

നൂറ്റിനാല്പതിൽ പതിനെട്ടിനുള്ള പ്രസക്തി എന്താണ്?

ഒററനോട്ടത്തിൽ വലുതായൊന്നുമില്ല. പക്ഷേ, ഏർപ്പാടു് കേരള നിയമസഭയിലാകുമ്പോൾ കാര്യം മാറുന്നു. ഒരൊററ എണ്ണം മാറിയപ്പോൾ തലകുത്തിമറിഞ്ഞ ആപ്പിൾ കാർട്ടുകൾ ഈ നിയമസഭയിൽ കണ്ടിട്ടുണ്ട്.

പുറത്തു് കരചരണാദികളററ മട്ടിലാണ് ഇപ്പോഴത്തെ പ്രതിപക്ഷം കഴിയുന്നതെങ്കിലും, നിയമസഭയ്ക്കുള്ളിൽ അവർ ഭരണപക്ഷത്തോടു് ഏതാണ്ടു് ഒപ്പത്തിനൊപ്പം നിൽക്കുന്നു എന്നതിനാൽ പതിനെട്ട്, പതിനാല്, എട്ട് തുടങ്ങിയ പല സംഖ്യകൾക്കും വലിയ പ്രസക്തി ഉണ്ട്.

പറഞ്ഞുവരുന്നതു് പ്രതിപക്ഷത്തിന്റെ അറുപത്തിമൂന്നു പെരുകാൻ പോകുന്നുവെന്നല്ല. കർഷകത്തൊഴിലാളി പെൻഷന് ഭേദഗതിമാററങ്ങൾ പലതും സർക്കാർ വരുത്തി ആഴ്ചകൾ കഴിഞ്ഞശേഷമാണ്, അതിനെപ്പററി ഔപചാരികമായ ഒരഭിപ്രായ പ്രകടനം നടത്താൻ മാർക്സിസ്റ്റുപാർട്ടി സ്റ്റേററ് കമ്മിററി മുതിർന്നു കണ്ടതു് എന്നതിനാൽ, പ്രകടമായോ അല്ലാതെയോ പെട്ടെന്നെന്തെങ്കിലും ഒഫൻസിവ് ആക്ഷന് ആ പാർട്ടിയോ പ്രതിപക്ഷം ഒന്നാകെയോ ഒരുങ്ങുമെന്ന് കരുതേണ്ടതില്ല.

ഇപ്പോഴത്തെ 'പതിനെട്ട്' ഒരു നിർദ്ദിഷ്ടലായനിയുടെ കാര്യമാണ്. കോൺഗ്രസ് സംസ്കാരമുള്ളവർ പരസ്പരം ലയിക്കണമെന്ന് ഒരാഹ്വാനമുണ്ടായതിനു പിന്നാലേ, കേരള കോൺഗ്രസ് സംസ്കാരമുള്ളവർ ലയിച്ചുചേരണം എന്ന മറെറാരാഹ്വാനം വന്നതാണ് ഈ പതിനെട്ടിലെ പൊരുൾ.

'കേരള കോൺഗ്രസ് സംസ്കാരം' എന്നുവച്ചാൽ അതു പറഞ്ഞവർ ഉദ്ദേശിച്ചതു് മാണിഗ്രൂപ്പ് കേരളകോൺഗ്രസ്സും ജോസഫ് ഗ്രൂപ്പ് കേരളകോൺഗ്രസ്സും എൻ. ഡി. പി. യും പൊതുവായി ഉൾക്കൊള്ളുന്ന സംസ്കാരമാണ്. കെ. എം. മാണിയും പി. ജെ. ജോസഫും കിടങ്ങൂർ ഗോപാലകൃഷ്ണപിള്ളയുമാണ് ഈ കക്ഷികളുടെ നായകർ. ഇപ്പോൾ കേരള രാഷ്ട്രീയത്തിലെ മൂന്നു നയതന്ത്രകോവിദർ.

മാണിഗ്രൂപ്പിലെ ആറും ജോസഫ് ഗ്രൂപ്പിലെ എട്ടും എൻ. ഡി. പി. യിലെ നാലും എം. എൽ. എ. മാർ ചേരുമ്പോൾ പതിനെട്ടായി. ഈ പതിനെട്ട് പല അടവുകൾക്കും ഉതകുന്ന മാന്ത്രിക സംഖ്യയാണ്.

'ലയന'നീക്കങ്ങൾക്കു നടുവേ കോൺഗ്രസ്-എ, നിയമസഭയിലെ ആംഗ്ലോ-ഇന്ത്യൻ നോമിനിയുടെ തലയ്ക്കുമേൽ ഒരു ആപ്പ് ഇറക്കി നിറുത്തിയിരിക്കുന്നതുപോലെയുള്ള തന്ത്രപരമായ ഒന്നുതന്നെ കേരള കോൺഗ്രസ് സംസ്കാര വാദവും.

ഈ അടുത്തദിവസം തിരുവനന്തപുരത്തു് ഒരു യോഗത്തിൽ സ്വന്തം പാർട്ടിക്കാരോടു് പ്രസംഗിച്ചപ്പോൾ മുഖ്യമന്ത്രി കരുണാകരൻ ഒന്നറക്കെ ചിന്തിച്ചതു് ഈ പ്രകൃതത്തിൽ ഓർമ്മിക്കാവുന്നതാണ്. ഇപ്പോഴത്തെ ഭരണമുന്നണി ഒരു സ്ഥിരം ഏർപ്പാടല്ല, അദ്ദേഹം പറഞ്ഞു. കോൺഗ്രസ്-ഐക്കാർ സ്വന്തം കാലിൽ നില്ക്കാൻ പഠിക്കണം. പാർട്ടി വലുതാക്കിയെടുക്കണം. — അനുയായികളെ അദ്ദേഹം ഉപദേശിച്ചു.

പതിനെട്ടിന് പ്രസക്തി ഏറുന്നുണ്ട്, അല്ലേ?

കോൺഗ്രസ് സംസ്കാരത്തെക്കുറിച്ച് കൃഷ്ണഗാഥ പാടുന്ന കോൺഗ്രസ്-ഐയിൽ നിലവിലുള്ള സാംസ്കാരിക സംഘർഷം ശമിച്ചിട്ടില്ല. മന്ത്രിമാരാകാനൊക്കാത്തതുമൂലം എ. എൽ. ജേക്കബ്, ജോസ് കുററ്യാനി തുടങ്ങിയ എം. എൽ. എ. മാരിലുളവായ രോഷാഗ്നി നീറിക്കൊണ്ടിരിക്കുകയാണ്. ജേക്കബിന്റെ പിന്നിൽനിന്നു് ഒരു പുതിയ പാർട്ടിയുടെ പിറവി സൂചിപ്പിക്കുന്ന നക്ഷത്രം തിളങ്ങിത്തുടങ്ങിയിട്ടുമുണ്ട്. ആഗസ്റ്റ് 15 ന് ഈ സംസ്ഥാനത്തെ ലത്തീൻ കത്തോലിക്കാ പ്രതിനിധികൾ നടത്തുന്ന കൺവെൻഷനിൽ പുത്തപ്പിറവി അറിയാം.

ഒരു ഡസനിലേറെ പാർട്ടികളുള്ള ഒരു ഭരണമുന്നണിയെ നൂലിൽക്കൂടി നടത്തിച്ച് അക്കരെയെത്തിക്കുന്ന കാര്യം സ്വർഗ്ഗവാതിൽ കയറുംപോലെ ദുഷ്കരമായ കർമ്മമാണ്. ന്ററുപുണ്യം ചെയ്ത ആത്മാക്കൾക്കുപോലും പലതരം വിഘ്നങ്ങൾ വായുംതുറന്നു് എതിരേ ചാടുന്നതു കണ്ടു് ഞെട്ടേണ്ടിവരും. കോൺഗ്രസ്-ഐ എന്ന നായക കക്ഷിയിൽത്തന്നെ പല പല ഗ്രൂപ്പുവഴക്കുകൾ ഉരുണ്ടുരുണ്ടുവരുന്നു. ഇതിനോടു ചേർന്നുണ്ട്, കോൺഗ്രസ്-എ യെ ഈ പാർട്ടിയിലേക്ക് സ്വീകരിക്കുന്നതു സംബന്ധിച്ച തർക്കങ്ങൾ.

ഈ തർക്കങ്ങൾക്കും വഴക്കുകൾക്കുമെല്ലാം പിന്നിൽ, കരുണാകരൻ സംസ്ഥാന നേതൃത്വത്തിൽ നിന്നു് മാറേണ്ടിവന്നേക്കുമെന്ന ഒരു അനുമാനം പതുങ്ങിക്കിടപ്പുണ്ട്. കരുണാകരൻ മാറേണ്ടിവന്നാൽ?

നിയമസഭയിൽ പത്തൊൻപതു് എന്ന അംഗബലമുള്ള കോൺഗ്രസ്-ഐ, കോൺഗ്രസ്-എയുമായി ലയിക്കാതെ നിൽക്കുന്നുവെന്നു കരുതുക. പതിനെട്ടിനു് പ്രസക്തി ഏറുന്നില്ലേ?

കരുണാകരന്റെ നേതൃത്വത്തിൽ പുറമേ സംതൃപ്തി പ്രകടിപ്പിച്ചുകൊണ്ട് നീങ്ങുന്ന ഭരണമുന്നണിയിൽ സമയം വരുമ്പോൾ പൊട്ടിത്തെറിക്കാൻ ഒരുക്കിവച്ചിട്ടുള്ള ബോംബുകൾ നിരവധിയുണ്ട്. അതിലൊന്നാണ് കേരള കോൺഗ്രസ് സംസ്കാരലയനം. അമ്മാതിരി ഏതു സാഹചര്യത്തെയും നേരിടാനും ഒതുക്കിയെടുക്കാനുമുള്ള തന്ത്രങ്ങളിൽ പെടുന്നതാണ് കോൺഗ്രസ്-ഐയുടെ 'സ്വന്തം കാലിൽ നിൽക്കൽ' ആഹ്വാനം.

കോൺഗ്രസ്-ഐ—കോൺഗ്രസ്-എ ലയനക്കാര്യം ഉളവാക്കിയിരിക്കുന്ന തലവേദന പെട്ടെന്നു് തീരുമെന്നു തോന്നുന്നില്ല. അത്രയ്ക്കുണ്ട് ന്രലാമാലകൾ. 1971-ലെ സ്ഥിതിവച്ച് സ്ഥാനമാനങ്ങൾ വീതംവച്ചു് തീരുമാനിക്കാം എന്ന ഒരു നിർദ്ദേശമുണ്ട്. ഇതു പല കോണുകളിലും നിന്നു് മുറുമുറുപ്പ് ഉയർത്തിയിരിക്കുകയാണ്. രണ്ടു കോൺഗ്രസ്സുകൾക്കുംകൂടി ഇപ്പോൾ രണ്ടു ഡസൻ ഡി. സി. സി. പ്രസിഡൻറുമാരും അനേക ഡസൻ ഡി. സി. സി. സെക്രട്ടറിമാരും ഉണ്ട്. ഇവരെയൊക്കെ അർഹമായ സ്ഥാനങ്ങളിൽ കുടിയിരുത്താൻ '1971' സഹായകമാവില്ലതന്നെ.

ഇതിനിടയിൽ കോൺഗ്രസ്-എയിലെ ചില നേതാക്കൾ കാണിച്ച 'അത്യുത്സാഹം' ഇരുപാർട്ടികളിലും കോളിളക്കമാണ് സൃഷ്ടിച്ചതു്. കോൺഗ്രസ്-എയിലെ തച്ചടി പ്രഭാകരൻ ഒരുനാൾ ഡെൽഹിയിൽ പോവുകയും 'ലയനം' സംബന്ധിച്ച ചില രഹസ്യധാരണകളുമായി മടങ്ങിവരികയും ചെയ്തതോടെ, ടെൻഷൻ വർദ്ധിച്ചു. ഈ ഘട്ടത്തിലാണ്

ലയനം ഏതു നിമിഷവും നടക്കാമെന്ന് ഡെൽഹിയിൽവച്ച് കരുണാകരൻ പറഞ്ഞതും, 'ഏതു നിമിഷവും' എന്നതു് 'ഉടനെയൊന്നുമല്ല' എന്ന് ആൻറണിയിൽനിന്ന് പ്രതിവചനമുണ്ടായതും.

ഈയിടെ എറണാകുളത്തെ ഭാരത് ടൂറിസ്റ്റ്ഹോമിൽവച്ച് കോൺഗ്രസ്–എ ക്കാർ ഒരു സി. കെ. ജി. സിമ്പോസിയം നടത്തിയിരുന്നു. (സി. കെ. ജി. യുടെ സഹധർമ്മിണി അടുത്തകാലത്തു് നിര്യാതയായപ്പോൾ ഒന്നു തിരിഞ്ഞു നോക്കാൻപോലും കൂട്ടാക്കാതിരുന്നവരുടെ സിമ്പോസിയപ്രേമക്കാര്യം ഏതായാലും പരക്കെ ശ്രദ്ധിക്കപ്പെട്ടു.) ലയനക്കാര്യം അവിടെ ചർച്ചചെയ്തു വന്നു. എത്രയും പെട്ടെന്ന് കോൺഗ്രസ്–ഐയിൽ ലയിക്കണമെന്ന് തച്ചടി പ്രഭാകരൻ, പോൾ പി. മാണി, എസ്. വരദരാജൻനായർ എന്നീ നേതാക്കൾ വാദിച്ചതോടെ കൂട്ടബഹളമായി.

പറഞ്ഞുകേൾക്കുന്നതു് കോൺഗ്രസ്–എ ഉടനേ കോൺഗ്രസ്–ഐയിൽ ലയിക്കുന്നില്ല എന്നുണ്ടെങ്കിൽ കോൺഗ്രസ്–എ യിലെ ചില നേതാക്കൾ ഐയിലേക്കു ചെന്നുകയറുമെന്നാണ്. കോൺഗ്രസ്–എയുടെ ബാർഗെയിനിങ് ശേഷിക്ക് കാര്യമായ ഊനമുണ്ടാക്കുന്ന ഈ നടപടിക്ക് ഇവരാരെങ്കിലും മുതിരുമോ എന്ന് ഇപ്പോൾ തിട്ടം പറയാൻ വയ്യ. അതു സംഭവിച്ചാൽ, കോൺഗ്രസ്–ഐയും അവശിഷ്ട കോൺഗ്രസ്—എ യും തമ്മിലുള്ള ബന്ധത്തിൽ പെട്ടെന്ന് മഞ്ഞുവീഴ്ചയുണ്ടാവും. എ. കെ. ആൻറണി കഠിനമായ ആലോചനയിലാണ്. കഴിഞ്ഞ ദിവസം കൂടിയ അദ്ദേഹത്തിൻെറ പി. സി. സി. ജനറൽബോഡിയിലും ലയനക്കാര്യം അഭിപ്രായാന്തരങ്ങൾക്കിടയാക്കി. പാർട്ടി നേതൃത്വം യുക്തമായ തീരുമാനമെടുക്കട്ടെ എന്ന തീരുമാനത്തോടെയാണ് ലയനചർച്ച അവസാനിച്ചതു്.

അങ്ങനെ കോൺഗ്രസ്–എ കോൺഗ്രസ്–എ ആയും കോൺഗ്രസ്–ഐ കോൺഗ്രസ്–ഐ യായും തന്നെ കുറേനാൾകൂടി തുടരുന്നുവെങ്കിൽ, ആ പതിനെട്ടിന് പ്രസക്തി വളരെ ഏറുന്നില്ലേ?

കോൺഗ്രസ്–എ യിൽ, ആൻറണി കഴിഞ്ഞാൽ ആരാണു പ്രധാനി എന്ന ഒരു പ്രശ്നം ഇപ്പോഴുണ്ട്. ലയനം സംബന്ധിച്ച ചർച്ചകളിലും മററും പി. സി. സി. പ്രസിഡൻറിൻെറ തലയ്ക്കു മുകളിലൂടെ കൈകൾ നീണ്ടുതുടങ്ങിയതു്, ദുർനിവാരമായ ചില പതനങ്ങളിലേക്കു ലയനപ്രശ്നത്തെയാകെ കൊണ്ടുചെന്നെത്തിച്ചിരിക്കുകയാണ്. ഇനി അഥവാ ലയനം പെട്ടെന്നു നടക്കുകയാണെങ്കിൽ, പുതിയ പ്രസിഡൻറിനെ തിരഞ്ഞെടുക്കുകയാണ്, നോമിനേററു ചെയ്യുകയല്ല വേണ്ടതു് എന്ന് പി. സി. സി–ഐ. ആക്ടിങ് പ്രസിഡൻറിൽനിന്ന് അഭിപ്രായ പ്രകടനമുണ്ടാവുകകൂടി ചെയ്തപ്പോൾ പുരികങ്ങൾ പലതും ഉയർന്നു. ലായനിയിൽ അവക്ഷിപ്തങ്ങൾ അടിഞ്ഞു.

ഒന്നുകൂടി ഇതൊക്കെ കലക്കിത്തെളിച്ചെടുക്കാൻ സമയം വേണം.

ഈ സമയമെടുക്കാനുള്ള ആപ്പാണ് നിയമസഭയിലെ ആംഗ്ലോ–ഇന്ത്യൻ നോമിനിക്കാര്യത്തിൻെറ രൂപത്തിൽ ഇപ്പോൾ അവതരിപ്പിച്ചിരിക്കുന്നതു്.

ആംഗ്ലോ-ഇന്ത്യൻ നോമിനിയെ കോൺഗ്രസ്—എയ്ക്കു വേണം. കോൺഗ്രസ്–ഐയ്ക്കും വേണം. പിരിച്ചുവിടപ്പെട്ട നിയമസഭയിൽ കോൺഗ്രസ്–എയ്ക്കായിരുന്നു ആ സ്ഥാനം. തിരഞ്ഞെടുപ്പിൽ സീററുകൾ പങ്കിട്ടപ്പോൾ, സ്റ്റാററസ് ക്വോ–ആൻറി പരിഗണിച്ചിരുന്നു. ഈ നോമിനിക്കാര്യത്തിൽ അതേ മാനദണ്ഡം സ്വീകരിക്കാത്തതെന്തു് എന്ന നിലപാടിലൂടെയാണ് കോൺഗ്രസ്–എ ആപ്പ് പ്രയോഗിച്ചിരിക്കുന്നതു്. ആൻറണിക്കു മാത്രമേ ആംഗ്ലോ–ഇന്ത്യൻ ഗ്രൂപ്പുള്ളോ എന്ന ചോദ്യവുമായി കോൺഗ്രസ്–ഐയോട് ആഭിമുഖ്യമുള്ള പ്രൊഫസർ നെറോ തുടങ്ങിയ ആംഗ്ലോ–ഇന്ത്യൻ നേതാക്കൾകൂടി രംഗത്തെത്തിയതു് അർത്ഥഗർഭമാണ്.

ഈ തർക്കം തീർക്കാൻ ഏതോ ചില വിദ്വാന്മാർ മുഖ്യമന്ത്രി കരുണാകരന് ഒരു ബുദ്ധി ഉപദേശിച്ചുകൊടുത്തു. രണ്ടു് ആംഗ്ലോ–ഇന്ത്യന്മാരാകാം നിയമസഭയിൽ എന്ന് നിയമസഭയിൽത്തന്നെ കരുണാകരനെക്കൊണ്ടു പറയിച്ചതു് ഈ ബുദ്ധിയോതലാണ്. ഭരണഘടനാവ്യവസ്ഥകൾ സമ്മതം മൂളാത്ത ഒന്നാണ് ഈ 'രണ്ടു്'. ഇക്കാര്യം പിറേറദിവസംതന്നെ നിയമസഭയിൽ പ്രതിപക്ഷം ഉന്നയിച്ചു. മുഖ്യമന്ത്രിക്ക് ഉടനെതന്നെ തെററു ബോദ്ധ്യമായി. അദ്ദേഹം അതു തിരുത്തുകയും ചെയ്തു.

ഈ ഇടവേളയിലാണ് കേരളാ കോൺഗ്രസ് മാണിഗ്രൂപ്പിലെ ഒരു മന്ത്രി, മുഖ്യമന്ത്രിയോടു് ''എന്നാൽ ഞങ്ങൾ പിരിഞ്ഞോളാം'' എന്നു പറഞ്ഞുനോക്കിയതു്.

പ്രശ്നം 'വയനാടൻ ട്രാൻസ്പോർട്ട്' തന്നെ. 'വയനാടൻ ട്രാൻസ്പോർട്ട് കോർപ്പറേഷൻ' ഉണ്ടാക്കുമെന്ന ബഡ്ജററ് പ്രഖ്യാപനമുളവാക്കിയ മനോവിക്ഷോഭം കണിനിന്ന ദിവസം. ട്രാൻസ്പോർട്ടുവകുപ്പു മന്ത്രിയുമായി ആലോചിക്കാതെ അങ്ങനെ ഒരു നിർദ്ദേശം ബഡ്ജററിൽ ഉൾപ്പെടുത്തിയതു് ശരിയായില്ലെന്നാ മറേറാ മുഖ്യമന്ത്രി പറഞ്ഞു. മുഖ്യമന്ത്രിക്ക് എല്ലാ മുഖങ്ങളും നേരെയാക്കി നിറുത്തണമല്ലോ. ഈ വിമർശനം അത്ര രസിച്ചില്ല, മാണി ഗ്രൂപ്പ് മന്ത്രിക്ക്. ''എന്നാൽ ഞങ്ങൾ പിരിഞ്ഞുപൊയ്ക്കൊള്ളാം,'' അദ്ദേഹം തുറന്നു പറഞ്ഞു. ''ആരെങ്കിലും പിരിയാൻ വേണ്ടിയല്ല ഞാനതു പറഞ്ഞതു്,'' കാര്യങ്ങൾ കൈയിൽ നിന്നു വഴുതിപ്പോകാൻ മുഖ്യമന്ത്രി അനുവദിച്ചില്ല. ''നിങ്ങൾ ചെയ്തതും ശരിയായില്ല, ട്രാൻസ്പോർട്ടു മന്ത്രി പറഞ്ഞതും ശരിയായില്ല. ട്രാൻസ്പോർട്ടു മന്ത്രിക്ക് അപ്രീതി ഉണ്ടെങ്കിൽ അതു പ്രകടിപ്പിക്കേണ്ടതു് നിയമസഭാവേദിയിലല്ലല്ലോ—'' അദ്ദേഹം പറഞ്ഞു.

ഇതുകൊണ്ടും ആ പ്രശ്നം തീർന്നില്ല. ട്രാൻസ്പോർട്ടു മന്ത്രി ബാലകൃഷ്ണൻ തനിക്കുവേണ്ടി ഡെൽഹിയിൽനിന്ന് ഒരു പ്രത്യേക നിർദ്ദേശംതന്നെ വരുത്തി എന്നാണ് കേൾക്കുന്നതു്. ഏതായാലും തൊട്ടടുത്ത ക്യാബിനററു യോഗത്തിൽ, ട്രാൻസ്പോർട്ടു വകുപ്പിന് ബസ്സുവാങ്ങാനായി 5 കോടിരൂപ അനുവദിക്കപ്പെട്ടു.

ഈ തുക ബാലകൃഷ്ണന് (ട്രാൻസ്പോർട്ട് മന്ത്രി) നൽകാതിരിക്കാനായിരുന്നു ധനകാര്യവകുപ്പിൻെറ സാരഥികൾ ശ്രമിച്ചുകൊണ്ടിരുന്നതു്. നൂറുബസ്സുവാങ്ങിയാൽ കമ്മിഷനെത്ര? നൂറുബസ്സിനു സ്പെയർ പാർട്ട്സ്‌വേണം, നിരവധി ദശലക്ഷങ്ങളുടെസ്പെയർപാർട്ട്സ്. കമ്മീഷനെത്ര? ഇതൊക്കെ നാട്ടുനടപ്പുള്ള കമ്മിഷനാണ്. ചെന്നുചേരുന്നതു് വകുപ്പുമന്ത്രിയിലാണ്. അതുവഴി 'വകുപ്പ്' പാർട്ടിയിലും ചെല്ലാം. തടയിടലുകളൊന്നും പക്ഷേ ബാലകൃഷ്ണനോടു വിലപ്പോയില്ല.!

വയനാടൻ ട്രാൻസ്പോർട്ടു കോർപ്പറേഷനും നല്ലൊരു കാര്യമാണ്. 50 ബസ്സ് ഉടനെ അതിനായി വാങ്ങണം. അതിനുമുണ്ട് കീഴ്‌വഴക്കപ്രകാരമുള്ള കമ്മിഷൻ. ഒരു ബസ്സിന്, തിരുവനന്തപുരത്തെ നടപ്പുപ്രകാരം പതിനൊന്നര ആൾവീതം വേണം. യാത്രക്കാരല്ല; ജോലിക്കാർ. അപ്പോൾ 50 ബസ്സിന്, ഏററവും കുറഞ്ഞതു് 500 പേർ. ഒരു ജോലി കിട്ടാൻ പതിനായിരത്തിൽക്കുറയാത്ത തുക ആർക്കുവേണമെങ്കിലും കൈക്കൂലി നൽകാൻ പതിനായിരക്കണക്കിനാളുകൾ കേരളത്തിൽ ക്യൂ നിൽക്കുന്നുണ്ടെന്നതു് ഓർക്കുക. ഇതെല്ലാം ശരിക്കും വസൂലാക്കിയാൽ രൂപയെത്ര? പുതിയ കോർപ്പറേഷനു ആസ്ഥാനം പണിയണം. കെട്ടിടങ്ങൾ വേണം. പുതിയ ബസ്സുകൾക്ക് ഒന്നുരണ്ടു കൊല്ലത്തേക്കെങ്കിലുമുള്ള സ്പെയർപാർട്ടുകൾ വേണം. പടിപടിയായി കോർപ്പറേഷനെ വികസിപ്പിച്ച്, നിയമനങ്ങൾ നടത്തി, ടേക്ക് ഓഫ് സ്റ്റേജിലാക്കണം...എന്തെല്ലാം അവസരങ്ങൾ!

എല്ലാംകൂടി 'വയനാടൻ കോർപ്പറേഷൻ പ്രശ്നം' മെല്ലെ വീശിക്കടന്നു പോകാനാണ് സാദ്ധ്യത.

പക്ഷേ, 'ലയനക്കാര്യം' കിടന്നു കറങ്ങുന്നു. ലയനത്തിനു മുമ്പ് കോൺഗ്രസ്–ഐയിൽനിന്ന് കിട്ടാവുന്ന ആനുകൂല്യങ്ങളും അവസരങ്ങളുമൊക്കെ പിടിച്ചെടുക്കാൻ കോൺഗ്രസ്–എ കിണഞ്ഞു ശ്രമിക്കുന്നു. അതൊക്കെ നൽകാതിരിക്കാൻ കോൺഗ്രസ്–ഐയും ശ്രമിക്കുന്നു. ഇതിനെല്ലാമിടയിൽക്കിടന്ന് 'സംസ്കാര ലയനം' മഴകൊള്ളുന്നു.

മുഖ്യമന്ത്രി ഉൾപ്പെടെ പല മന്ത്രിമാർക്കും ഇനിയും ജനാവശ്യങ്ങൾ തുറിച്ചുനില്ക്കുന്ന ഫയലുകൾ നോക്കാൻ സമയം കിട്ടിത്തുടങ്ങിയിട്ടില്ല. അഞ്ചുകൊല്ലത്തിന് ഇനിയും എത്രയോ കൊല്ലം കിടക്കുന്നു. എങ്കിലും ചില മന്ത്രിമാർ സ്പെഷ്യൽ ഓഡറുകൾ വഴി ട്രാൻസ്ഫറുകൾ തകർക്കുന്നുണ്ട്. ട്രാൻസ്ഫറും പോസ്റ്റിങ്ങുമാണല്ലോ മുഖ്യഭരണം.



# ലാററിൻ അമേരിക്ക ഇററലിക്കു വഴിമാറുന്നു



നിർണ്ണായകമായ ഒന്നാംറൗണ്ട് മത്സരത്തിൽ ഫ്രാൻസിൻെറ ആക്രമണത്തെ ഇംഗ്ലണ്ട് ചെറുക്കുന്നു

**പ്രസാദ് ലക്ഷ്മണൻ**

എസ്പാന എൺപത്തിരണ്ടിന് കേളികൊട്ടുയർന്നപ്പോൾ വാതുവയ്പുകാരാരും ഇററലിയെ കണക്കിലെടുത്തിരുന്നില്ല. പ്രവചനം നടത്തുന്ന മനുഷ്യരും യന്ത്രങ്ങളും എല്ലാം അന്ന് പന്തയക്കുതിരകളായി കരുതിയതു് ബ്രസീലിനേയും പശ്ചിമജർമ്മനിയേയും അർജൻറീനയേയുമായിരുന്നു. പ്രാരംഭ ലീഗിൽ പോളണ്ടും പെറുവും കാമറൂണും ഇററലിയെ കെട്ടിയിട്ടപ്പോൾ റോമാക്കാരെക്കുറിച്ചുള്ള പ്രവചനങ്ങൾ ശരിയാണെന്നു പോലും തോന്നി.

രണ്ടാം റൗണ്ടിൽ ബ്രസീലിൻെറയും അർജൻറീനയുടെയും ഇടയിൽപ്പെട്ട് ഇററലി ചതഞ്ഞരയുമെന്ന് കണക്കു കൂട്ടിയവർ, ബാർസിലോണയിലെ സറിയാ സ്റ്റേഡിയത്തിൽ ഒരു കൊടുങ്കാററിൻെറ ഊക്കോടെ ഇററലി ചീറിയടിക്കുന്നതു കണ്ട് തരിച്ചിരുന്നുപോയി. ഇററലിയുടെ മാനേജർ എൻസോ ബിയർ സോട്ടിനു പോലും തൻെറ ടീമിൻെറ സംഹാരതാണ്ഡവത്തിൽ അദ്ഭുതമായിരുന്നു. അവസാനം എസ്പാന എൺപത്തിരണ്ടെന്ന ഫുട്ബോൾ മാമാങ്കത്തിന് ഉന്മാദം വിതറിയ അന്ത്യം കുറിച്ചപ്പോൾ ഇററലിക്കും പാവ്ലോ റോസിക്കും മുൻപിൽ ലോകം തലകുനിച്ചു നിന്നു.

''ഇററലിയുടെ വിജയം പൂർണ്ണമായും അവർ അർഹിക്കുന്നതാണ്,'' ഇററലിക്ക് വിജയം അടിയറവുവച്ച ജർമ്മൻ ടീം മാനേജർ ജൂപ്ഡെർവാൾ സമാശ്വസിച്ചു. ''ഉജ്ജ്വലമായ പ്രതിരോധവും തുളഞ്ഞുകേറുന്ന പ്രത്യാക്രമണവുമാണ് നാല്പത്തിനാലു വർഷത്തിനുശേഷം ഇററലിയുടെ പൊൻകിനാവിനെ സാക്ഷാത്കരിച്ചതു്,'' ഡെർവാൾ പറഞ്ഞു.

''ഫലത്തെക്കുറിച്ച് ഞാൻ ഒരിക്കലും വ്യാകുലപ്പെട്ടിരുന്നില്ല. ജർമ്മൻകാരുടെ കളി എന്താണെന്ന് എനിക്കറിയാമായിരുന്നു,'' ലോക ഫുട്ബാളിൻെറ ചരിത്രത്തിൽ സുവർണ്ണലിപികളിൽ കുറിക്കപ്പെട്ട വിജയത്തിനുശേഷം ഇററലിയുടെ പരിശീലകൻ ബിയർസോട്ട് പറഞ്ഞു.

''എൻെറ കളിക്കാരിൽ എനിക്കു പൂർണ്ണ വിശ്വാസം ഉണ്ടായിരുന്നു. ആദ്യപകുതിയിൽ അവരുടെ പ്രകടനം എനിക്കു ആവേശം നൽകി,'' അദ്ദേഹം പറഞ്ഞു.

ഇററലിയുടെ ഭൂപടം നിങ്ങൾ ശ്രദ്ധിച്ചിട്ടുണ്ടോ? ഫുട്ബോൾ തട്ടുന്നവർക്കുവേണ്ടിയാണ് ആ രാജ്യത്തെ മെനഞ്ഞിരിക്കുന്നതെന്ന് അതിൽ നോക്കിയാൽ നിങ്ങൾക്കു മനസ്സിലാകും. ബൂട്സ് അണിഞ്ഞ പാദത്തിൻെറ ആകൃതിയുള്ള ഇററലി, സിസിലി ദ്വീപിനെ തങ്ങളുടെ പന്തായി സങ്കല്പിച്ചിരിക്കുന്നു. ഇററാലിയൻ ഫുട്ബാളിനെ അപഹസിച്ച് സംസാരിക്കുന്നവരുടെ നാവടക്കാൻ ആ ചരിത്ര ഭൂമിയുടെ മക്കൾ പലപ്പോഴും ഈ കഥ പറയാറുണ്ട്.

രണ്ടാം ലോക മഹായുദ്ധത്തിനു ശേഷം ഒരിക്കലെങ്കിലും ഫുട്ബാളിലെ പരമോന്നത ബഹുമതിയായ സ്വർണ്ണക്കപ്പിനെ പുൽകുക, ഇററലിയുടെ സ്വപ്നമായിരുന്നു. ബ്രസീലിനെയും പശ്ചിമ ജർമ്മനിയെയും അർജൻറീനയെയും കീഴടക്കുക, ആ സ്വപ്ന സാക്ഷാത്കരണത്തിനുള്ള ഏററവും വലിയ തടസ്സവും. എന്നാൽ ജൂലൈ പതിനൊന്നാംതീയതി രാത്രി ഇററലിക്ക് അതിനു കഴിഞ്ഞു. ജൂൺ 29–ാംതീയതി ചാമ്പ്യന്മാരായ അർജൻറീനയെ ദയനീയമായി തകർത്തതു മുതൽ അവസാനക്കളിവരെയുള്ള പതിമ്മൂന്ന് ദിവസങ്ങൾ ലോകം മുഴുവൻ വിസ്മയത്തോടും വിഭ്രാന്തിയോടുമായിരുന്നു ഇററലിയെ നോക്കിയതു്.

ഫുട്ബാളിലെ അരുമകളായ ബ്രസീലിനുമേൽ ഇററലി നേടിയ വിജയം അവരെ അനശ്വരമാക്കുന്നു. നാല്പത്തിനാലു വർഷത്തിനുശേഷമാണു ഇററലി ലോകകപ്പിൽ ബ്രസീലിനെ പിന്തള്ളി ജയിക്കുന്നതു് എന്നതു മാത്രമല്ല ഈ വിജയത്തി

ന്റെ പ്രത്യേകത. പാവ്‌ലോറോസിയുടെ ബൂട്സിൽ നിന്നു മാത്രമാണ് ചരിത്രത്തിന്റെ താളുകളിൽ മൂന്നു ഗോളുകൾ ബ്രസീൽ വലയിൽ വീണിട്ടുള്ളതു്. മൂന്നു തവണ ലോക ഫുട്ബോൾ കിരീടം ചൂടുകയെന്ന അസുലഭ ഭാഗ്യം എസ്പാനയോടെ ബ്രസീലിനൊപ്പം ഇററലിയും പങ്കിട്ടു. ഇററലിയെ ബ്രസീൽ നേരിടുന്നതിന്റെ തൊട്ടു മുന്നിലത്തെ ദിവസം, മഹാനായ പെലെ പറഞ്ഞതു്, "ബ്രസീൽ സ്പെയിനിൽ ഹാപ്പി ഫുട്ബോൾ കളിക്കുന്നു" എന്നായിരുന്നു. വെറും ഇരുപത്തിനാലു മണിക്കൂറിനുശേഷം കാലത്തിനു് ഇരുൾ വീഴ്ത്താൻ കഴിയാത്ത ആ മനുഷ്യൻ തിരുത്തി, "ബ്രസീൽ പുറത്തായെന്നു് എനിക്കു വിശ്വസിക്കുവാൻ കഴിയുന്നില്ല." ബ്രസീൽ സെമി ഫൈനലിനു മുൻപു് പുറത്താകുന്നതു കണ്ടു് അവരുടെ ഒരു ആരാധകനായ ഹെൻറി കിസിഞ്ചർ പറഞ്ഞു, "ഈ തോൽവി ദുസ്സഹമാണ്."

"അതിരുകടന്ന ആത്മവിശ്വാസമാണ് നാശത്തിന്റെ വിത്തു വിതയ്ക്കുന്നതു്. ഞങ്ങൾ സ്വപ്നജീവികളല്ല" പാവ്‌ലോറോസി തൊടുത്തു കയറ്റിയ രണ്ടു ഗോളിനു പോളണ്ടിനെ തറപറ്റിച്ച് ഫൈനലിലേക്കുള്ള വഴി തുറന്നതിനുശേഷം ബിയർസോട്ട് പറഞ്ഞു. "നേട്ടങ്ങളെ നാടകീയവൽക്കരിക്കുവാൻ ഞങ്ങൾ ആഗ്രഹിക്കുന്നില്ല. ആത്മവിശ്വാസത്തോടെ ഞങ്ങൾ ജർമ്മനിയെ നേരിടും." കലാശക്കളിയെ കുരിശുയുദ്ധമായി ബിയർസോട്ട് മുന്നിൽക്കണ്ടു.

കണ്ടവരുടെ മനസ്സിൽനിന്നും ഒരിക്കലും മായില്ല. കോണ്ടിയുമായി പന്തു് മാറി മാറി മുന്നേറിവന്ന മാർക്കോട്ടാഡിലി കോരിയിട്ട രണ്ടാമത്തെ ഗോൾ ജർമ്മൻ ഗോൾകീപ്പർ ടോണി ഷൂമാററ്സറെ തികച്ചും നിസ്സഹായനാക്കിയിരുന്നു. ആൾട്ടോബെല്ലി കിടന്നുകൊണ്ടു് ജർമ്മൻ വലയിലേക്ക് ചവിട്ടിക്കയററിയ പന്തു് നാലുവർഷത്തേക്ക് ലോകകപ്പ് ഫുട്ബോളിൽ ഇററലിയുടെ അധീശത്വം ഉറപ്പിക്കുന്നതായിരുന്നു. ഒപ്പം കൊളംബിയാ ഫുട്ബോൾമേളയ്ക്കു് (1986) ഇററലിയുടെ സ്ഥാനം ഉറപ്പാക്കുകയും ചെയ്തു.

"ഫുട്ബോൾ സാഹസികതയും കണ്ടുപിടിത്തങ്ങൾക്കും അതീതമാണ്" ബിയർസോട്ട് തന്റെ കളിക്കാരോടു് പലപ്പോഴും പറയുമായിരുന്നു. അതു് അവർക്ക് ആവേശത്തിന്റെ അലകൾ വിതറി കൊച്ചു കൊച്ചു പാസുകളുമായി റുമനിഗ്ഗെ കൂട്ടുകാരും ഇററലിയെ വളഞ്ഞാക്രമിക്കുമ്പോഴായിരുന്ന പാവ്‌ലോ റോസി ഇററലിയെ മുന്നിലേക്കു നയിച്ചതു്. തങ്ങൾക്ക് അനുകൂലമായി കിട്ടിയ പെനാൽററി കിക്ക് കാബ്രിനി പാഴാക്കിയ ഞെട്ടലിൽ ഉറഞ്ഞിരുന്ന ഇററലിക്ക് റോസിയുടെ ഗോൾ ഇന്ധനശക്തി നൽകി. (ലോകകപ്പ് ഫൈനലിന്റെ ചരിത്രത്തിൽ ആദ്യമായാണ് പെനാൽററി കിക്ക് പാഴാകുന്നതു്.) അഞ്ചുമീററർ അകലെനിന്നു് ജെൻറിൽ കൊടുത്ത ഫ്രീ കിക്ക് ഒരു ആക്രോബാററിക് വിദഗ്ധനെപ്പോലെ പറന്നുയർന്ന റോസി തലകൊണ്ടു് ഗോളിലേക്ക് തൊടുത്തു കയറ്റിയ കാഴ്ച അതു് തെളിയിച്ചുകൊടുക്കുവാൻ തിളച്ചുമറിഞ്ഞ ദാഹവുമായി നടന്ന ബിയർസോട്ടിനു് കഴിഞ്ഞ ഞായറാഴ്ച അവസരവും ലഭിച്ചു. ആദ്യവും അന്തിമവുമായി കളി പ്രതിരോധവും, അർപ്പണതയും ആണെന്ന പഴകിയ ഇററാലിയൻ സങ്കല്പം കത്തിച്ചുകളയുവാൻ ബിയർ സോട്ടിനു് അഞ്ചുവർഷം രക്തമൊഴുക്കേണ്ടിവന്നു.

കഴിഞ്ഞ ഒരു പതിററാണ്ടിനുള്ളിൽ ഇററാലിയൻ ഫുട്ബോൾ ശൈലിക്ക് വ്യക്തമായ രൂപ പരിണാമം സംഭവിച്ചിട്ടുണ്ട്. ജർമ്മൻ ഫുട്ബോളിന്റെ ഊർജ്ജസ്വലതയും, ആക്രമണതല്പരതയും തേടിപ്പോയ ഇററലിയെ പാവ്‌ലോ റോസി, ക്ലാഡിയോ ജെൻറിൽ തുടങ്ങിയവർ കവിതയൂറുന്ന പഴയ ഇററാലിയൻ ശൈലിയിലേക്കു തന്നെ പിടിച്ചിറക്കിക്കൊണ്ടുവന്നിരിക്കുന്നു. ഇന്നു് ഇററലിക്ക് ഒരു പന്തുമാത്രം മതി. ആരുടേയും കൈയിൽ നിന്നു് അവർക്ക് മറെറാന്നും വേണ്ട. ഇററലിയുടെ ഇന്നത്തെ കരുത്തുററ, തുളച്ചുകയറുന്ന ഫുട്ബോൾ പ്രേക്ഷകഹൃദയങ്ങളിൽ ആവേശത്തിന്റെ അലകൾ വിതറുന്ന ഒന്നാണ്.

എസ്പാനയ്ക്കു് കൊടി ഉയർന്നപ്പോൾ പലരും പറഞ്ഞു 'സീക്കോയും മാരഡോണയും തമ്മിലുള്ള മൽസരം.' പക്ഷേ, വളരെ വേഗം അവർ തിരുത്തി, പാവ്‌ലോ റോസിയും, കാൾ ഹെയ്ൻസ് റുമനിഗ്ഗെ തമ്മിലാണ വിധിയെഴുത്തു്. സീക്കോയുടെയും സോക്രട്ടീസിന്റെയും മാരഡോണയുടെയും നെററിയിൽ ചൂടുവാൻ സൂക്ഷിച്ചിരുന്ന സുവർണ്ണനക്ഷത്രം അവർ പാവ്‌ലോ റോസി എന്ന ഇരുപത്തഞ്ചുകാരന്റെ ശിരസ്സിൽ അണിയിച്ചു. തികച്ചും അപ്രതീക്ഷിതം എന്നു് ആർക്കും പറയുവാൻ കഴിയില്ല. 'ആകാശമാണ് ഇയാളുടെ അതിരുകൾ' ബ്യൂണസ് അയറിസ് ലോകകപ്പ് കണ്ടതിനുശേഷം റോസിയെ ഒരു ബ്രിട്ടീഷ് കമന്റേറ്റർ വിശേഷിപ്പിച്ചതു് ഇങ്ങനെയായിരുന്നു. അന്നു് ലോകകപ്പ് കവർചെയ്ത ജേർണലിസ്റ്റുകളും ഈ സുവർണ്ണകുമാരനെയാണ് ഒന്നാമനായി തിരഞ്ഞെടുത്തതു്. റോസി ഇത്തവണയും അവരുടെ മനം കവർന്നു. ഇതാദ്യമായാണ് രണ്ടു തവണ ഒരു കളിക്കാരൻ ഈ ബഹുമതി നേടുന്നതു്.

നാലുവർഷംമുൻപു് ബ്യൂണസ് അയറിസിൽ ഇററലിയുടെ നീലക്കുപ്പായമണിയുവാൻ റോസി എത്തിയപ്പോൾ പെൺകുട്ടികൾ പതിഞ്ഞ സ്വരത്തിൽ പറഞ്ഞു 'ദി മാൻ വിത്ത് മാഗ്നററിക് ഐസ്.' ഒററ നോട്ടത്തിൽത്തന്നെ പെൺകുട്ടികളുടെ ആലസ്യമായി മാറിയ റോസി ഇരുപതാംനമ്പർ ജേഴ്സിയുമണിഞ്ഞു് കളത്തിലെത്തിയപ്പോൾ പുരുഷന്മാരുടെ കണ്ണുകളും ആരാധനയോടെ അയാളെ തഴുകി. രണ്ടുവർഷത്തിനുശേഷം മിലാനിലെ ഫുട്ബോൾ അപവാദത്തിന്റെ ചുഴലിയിൽപ്പെട്ടു് റോസിയുടെ ഫുട്ബോൾ ജീവിതത്തിൽ ശൈത്യം ബാധിക്കുമെന്നു് അന്നാരും കരുതിയിരുന്നില്ല. തന്റെ കൈകൾ കരിപുരളാത്തതാണെന്നു റോസി കോടതിയിൽ തെളിയിച്ചിട്ടും ഇററാലിയൻ ഫുട്ബോൾ അസോസിയേ

(ശേഷം 33-ാം പേജിൽ)




ലോകകപ്പിൽ മാരഡോണയുടെ ഒരസുലഭ നിമിഷം. ചെക്കോസ്ലോവാക്യക്കെതിരെയുള്ള മത്സരം



## വാർദ്ധക്യത്തിന്റെ ശാപം ഏകാന്തതയാണോ? ജീവിതത്തിന്റെ പ്രധാന ധാരയിൽ നിന്നും ഒററപ്പെട്ടുപോകുന്ന വയോവൃദ്ധന്മാരോടു് സമൂഹത്തിനു കടമയില്ലേ?

# വാർദ്ധക്യത്തിന്റെ പീഡനം

**കൗമുദി ന്യൂസ് സർവീസ്**

ഓരോ ജന്മദിനവും വാർദ്ധക്യത്തിലേക്കുള്ള ഓരോ പടവാണ്. ഓരോ ജന്മദിനത്തിലും നാം ദീർഘായുസ്സ് നേരുന്നു. ഈ നേർച്ച വാർദ്ധക്യത്തിന്റെ മഹാപീഡനം ഏററുവാങ്ങാനുള്ള മുന്നറിയിപ്പാണ്. ഷഷ്ടിപൂർത്തിയും, സപ്തതിയും ജരാനരകളുടെ അകമ്പടിയോടെ കടന്നുപോകുന്നു. ഉപചാരങ്ങളുടെ നറുച്ചാർത്തുകളിൽ പുളകമണിയുന്ന നിമിഷങ്ങൾ ഒടുങ്ങിക്കഴിയുമ്പോൾ അവർ വീണ്ടും ഏകാന്തതയിലാവുന്നു. ഏകാന്തതയെ കീഴടക്കാൻ ഓരോ വൃദ്ധനും ശ്രമിക്കുന്നു. അശാന്തമായ രാപ്പകലുകളുടെ വിഹ്വലതകളിൽ മനസ്സ് വിണ്ടുപൊട്ടുന്നു. യൗവനത്തിന്റെ അമൃതവാഹിനികളുടെ നഷ്ടബോധത്തിൽ ഉണങ്ങി വരണ്ടു് ഉമിത്തീപോലെ നീറുന്ന വാർദ്ധക്യം.

കലണ്ടറുകളിൽ ദിവസങ്ങൾ കൊഴിയുന്നു, ആഴ്ചകൾ, മാസങ്ങൾ, വർഷങ്ങൾ. ഓരോ വർഷാവസാനത്തിലും പുതിയ കലണ്ടറുകൾ വരുന്നു. ജീവിതം എന്ന കലണ്ടറിലെ തീയതികൾ നീങ്ങിക്കൊണ്ടിരിക്കയാണ്. മിനുത്ത തൊലിയുടെ മേദസ്സ് മാറുന്നു. എല്ലുകൾ മുത്തുണങ്ങുന്നു. ചുളിവുകൾ ചാലുകീറുന്നു. ഞരമ്പുകൾ തളർന്നു് അയഞ്ഞുപോകുന്നു. ശബ്ദം ഇടറിത്തെറിക്കുന്നു. നാവിന്റെ വഴക്കം നഷ്ടപ്പെടുന്നു. കാതു് കേൾവിക്കായി കേഴുന്നു. ജരാനരകൾ ശരീരത്തെ മൂടുന്നു. കൃഷ്ണമണികളിൽ തിമിരം വന്നു പൊതിയുന്നു. അവർ അറിയുന്നു—നാം വൃദ്ധരായിരിക്കുന്നു.

വാർദ്ധക്യം. അതൊരു പീഡനകാലമാണ്. മഹാപീഡനത്തിന്റെ ഇരുണ്ട ഏകാന്തമായ നാളുകൾ ഒരു മനുഷ്യന്റെ ജീവിതത്തിലെ വിധിദുരന്തമാണ്. അവഗണനയും ഏകാന്തതയും ആത്മപീഡയും ഏററുവാങ്ങാൻ വിധിക്കപ്പെട്ട അനിവാര്യവും അപ്രതിരോധ്യവുമായ ദുരന്തം. ഭൗതികമായ സാഹചര്യങ്ങൾ ഇങ്ങനെയൊക്കെയാണെങ്കിലും ഓരോ വൃദ്ധന്റെയും ആത്മീയമായ അസ്തിത്വമാണ് അയാളുടെ അനശ്വരമായ സമ്പാദ്യം. എന്തുകൊണ്ടെന്നല്ലേ? "കാലം നെററിത്തടത്തിൽ എഴുതുന്ന ചുളിവുകൾ ഒരിക്കലും മനസ്സിൽ ഏല്ക്കാൻ അനുവദിക്കരുതു്. മനസ്സിനു് വാർദ്ധക്യമില്ല."

ഇതു് അന്താരാഷ്ട്ര വൃദ്ധവർഷമാണ്. കൈയിൽ ഊന്നുവടിയുമായി, തുണയില്ലാതെ ഇരുട്ടിൽ തപ്പുന്ന മുതുകു കുനിഞ്ഞുപോയ വൃദ്ധന്മാരെ സഹായിക്കാൻ ഐക്യരാഷ്ട്രസംഘടന ഒരുവർഷം ഉഴിഞ്ഞുവച്ചിരിക്കുന്നു. വൃദ്ധന്മാരുടെ പ്രശ്നങ്ങൾ കണക്കിലെടുത്തുകൊണ്ടു്, അവരുടെ ക്ഷേമത്തിനായി ഈവർഷം ജൂലൈ ഇരുപത്താറു് മുതൽ ആഗസ്ററ് ആറു വരെ വൃദ്ധന്മാരുടെ ആദ്യത്തെ സമ്മേളനം വിയന്നയിൽ വിളിച്ചുകൂട്ടുകയാണ്. ഏഷ്യയിലെയും പെസഫിക്കിലെയും സാമ്പത്തിക സാമൂഹ്യ കമ്മീഷൻ (ESCAP) കഴിഞ്ഞ ഒക്ടോബറിൽ മനിലയിൽവച്ചു് ഇതിലേക്കായി ഒരു രാജ്യാന്തര തയ്യാറെടുപ്പു് സമ്മേളനം നടത്തിക്കഴിഞ്ഞു. വാർദ്ധക്യം ബാധിച്ചവരുടെ പ്രശ്നങ്ങൾ അവിടെവച്ചു് വിശദമായി ചർച്ചചെയ്യപ്പെട്ടു. അങ്ങനെ ശിശുവർഷത്തിനും വനിതാ വർഷത്തിനും വികലാംഗവർഷത്തിനും പിറകെ, യുദ്ധത്തിന്റെയും അണുവിസ്ഫോടനത്തിന്റെയും പുഴക്കുത്തുകൾ ഭീകരമായ പ്രശ്നങ്ങൾ സൃഷ്ടിച്ചുകൊണ്ടിരിക്കുന്ന ലോക മനസ്സാക്ഷിയിൽ മനുഷ്യത്വത്തിന്റെ തെളിനീരുറവകൾ ഇനിയും വററിയിട്ടില്ലെന്നു് ഔപചാരികമായി പ്രഖ്യാപിക്കുകയാണ് ഈ വൃദ്ധവർഷത്തിന്റെ ഒരുക്കങ്ങൾ...

നഗരാരണ്യത്തിലൊരിടത്തു് സർക്കാർ ഉദ്യോഗസ്ഥന്മാർ താമസിക്കുന്ന ഒരു കോളനിയിൽ തുറമുഖത്തുനിന്നെത്തുന്ന വഞ്ചിവിളക്കിന്റെ പ്രകാശക്കുന്നിപ്പിൽ ഒരു മഞ്ഞക്കെട്ടിടം. രാത്രി പന്ത്രണ്ടു മണിയായിട്ടും അവിടം മുഖരിതമാണ്. പുറത്തെ ബൾബുകളെല്ലാം കത്തുന്നുണ്ട്. ജരാനരകൾ ബാധിച്ച ഒരു വയസ്സനു ചുററും മക്കൾ കൂട്ടംകൂടിയിരിക്കുന്നു. അയാളുടെ മേശപ്പുറത്തു് ഏതാനും പുസ്തകങ്ങളുണ്ട്. അതിൽ രണ്ടെണ്ണം ശ്രദ്ധിക്കുക. ഹൗ റ്റു എൻജോയ് റിട്ടയർമെൻറ് ലൈഫ്? യു ഫീൽ ലോൺലി? കഴിഞ്ഞ ഇരുപതുവർഷക്കാലമായി അയാളെ തുണച്ചുകൊണ്ടിരിക്കുന്ന പുസ്തകങ്ങളാണവ. ഈ മനുഷ്യൻ എന്നും രാവിലെ എഴുന്നേററാൽ തന്റെ വാക്കിങ് സ്ററിക്കെടുത്തു് കോളനിക്കടുത്ത ആൾസഞ്ചാരമില്ലാത്ത വഴിയിലൂടെ ഒരു കിലോമീററർ നടക്കും. തൊട്ടടുത്ത വീട്ടിൽ അയാൾക്കൊരു കൂട്ടുണ്ട്. അയാളും ഒരു റിട്ടയേർഡ് ഉദ്യോഗസ്ഥനാണ്. മിസ്ററർ അടിയോടി. കുറെ നടന്നു കഴിഞ്ഞാൽ അടിയോടിയും അയാളുംപ്പമാവും. അവർ ഇത്തിരി കാര്യങ്ങൾ സംസാരിക്കും. സർവീസ് കാര്യങ്ങൾ മാത്രമല്ല മൂന്നാം ലോകരാഷ്ട്രങ്ങളുടെ പ്രശ്നങ്ങൾ വരെ അവർക്ക് പഥ്യമാണ്. ഈ മനുഷ്യൻ എല്ലാ വർഷവും തന്റെ ജന്മദിനം ആഘോഷിക്കുന്നു. ഇന്നു് പാതിരാവായിട്ടും ആ വീട്ടിൽ ശബ്ദം കേൾക്കുന്നതു് മറെറാന്നു കൊണ്ടുമല്ല. നാളെ അയാളുടെ ജന്മദിനമാണ്. ഏഴരപ്പുലർച്ചയ്ക്കു് അയാൾ ഭാര്യയോടൊപ്പം കോൺക്രീററ് മുഖപ്പുള്ള അമ്പലത്തിൽ ചെന്നുവന്നു. എല്ലാ ജന്മദിനത്തിലും അയാളുടെ വൃദ്ധസുഹൃത്തുക്കൾ എത്തും. പ്രഭാതത്തിൽ ആ വീട്ടിന്റെ വരാന്തയിൽ നിരക്കനെ ചാരിവയ്ക്കപ്പെട്ട ഊന്നുവടികളുടെ കാഴ്ച. ഇത്തവണ അടിയോടി ഒരല്പം വൈകിയാണെത്തിയതു്. വന്ന ഉടനെ അടിയോടി പുഞ്ചിരിച്ചുകൊണ്ടു് അയാളോടു ചോദിച്ചു:

"ഇതു് എത്രാമത്തെ ജന്മദിനമാണ്?"

ആ ചോദ്യം അയാളുടെ ഉള്ളിൽക്കൊണ്ടു. മുഖം വിളറി. ചുളിവുകളിൽ കണ്ണീർ പതഞ്ഞൊഴുകി. തൊണ്ടയിൽ ഗദ്ഗദം തേങ്ങി. അടിതെറ്റിയോടിക്ക് തെറ്റുചെയ്ത പ്രതീതി. എന്തുകൊണ്ടാണ് ഈ വൃദ്ധൻ ദുഃഖിതനായത്?

●

നഗരത്തിലെ തിരക്കുപിടിച്ച റോഡിലൂടെ നീങ്ങുന്ന ആ ബസ്സിൽ എല്ലാസീറ്റുകളും നിറഞ്ഞിരിക്കുന്നു. അഞ്ചെട്ടുപേർ കമ്പിയിൽ പിടിച്ചു നിൽപ്പുണ്ട്. ട്രാഫിക് സിഗ്നലിനടുത്ത സ്റ്റോപ്പിൽവച്ച് ഒരു വൃദ്ധൻ കയറി. തല വിറച്ചുകൊണ്ടിരിക്കുന്ന, കാലിൽ നീരുകയറിയ ഒരു വൃദ്ധൻ. കമ്പികളിലൊന്നിൽ പിടിച്ച് ബാലൻസ് നിയന്ത്രിക്കാനാവാതെ അയാൾ ആടിയുലയുകയാണ്. ഇരിക്കുന്ന ചെറുപ്പക്കാരിൽ ഒരാൾപോലും അയാൾക്കുവേണ്ടി എഴുന്നേറ്റില്ല. ഒരു വളവിൽ വച്ച് ഈ വൃദ്ധൻ സീറ്റുകൾക്കിടയിലേക്ക് അടിതെറ്റി മുഖംകുത്തി വീണു. പരസഹായം കാംക്ഷിക്കുന്ന ഈ വൃദ്ധന് ഒരിരിപ്പിടം കൊടുക്കാനുള്ള സഹാനുഭൂതി നമുക്കില്ലാതെ പോയതെന്താണ്?

●

ഒരമ്മയുടെ കഥ കേൾക്കൂ: ആദ്യത്തെ മകനെ പെറ്റപ്പോൾത്തന്നെ അവർ വിധവയായി. അവനെ പഠിപ്പിച്ച് വലിയവനാക്കി. സർക്കാർ സർവീസിൽ മകന് ഉയർന്ന ഉദ്യോഗം ലഭിച്ചു. അമ്മ തന്നെ തിരഞ്ഞെടുത്ത പെണ്ണിനെ മകൻ കെട്ടുകയും ചെയ്തപ്പോൾ ആ അമ്മ സന്തോഷിച്ചു. പക്ഷേ, ആ സന്തോഷം അധികകാലം നീണ്ടുനിന്നില്ല. മരുമകൾക്ക് അമ്മയെ കണ്ടുകൂടാതായി. അവരുടെ പ്രായത്തിന്റേതായ പരിഗണനകളൊന്നും ആ പെൺകുട്ടി വകവച്ചുകൊടുത്തില്ല. വാർദ്ധക്യം കൂടുന്തോറും ആ അമ്മ അവഗണിക്കപ്പെട്ടുകൊണ്ടിരുന്നു. അതോടെ അവരുടെ മാനസികനിലയും തകർന്നു. മകൻ പുതിയൊരു വീട് വച്ചപ്പോൾ കോവണിക്കു താഴെയുള്ള ഇടുങ്ങിയ ഇരുണ്ട മുറി അവരുടെ തടവറയായി. ആരും അതിനകത്തു കടക്കാതായി. ഒരു ആയ മാത്രം അവർക്ക് തുണയായി. അതേ സമയം മരുമകൾ പ്രസവിച്ചപ്പോൾ രാത്രിയും പകലും ഓരോ നഴ്സ് അവളെ പരിചരിച്ചു. വാർദ്ധക്യത്തിന്റെ ഇരുണ്ട തടവറയിൽ കിടന്നുകേഴുന്ന ഈ അമ്മ ആയിരം അമ്മമാരുടെ പ്രതിനിധിയാണ്...

മാത്യുസ്വാമിയെ നിങ്ങളറിയില്ല. ഉത്തരകേരളത്തിലെ ഒരു ഗ്രാമത്തിൽ വൈകുന്നേരം എത്തിച്ചേരുന്ന ഒരു ലോക്കൽ വണ്ടിയിൽ ഓരോ ശനിയാഴ്ചയും മാത്യുസ്വാമി വന്നിറങ്ങുന്നു. ഗ്രാമത്തിൽ ഞായറാഴ്ച നടക്കുന്ന ചന്തയിൽ ഭിക്ഷ യാചിക്കാൻ വരുന്ന ഒരാളാണയാൾ. കൈയിലെ കൊച്ചു പൊതിയും നെഞ്ചിലേക്കിറങ്ങിനിൽക്കുന്ന നരച്ച താടിയും കുഴിയിലാണ്ട കണ്ണുകളും, ചുളിവുകൾ ദാർശനികദീപ്തിയുണർത്തുന്ന നെറ്റിത്തടവും ഊന്നി നടക്കാൻ ഉപയോഗിക്കുന്ന വടിയും—ഇത്രയുമായാൽ മാത്യുസ്വാമിയായി. വയസ്സ് 75. ഏഴ് ദശാബ്ദക്കാലത്തെ ജീവിതത്തിന്റെ പച്ചപ്പിലേക്ക് തിരിഞ്ഞുനോക്കുമ്പോൾ അയാൾക്ക് ആത്മകഥയെഴുതാൻ ധാരാളം കോപ്പുകളുണ്ട്. സ്വന്തം പേരിൽ ഇഷ്ടംപോലെ റബ്ബർ എസ്റ്റേറ്റും, കാറും, ബംഗ്ലാവുമുണ്ടായിട്ടും അയാൾക്ക ഷഷ്ടിപൂർത്തിയാഘോഷിക്കാനോ സപ്തതിയാഘോഷിക്കാനോ ഭാഗ്യമുണ്ടായില്ല. നിയമത്തിന്റെ സഹായംപോലും തേടാതെ ജീവിതത്തിനുനേരേ ഒരുതരം പകയോടെ നോക്കുന്ന ഈ മനുഷ്യന് ഇപ്പോൾ ഒരാഗ്രഹമേയുള്ളു: "ഞാൻ ഇരന്നു നടക്കുന്നതു അവൻ കാണണം, എന്റെ മകൻ..."

തെയ്യവും പൂരക്കളിയും ചിലമ്പുകലുക്കി ഉറയുന്ന ആ ഗ്രാമത്തിലെ ലോവർ പ്രൈമറിസ്കൂളിന്റെ പനമ്പുതട്ടി മറച്ച പൂമുഖമാണ് ഈ മനുഷ്യന്റെ താവളം. വൈകുന്നേരങ്ങളിൽ ഏകാന്തത തേടി അവിടെ എത്താറുള്ളവർക്ക് ഈ മനുഷ്യൻ ഒരനുഭവമാണ്. നീറിപ്പടരുന്ന ഒരു അസ്വസ്ഥതയായി മാത്യുസ്വാമി ആളുകളുടെ മനസ്സിൽ നിറഞ്ഞുനിൽക്കുന്നു. വാർദ്ധക്യത്തിന്റെ നിസ്സഹായതയും ഏകാന്തതയും ഒരുതരം പീഡാനുഭവമായി വാരിക്കെട്ടേണ്ടിവന്ന ഈ മനുഷ്യന് ഇല്ലാത്തതുകൊണ്ടല്ല ഉള്ളതുകൊണ്ടാണ് ഈ ഗതി വന്നത്. പട്ടുമെത്തയിൽ കിടക്കേണ്ട മനുഷ്യനാണ് ചന്തയിൽ ഭിക്ഷയാചിക്കുന്നത്. മറ്റൊന്നുകൊണ്ടുമല്ല, സ്വന്തംമകൻ അയാളെ അടിച്ചുപുറത്താക്കി അതിനു പ്രതികാരമായിട്ടാണയാൾ പിച്ചച്ചട്ടി കൈയിലെടുത്തത്.

●

വൃദ്ധസമൂഹം ഒരു ആഗോള പ്രശ്നമാണ്. കാലത്തിന്റെ അനന്തമായ ഒഴുക്കിൽ ഒറ്റപ്പെട്ടുപോകുന്ന അവരുടെ ഭൗതികമായ അസ്തിത്വം സമൂഹത്തിന് എന്നും പ്രശ്നമാണ്. അതുകൊണ്ടുതന്നെ വൃദ്ധസമൂഹത്തിനുനേരെയുള്ള അവഗണന സമൂഹത്തിനു ഒരു ചോദ്യചിഹ്നമായി അവശേഷിക്കുന്നു. തെരുവുകളിൽ നിരാശ്രയരായി അലഞ്ഞുതിരിയുന്ന വൃദ്ധന്മാർ പാരമ്പര്യ രോഗത്താലും, പട്ടിണിയാലും വിഷമിക്കുന്ന അഗതികളാണ്. കുടുംബമുള്ളവരിൽ തന്നെയും പ്രശ്നങ്ങളുണ്ട്. മക്കൾ തങ്ങളെ പരിചരിക്കുന്നില്ലെന്നു പറഞ്ഞ് കോടതി കയറുന്ന മാതാപിതാക്കൾ പുതിയതല്ല. ഒരേ വീട്ടിൽ തന്നെ വൃദ്ധരായ മാതാപിതാക്കളെ രണ്ടാംതരമായി കണക്കാക്കി ഭക്ഷണത്തിൽപ്പോലും വിവേചനം കാണിക്കുന്ന മക്കളെ കാണാം. നാഗരികതയുടെ ആക്രമണത്താൽ കുടുംബബന്ധങ്ങളിൽ വന്ന ശൈഥില്യമാണിതിനു കാരണം. ഏഷ്യയിലെ സാമൂഹ്യക്ഷേമ കമ്മിഷന്റെ രേഖകളനുസരിച്ച് വാർദ്ധക്യത്തിന്റെ ഒരുവശം ഏഷ്യയിലെ മാറിക്കൊണ്ടിരിക്കുന്ന ജനസംഖ്യയാണ്. ആധുനികമായ മെഡിക്കൽ സൗകര്യങ്ങൾ കിട്ടുന്നതിനാൽ അറുപത് വയസ്സ കഴിഞ്ഞവർ പഴയകാലത്തെക്കാൾ കുറെക്കാലംകൂടി ജീവിക്കുന്നു. എന്നാൽ കുടുംബാസൂത്രണപ്രവർത്തനങ്ങളാൽ ജനസംഖ്യയിൽ കുട്ടികളുടെ എണ്ണം കുറയുന്നുണ്ടെങ്കിലും വൃദ്ധന്മാരുടെ എണ്ണം കുറയുന്നില്ല. അവർ ഇനിയും വർദ്ധിക്കുകയാണ്. പ്രായംചെന്ന പുരുഷന്മാരേക്കാൾ പ്രായംചെന്ന സ്ത്രീകളാണ് കൂടുതൽ. ബംഗ്ലാദേശ്, പാകിസ്ഥാൻ, ശ്രീലങ്ക തുടങ്ങിയ സ്ഥലങ്ങളിൽ സ്ത്രീകളെക്കാൾ പുരുഷന്മാരാണ് മുൻപന്തിയിൽ. വൃദ്ധന്മാരോടുള്ള അവഗണന പടിഞ്ഞാറൻ സംസ്കാരത്തിന്റെ സൃഷ്ടിയാണെന്നായിരുന്നു നേരത്തേ കരുതിയിരുന്നത്. എന്നാൽ മദ്ധ്യവർത്തിസമൂഹത്തിലെ കൂട്ടുകുടുംബ വ്യവസ്ഥിതിയുടെ തകർച്ചയോടെ വാർദ്ധക്യത്തിന്റെ പ്രശ്നങ്ങൾ ഏഷ്യൻ രാജ്യങ്ങളുടെ സമൂഹമനഃസാക്ഷിയിൽ വ്രണങ്ങളുണ്ടാക്കിയിരിക്കയാണ്. നഗരങ്ങളിലേക്കുള്ള ചെറുപ്പക്കാരുടെ കുടിയേറ്റം ഒരു വലിയ പറ്റം ആളുകളെ സാരമായി ബാധിച്ചിട്ടുണ്ട്. ഇടത്തരം കുടുംബക്കാരാണിവർ. നഗരങ്ങളിലെ ചേരികളിലോ, കോളനികളിലോ, തങ്ങളുടെ മക്കൾക്കൊപ്പം താമസിക്കാൻ നിർബ്ബന്ധിതരായിത്തീരുന്ന വൃദ്ധരായ മാതാപിതാക്കൾ ശക്തമായ മാനസിക വിഷമതകൾ നേരിടുന്നു. ഗ്രാമത്തിൽ സുഖകരമായി കഴിഞ്ഞിരുന്ന ഇവർക്ക് നഗരത്തിലെ പുതിയ പരിതഃസ്ഥിതികളുമായി ഇണങ്ങാൻ കഴിയാതെ വരുന്നു.

റിട്ടയർമെന്റ് പ്രായത്തിനുമുമ്പുതന്നെ വാർദ്ധക്യം ബാധിച്ചുപോകുന്നവരുമുണ്ട്. ആധുനികമായ സാഹചര്യത്തിൽ ഏകാന്തത അനുഭവപ്പെടുകയും അങ്ങനെ മനശ്ശക്തി നശിച്ചുപോകുകയും ചെയ്യുന്ന ഇക്കൂട്ടർ അമ്പതാംവയസ്സിൽത്തന്നെ വാർദ്ധക്യം ബാധിക്കുന്നവരാണ്. പലപ്പോഴും ലൈംഗികശക്തിയെക്കൂടി ഇതു ബാധിക്കുന്നു. ആത്മവിശ്വാസം നിലയ്ക്കുന്നതോടെ തങ്ങളുടെ പ്രവർത്തനശേഷി നശിച്ചു എന്നുകരുതുന്നവർ മനശ്ശാസ്ത്രപരമായി പരാജയമടയുന്നവരാണ്. റിട്ടയർചെയ്ത ഉടനെ ചിലർ പ്രായത്തെക്കുറിച്ച് ബോധവാന്മാരാകുന്നു. അതല്ലെങ്കിൽ ഭർത്താവ് മരിച്ചാൽ ഭാര്യ തനിക്ക് വാർദ്ധക്യം ബാധിച്ചുപോയി എന്ന തോന്നലിനടിമയാകുന്നു. ഇക്കൂട്ടരെ പിന്നെ ഏകാന്തത വിടാതെ പിടികൂടുന്നു. വാർദ്ധക്യസഹജമായ ബുദ്ധിഭ്രമം ബാധിച്ചവരെ പരിചരിക്കുക എന്നതു ദുഷ്കരമായ ജോലിയാണ്. പലപ്പോഴും ഇങ്ങനെയുള്ളവർ കുടുംബത്തിൽ നിന്നും സമൂഹത്തിൽനിന്നും ഭ്രഷ്ടരാക്കപ്പെടുന്നതിന്റെ സാഹചര്യം, പുതിയ തലമുറയിലെ കുടുംബസംവിധാനത്തിന്റെ ന്യൂനതയാണ്. ഒരുപക്ഷേ, കുടുംബത്തെക്കാളേറെ സമൂഹത്തിനാവും ഇക്കാര്യത്തിൽ വല്ലതും ചെയ്യാൻ കഴിയുക.

വൃദ്ധസമൂഹത്തിന്റെ ഒരു വലിയ പ്രശ്നം പാരമ്പര്യരോഗങ്ങളാണ്. കരൾ രോഗങ്ങൾ, ശ്വാസനാളരോഗങ്ങൾ തുടങ്ങിയവ മിക്കപ്പോഴും പുകവലിമൂലം ഉണ്ടാകുന്നതാണ്. ദഹനക്കുറവുമൂലമുണ്ടാകുന്ന പോഷകാഹാരക്കുറവാണ് വൃദ്ധന്മാരിൽ അധികവും കാണുന്നത്. സമ്പന്നമായ കുടുംബങ്ങളിൽപ്പോലും ഇത്തരം വൃദ്ധന്മാരെക്കാണാം. അവഗണനയാണ് ഇതിന്റെ മുഖ്യകാരണം. ശരിയായ വ്യായാമം, വേണ്ടത്ര ജലപാനം, പച്ചക്കറികളുടെ ഉപയോഗം എന്നിവകൊണ്ട് ഈ കുറവ് നികത്താം.

●

ഇന്ത്യയിലെ വൃദ്ധന്മാരുടെ എണ്ണം ദിനംപ്രതി വർദ്ധിച്ചുകൊണ്ടിരിക്കയാണ്. 1931-ൽ 60 വയസ്സിനു മുകളിലുള്ളവരുടെ എണ്ണം വെറും രണ്ടു ശതമാനമായിരുന്നു. 71-ൽ അത് ആറ് ശതമാനത്തിലും കവിഞ്ഞു. 1981-ലാകട്ടെ അത് ആകെ ജനസംഖ്യയുടെ 11 ശതമാനമായി വർദ്ധിച്ചു. ഒരു നൂറ്റാണ്ടിന് 18 ശതമാനം വർദ്ധനവ് എന്നാണ് ഒരു യു. എൻ. പഠനം വ്യക്തമാക്കുന്നത്. ഇത്രയൊക്കെയായിട്ടും ഇന്ത്യയിലെ സാമൂഹ്യവികസനമന്ത്രി കാര്യാലയം വാർദ്ധക്യം പ്രാപിച്ചവർക്കായി പ്രത്യേക സെല്ലുകളൊന്നും ആരംഭിച്ചിട്ടില്ല.

സ്വീഡൻ, യു. കെ., യു. എസ്., യു. എസ്. എസ്. ആർ., ഫ്രാൻസ്, ജർമ്മനി, ആസ്ട്രേലിയ, ജപ്പാൻ തുടങ്ങിയ പടിഞ്ഞാറൻ രാജ്യങ്ങളിൽ കഴിഞ്ഞ 40 വർഷക്കാലമായി വൃദ്ധന്മാർക്കായി പ്രത്യേക സേവനം നടത്തിവരുന്നുണ്ട്. ചിലയിടങ്ങളിൽ വാർദ്ധക്യം പ്രാപിച്ചവരെ സഹായിക്കാനായി വീട്, ടെലഫോൺ, അടിയന്തരസഹായം, രാത്രികാലസേവനം തുടങ്ങിയ പ്രത്യേക ഏർപ്പാടുകളുണ്ട്. വൃദ്ധന്മാരുടെ പ്രശ്നങ്ങൾ പരിഹരിക്കുന്നതിലേക്കായി മാത്രം ഇരുനൂറിലധികം ഗവേഷണകേന്ദ്രങ്ങൾ തുറന്നിട്ടുണ്ട്. ഇന്ത്യയിലാണെങ്കിൽ ഇങ്ങനെയുള്ള കേന്ദ്രങ്ങളോ, വൈദ്യസഹായത്തിനാവശ്യമായ എന്തെങ്കിലും നിയമങ്ങളോ ഇല്ലതന്നെ.

ഉയർന്ന ക്ലാസ്സുകൾക്കിടയിലും മദ്ധ്യവർത്തി സമൂഹത്തിലും വൃദ്ധന്മാർക്ക് വൈകാരികമായ പരിചരണമില്ലായ്മയും ഏകാന്തതയും അനുഭവപ്പെടുന്നു. തൊഴിൽപരമായ ഞെരുക്കങ്ങളാണ്, പുതിയ തലമുറയ്ക്ക് കുടുംബത്തിലെ 'ജനറേഷൻ ഗ്യാപ്' നികത്താൻ തടസ്സമുണ്ടാക്കുന്നത്. ഇപ്പോൾ ഭാരിച്ച വിലവർദ്ധനവും, സാമ്പത്തികപ്രശ്നങ്ങളുംമൂലം വൃദ്ധന്മാരുടെ പ്രശ്നങ്ങൾ തീവ്രതരമായിരിക്കയാണ്. ഒരു സർവ്വേപ്രകാരം ഡെൽഹിയിലെ 49 ശതമാനത്തോളം വരുന്ന 60 വയസ്സിനു മുകളിലുള്ള വൃദ്ധന്മാരും സ്ഥിരമായ വരുമാനമില്ലാത്തവരാണ്. അവരിൽ 36 ശതമാനം പേരുടെ മാസവരുമാനം 300 രൂപയിലും കുറവാണ്. 87 ശതമാനവും പാരമ്പര്യരോഗമുള്ളവരാണ്. അതിന്റെ നേർപകുതിപേർക്കേ താമസിക്കാൻ സൗകര്യമുള്ളു.

വാർദ്ധക്യം ബാധിച്ചവരുമായി നടത്തിയ ഒരു ഇന്റർവ്യൂവിലെ ചില വിവരങ്ങളിതാ: പുരുഷന്മാരേക്കാൾ കുടുംബത്തെക്കുറിച്ച് പരാതിപ്പെട്ടുള്ളു. ഇതിനർത്ഥം അവരെല്ലാം ഇപ്പോൾ നന്നായി പരിരക്ഷിക്കപ്പെടുന്നുണ്ട് എന്നല്ല. അധികംപേരും തങ്ങൾക്കിപ്പോൾ കിട്ടുന്ന പരിചരണം നഷ്ടപ്പെട്ടേക്കുമോ എന്നു ഭയന്നാണ് പലതും പറയാൻ മടിക്കുന്നത്. മരണം കാത്തുകിടക്കുന്ന ഒരാൾ അയാളുടെ കദനകഥ പറഞ്ഞു: 750 രൂപയോളം മാസവരുമാനമുള്ള മകൻ അയാളെ തെരുവിൽ ഉപേക്ഷിച്ചിരിക്കയാണ്. ഒരുപാടു കാലം, തന്റെ മോശമായ ആരോഗ്യം കൂട്ടാക്കാതെ കഷ്ടപ്പെട്ട് പണിയെടുത്താണ് അയാളവനെ പഠിപ്പിച്ചത്. എന്നിട്ടെന്ത്...മുഖത്ത് ചുളിവും കൈകാലുകൾക്ക് വിറയലും അനുഭവപ്പെട്ടപ്പോൾ അയാളെ അവൻ വലിച്ചെറിഞ്ഞു. ഗവണ്മെന്റിനു ആ മനുഷ്യൻ ഒരു പരാതികൊടുത്തു. പക്ഷേ, വയസ്സന്മാരെ സംരക്ഷിക്കാനുള്ള ഒരു നിയമവുമില്ലാത്തതിനാൽ അയാൾക്കൊന്നും നേടാൻ കഴിഞ്ഞില്ല.

വൃദ്ധന്മാരെ സഹായിക്കാൻ ചില സംഘടനകൾ ഇന്നു നിലവിലുണ്ട്. The Age Care India ഇക്കാര്യത്തിൽ ചില



തൊക്കെ ചെയ്യുന്നുണ്ട്. വൃദ്ധന്മാർക്കായി ഒഴിവുകാല സത്രങ്ങളും, കുറഞ്ഞവിലയ്ക്ക് ഭക്ഷണങ്ങളും, ആളുകളുമായി സഹവസിക്കാനുള്ള ക്ലബ്ബുകളും മറ്റു ക്ലിനിക്കൽ സൗകര്യങ്ങളും ഇവർ നടത്തുന്നുണ്ട്. ഇതിന്റെ പിന്നിലുള്ള ആശയം വൃദ്ധന്മാരെ ഏകാന്തതയിൽനിന്ന് രക്ഷിക്കുക, സമൂഹത്തിന് അവരെ ആവശ്യമുണ്ടെന്നു ബോദ്ധ്യപ്പെടുത്തുക തുടങ്ങിയവയാണ്. സാമ്പത്തിക പരാധീനതമൂലം അവഗണിക്കപ്പെടുന്ന താഴ്ന്ന വിഭാഗത്തിൽപ്പെട്ടവർക്കാണ് കുറഞ്ഞവിലയ്ക്കുള്ള ഭക്ഷണം നൽകിവരുന്നത്. ഇത്തരം സംഘടനകളുടെ പ്രവർത്തനംകൊണ്ടുമാത്രം വൃദ്ധന്മാരെ സംരക്ഷിക്കാൻ കഴിയുമോ?

ഇന്ത്യയിലെ വൃദ്ധസമൂഹത്തിന്റെ കൃത്യമായ കണക്കൊന്നും പറയാനാവില്ല. വൃദ്ധന്മാർക്കായി മെഡിക്കൽ പരിശോധനയോ ശുശ്രൂഷയോ പ്രത്യേകമായ സൗകര്യങ്ങൾ ഇന്ത്യയിൽ തീരെയില്ല.

●

ക്രൂരയായ മരുമകൾ, തലയണമന്ത്രത്തിനടിമപ്പെടുത്തി ഭർത്താവിനെ അച്ഛനമ്മമാരിൽനിന്നകറ്റി നിറുത്തുന്നതു വൃദ്ധന്മാരോടുള്ള അവഗണനയുടെ ഭാഗമാണ്. വിവാഹിതയായ മകൾ പാരമ്പര്യമായി അവൾ ഒരുപാട് സ്വത്തിനുടമയാണെങ്കിൽ തന്റെ ഭർത്താവിന്റെ വൃദ്ധരായ മാതാപിതാക്കളെ ഒന്നിച്ചു താമസിപ്പിക്കാൻ മടിക്കുന്നു. മരുമകളെക്കാൾ മകളോടൊപ്പം താമസിക്കാനാണു മാതാപിതാക്കൾ ഇഷ്ടപ്പെടുക. എന്നാൽ ഇന്ത്യയിലെ ആചാരസംവിധാനങ്ങൾ മകളോടൊപ്പം താമസിക്കുന്നതിനുപോലും വിലക്കു കല്പിക്കുന്നു. വൃദ്ധകളിൽപലരും, തങ്ങളുടെ മക്കൾ വിദേശങ്ങളിലാണെങ്കിൽപ്പോലും സ്വയം ജോലിചെയ്തു ജീവിക്കുന്നവരാണ്. തങ്ങളുടെ സ്വാതന്ത്ര്യത്തിനും അഭിമാനത്തിനും മതിപ്പ് കല്പിക്കുന്ന ഈ അമ്മമാർ പലപ്പോഴും മകന്റേയോ മകളുടേയോ കൂടെ താമസിക്കാൻ മടിക്കുന്നു എന്നു ഒരു സർവ്വേ റിപ്പോർട്ട് വെളിപ്പെടുത്തുന്നു. വലിയ കൂട്ടുകുടുംബങ്ങളിൽ കഴിയുന്ന മാതാപിതാക്കളിൽ പലർക്കും വാർദ്ധക്യകാലത്ത് മക്കളെ ആശ്രയിക്കേണ്ടിവരുന്നു. ഒരമ്മയുടെ ദയനീയ കഥ കേൾക്കൂ. അവരുടെ മൂന്നുമക്കളും അവരെ സ്ഥിരമായി താമസിപ്പിക്കാൻ മടിച്ചപ്പോൾ അവർ മാനസിക പ്രതിസന്ധിയിലായി. ഒടുവിൽ അവർക്ക് ഒരുവഴിയേ ഉണ്ടായിരുന്നുള്ളു. എല്ലാ മക്കളുടെയടുത്തും കുറേശ്ശക്കുറേശ്ശ കഴിയുക.

പടിഞ്ഞാറൻ രാജ്യങ്ങളിൽ വൃദ്ധസമൂഹത്തിനായി ഔദ്യോഗിക ഏജൻസികൾ നടത്തുന്ന ക്ലബ്ബുകളും പ്രത്യേക പരിപാടികളുമൊക്കെ ഇന്നു നിലവിലുണ്ട്. പടിഞ്ഞാറൻ ജർമ്മനിയിൽ വൃദ്ധന്മാരിൽനിന്ന് ബസ്സ്-തീവണ്ടിയാത്രയ്ക്ക് പകുതി ചാർജ്ജ് മാത്രമേ ഈടാക്കുന്നുള്ളു. പകുതി ചിലവിൽത്തന്നെ സംഗീത പരിപാടികൾ കേൾക്കാനും, മ്യൂസിയം സന്ദർശനം തുടങ്ങിയവ നടത്താനുമുള്ള സൗകര്യമുണ്ട്. ഇന്ത്യയെപ്പോലുള്ള ഒരു രാജ്യത്ത് ഇത്തരം സംഭവങ്ങൾ ഒരു സ്വപ്നമായവശേഷിക്കുന്നു. പടിഞ്ഞാറൻ രാജ്യങ്ങളിൽ പത്തു തൊഴിലാളികൾ ഒരു വൃദ്ധനെ സംരക്ഷിച്ചുകൊള്ളണമെന്നാണ് ചട്ടം. ഇന്നതു 4:1 എന്ന അനുപാതത്തിലായിട്ടുണ്ട്. ഈ നൂറ്റാണ്ടിന്റെ അവസാനത്തോടെ അതു 2:1 എന്ന അനുപാതത്തിലായേക്കും.

റിട്ടയർമെന്റോടെ പെൻഷൻ എന്ന ആനുകൂല്യം ലഭിക്കുന്നുണ്ടെങ്കിലും സ്വകാര്യസ്ഥാപനങ്ങളിൽ നിന്ന് പിരിയുന്നവരുടെ ജീവിതത്തിന് സുരക്ഷിതത്വമില്ല. വൃദ്ധന്മാരെ സംരക്ഷിക്കാനുള്ള ശ്രമത്തിൽ ആദ്യം ചെയ്യേണ്ടതു് സ്വകാര്യസ്ഥാപനത്തിൽ നിന്നു പിരിയുന്ന പ്രായമായവർക്ക് ജീവിതസുരക്ഷിതത്വം നൽകുകയാണ്. ഇന്ത്യയിൽ കേരളമാണ് വൃദ്ധസമൂഹത്തിന്റെ നന്മയ്ക്കായി എന്തെങ്കിലും ചെയ്തിട്ടുള്ളതു്. നായനാർ ഗവണ്മെന്റിന്റെ ഭരണകാലത്ത് 60 വയസ്സായ കർഷകത്തൊഴിലാളികൾക്ക് മാസംതോറും 45 രൂപവച്ച് പെൻഷൻ നൽകാനുള്ള പദ്ധതി ആവിഷ്കരിച്ചു. 1965-ൽ കർണ്ണാടകഗവണ്മെന്റും 65 വയസ്സായ വൃദ്ധന്മാരെ പരിരക്ഷിക്കാനുള്ള ഒരു സ്കീം ഉണ്ടാക്കി. ഇപ്പോൾ മൂന്നു ലക്ഷത്തോളം വൃദ്ധന്മാർ ഇതിന്റെ ആനുകൂല്യം അനുഭവിക്കുന്നു.

# ആൽപ്സിൽ നിന്നുള്ള കുറിപ്പുകൾ

## രവീന്ദ്രൻ

ജൂൺ ഏഴ്, തിങ്കൾ.

കഠിനമായ ഒരു ശീതരാത്രിയാണിത്. ചാറൽ മഴയും കാറ്റും നിറുത്താതെ ഈണം മുറിയാതെ ചില്ലുജാലകങ്ങളിൽ ഒച്ചയെടുക്കുന്നു. ഒരു പുരാതനാനുഭവത്തിലെന്നോണം ഞാനതിൽ മുങ്ങിയിരിക്കുന്നു. വൈകുന്നേരം താഴ്‌വരയിൽ റൈൻ നദിക്കു മുകളിൽ സാവധാനം സഞ്ചരിച്ചുകണ്ട മേഘങ്ങൾ കനത്തു് വലുതായി, ചുററും പർവ്വതത്തിന്റെ ആകൃതിയെ ഇപ്പോൾ വിഴുങ്ങിക്കഴിഞ്ഞിരിക്കും. ജനലിന് പുറത്തെ പാടകെട്ടിയ ശൂന്യതയിൽ ഒന്നും കാണുന്നില്ല. എതിർനിരയിലെ കർഷകഗ്രാമങ്ങളുടെ വെളിച്ചങ്ങൾ മാത്രം ചിലപ്പോൾ ചില ദുർബ്ബല മോഹങ്ങൾപോലെ തെളിയുന്നുണ്ട്. കുറേക്കൂടി താഴെ, പർവ്വതത്തിന്റെ ചരിവിൽ ഫ്ളിംസ് എന്ന കൊച്ചു നഗരമാണ്. ആഡംബരം നിറഞ്ഞ അനേകം റെസ്റ്റാറന്റുകളും പ്രവാസശിബിരങ്ങളുമുള്ള ഒരു ടൂറിസ്റ്റ് സങ്കേതം. അവിടെ നിന്ന് പർവ്വതശൃംഗങ്ങളിലെ സ്കീയിങ് ട്രാക്കുകളിലേക്ക് കേബിൾ കാറുകളുണ്ട്. മഞ്ഞുകാലത്ത് ഈ നഗരവും പരിസരവും ടൂറിസ്റ്റുകൾ വന്നു നിറയുന്നു. ഏതാനും വർഷം മുമ്പ് ആരുമറിയാത്ത ഒരു കർഷകഗ്രാമമായിരുന്നുവത്രെ അതും. ഇപ്പോൾ ഗ്രാമ്പുടൻ പ്രവിശ്യയിലെ ഏററവും വലിയ വിനോദസഞ്ചാരകേന്ദ്രമാണ്. റൈനിന്റെ കരയിലെ നീന്തൽക്കുളങ്ങളും കാമ്പിങ് സൗകര്യങ്ങളും തിളങ്ങുന്ന പച്ചക്കല്ലുപോലെ 'ക്രസ്റ്റ്' എന്ന തടാകവും.

ആൽപ്സാവ്ജെൻ എന്ന ഈ മേച്ചിൽ സങ്കേതത്തിൽ ജീവിതം നിശ്ചലവും ഏകാന്തവും വിദൂരവുമാണ്. രാത്രി ചെല്ലുംതോറും കൂടുതൽ ഗാഢമാവാനിടയുള്ള ശൈത്യത്തിന്റെ സാന്നിദ്ധ്യത്തിൽ ഈ ചെറിയ നെരിപ്പോടിൽ കത്തിയൊടുങ്ങുന്ന വിറകിന്റെ ശബ്ദം വളരെ ഊഷ്മളമായ സാന്ത്വനമാവുന്നു. ഇന്ന് പകൽ വലിയ പൈൻമരത്തടികളിൽ നിന്ന് നെരിപ്പോടിൽ അമരുവാൻ പാകത്തിൽ ഞാനവ നുറുക്കിയെടുത്തതാണ്. രാവിലെ ഞാനും ചിമ്പിയും ഇവിടെ വന്നപ്പോൾ ആലകളും കിടപ്പുമുറികളും മററും കഴിഞ്ഞ സെപ്റ്റംബർ അവസാനത്തിൽ വിട്ടുപോയ മട്ടായിരുന്നു. ഞങ്ങൾ അവ തുറന്ന് പുറത്തെ രുചികരമായ വെയിലിനേയും കാററിനേയും അകത്തേക്ക് തഴുകിക്കയററി. മഞ്ഞും മഴയുമായിരുന്ന കാലങ്ങൾ ശേഖരിച്ച പൊടിയും ഈർപ്പവും അടിച്ചുവാരി. മരവിച്ചു കിടന്ന ജലവാഹിനികളിൽ ജലപ്രവാഹമുണർത്തി. കൂററൻ ചെമ്പ് കുട്ടകങ്ങളിൽ വെള്ളം തിളപ്പിച്ചു. തറയും പാത്രങ്ങളും കഴുകി ശുദ്ധമാക്കി. ആൽപ്സാവ്ജെനിലെ ഈ മേച്ചിൽ സീസണിലെ ആദ്യത്തെ അത്താഴം കരിപിടിച്ച പാത്രങ്ങളിൽ ഞങ്ങൾ പാകം ചെയ്തു. ചിമ്പി പറഞ്ഞു: "ആൽപിലെ പാചകം ഒട്ടും സംസ്കൃതമല്ല, ഞങ്ങൾ ഒന്നിച്ച് രുചി ശ്രദ്ധിക്കാതെ വല്ലതും വേവിച്ചെടുക്കുന്നു."

സ്പാഗെട്ടിയും ഉരുളക്കിഴങ്ങും വേവിച്ച് ഉള്ളിയും ചീസും ചേർത്ത് വറുത്തെടുത്തതായിരുന്നു ഭക്ഷണം. കുരുമുളക്പൊടിയും വിതറി വിലകുറഞ്ഞ ഒരു ഇററാലിയൻ വൈനിനൊപ്പം ഞങ്ങൾ അത് കഴിച്ചു. പ്ലാസ്ററിക് കുഴലുകൾപോലെ തോന്നുന്ന സ്പാഗെട്ടി എനിക്കൊരിക്കലും പത്ഥ്യമായിരുന്നില്ല. വർഷങ്ങൾ പഴക്കമുള്ള ചീസിന്റെ കെട്ട മാംസഗന്ധവും. "ഇവിടെ എല്ലാം ശീലിക്കുന്നതാണ് നല്ലതു്" ചിമ്പി ഓർമ്മപ്പെടുത്തി. അത്താഴത്തിനൊപ്പം ചിമ്പി പുകച്ച പന്നിയിറച്ചി നുറുക്കിക്കഴിക്കുന്നുണ്ടായിരുന്നു. പച്ചയെന്നു തോന്നുന്ന ആ ബേക്കൻ കഷണം കഴിഞ്ഞ വേനലിൽ ഈ ആൽപിൽ ഉണ്ടായിരുന്ന ഒരു പന്നിയാണത്രെ. നല്ല മുഖപരിചയമുള്ള ഒരു മൃഗം.

പർവ്വതശൃംഗങ്ങളിലെ മേച്ചിൽ നിലങ്ങളാണ് 'ആൽപ്'കൾ. ആൽപൈൻ ഹിമഭൂമിയിലെത്തിയ പുരാതന ജർമാനിക് ഗോത്രങ്ങളിലൊന്നായ 'അൽമാൻ' (Alemann) വർഗ്ഗത്തിന് അവരുടെ ഗ്രാമപരിസരങ്ങളിൽ പൊതുവായ മേച്ചിൽ ശേഖരങ്ങളുണ്ടായിരുന്നു. അവ 'അൽമാൻറ്'കൾ എന്നറിയപ്പെട്ടു. പർവ്വത പ്രവിശ്യകളിലെ സ്വിസ് ഗ്രാമങ്ങൾക്ക് ഇപ്പോഴും അഭിമാനപൂർവ്വം സംരക്ഷിക്കപ്പെടുന്ന 'അൽമാൻറ്'കളുണ്ട്. സാവ്ജെൻ ഗ്രാമത്തിന്റെ 'അൽമാൻറാ'ണ് ആൽപ് സാവ്ജെൻ, റയീൻ ഗ്രാമത്തിന് ആൽപ് റയീൻ, ഫ്ളോൺസിന് ആൽപ് ഫ്ളോൺസ്. ജർമ്മൻ ഭാഷയിൽ 'ആൽപ്' 'ആൽമ്' ആണ്. അൽമാൻ – അൽമാൻറ് – ആൽമ് – ആൽപ് – ആൽപ്സ്, എന്ന് പദധാതുവിചാരം.

അത്താഴത്തിനു പിൻപ് വൈൻഗ്ലാസുകളുമായി നെരിപ്പോടിനോടു ചേർന്നിരുന്ന് ഞങ്ങൾ ദക്ഷിണ അമേരിക്കയിലെ കാലാവസ്ഥയെക്കുറിച്ച് സംസാരിച്ചുകൊണ്ടിരിക്കുമ്പോൾ (ചിമ്പി വൻകരകൾ താണ്ടിയ ഒരു സഞ്ചാരിയാണ്) ഗ്രാമത്തിൽ നിന്ന് രണ്ടു കർഷകരും അവരുടെ രണ്ടു ചെറിയ കുട്ടികളും വിവരങ്ങൾ അന്വേഷിക്കാനെത്തി. കഴിഞ്ഞ സെപ്റ്റംബറിനുശേഷം അവർ ആദ്യമായാണ് ചിമ്പിയെ കാണുന്നതു്. ഞങ്ങളുടെ ആഗമനം അവരെ സന്തുഷ്ടരാക്കിയിരിക്കുന്നു. മദ്ധ്യവയസ്കനും ദൃഢഗാത്രനുമായ പിയൂസിനാണ് ഇത്തവണ സാവ്ജെനിലെ വേനൽ മേച്ചിലിന്റെ ചുമതല. അയാൾ ഒരു വലിയ പാത്രം നിറയെ പാലും ചില ആഹാരസാധനങ്ങളും കൊണ്ടുവന്നിരുന്നു. "കർഷകനു് വിശ്രമം ശവപ്പറമ്പിലേയുള്ളൂ," അയാൾ പറഞ്ഞു. അവരെല്ലാം വളരെ മണിക്കൂറുകൾ അദ്ധ്വാനിക്കുന്നവരാണ്. അദ്ധ്വാനം കഠിനമാക്കിയ അവയവങ്ങളും മുഖവും തെല്ലും നാഗരികമല്ല. സൂറിച്ചിലെയും ബേണിലെയും തെരുവുകളിൽ അവരെ പെട്ടെന്ന് തിരിച്ചറിയും. ചുമലിലെ ഭാരത്തിന്റെ ശീലം, വെറുതെ നിൽക്കുമ്പോഴും നടക്കുമ്പോഴും പോലും, അവരുടെ വിടർത്തിയ മാറിലും കൈകളിലും മുന്നോട്ടാഞ്ഞ ശിരസ്സിലും തൂങ്ങിനിൽക്കുന്നതായി തോന്നും.

രണ്ടു ഗ്ലാസുകളിൽ വൈൻ പകർന്നു ഞങ്ങൾ അവർക്ക് നൽകി. വൈൻ ധൃതിയായി രുചിച്ചുകൊണ്ട്, മുഴങ്ങുന്ന ശബ്ദത്തിൽ പ്രകടമായ അംഗവിക്ഷേപങ്ങളോടെ സംസാരിച്ചുകൊണ്ടിരുന്നപ്പോൾ അവരുടെ 'റൊമാനിഷ്' ഉച്ചാരണത്തിന്റെ ഊന്നലും ലയവും മുറിയിലെ ശൈത്യത്തെ ലഘൂകരിക്കുന്നുവെന്ന് തോന്നി. ആൽപ്സിലെ ഈ ഏതാനും ഗ്രാമങ്ങൾ മാത്രമെ ഇപ്പോഴും ലിപിയില്ലാത്ത പുരാതനമായ റൊമാനിഷ് വായ്മൊഴി സംസാരിക്കുന്നുള്ളൂ. ചമയങ്ങളില്ലാത്ത പച്ചയായ ഒരു പാരമ്പര്യത്തിന്റെ പരിചയമായിരുന്നു എനിക്കതു്. അവർക്കറിയാം അവർ സംസാരിക്കുന്നതു് എന്നും അവരിൽനിന്ന് വ്യത്യസ്തമായ സൂറിച്ചിന്റെ സംസ്കാരത്തോടാണെന്ന്. വർഷത്തിൽ മിക്ക മാസങ്ങളും യൂറോപ്പിലെയും അമേരിക്കയിലെയും നഗരങ്ങളിൽ അലഞ്ഞ് വേനൽക്കാലമാവുമ്പോൾ അവരുടെ കന്നുകളെ മേയ്ക്കാനും അവർക്ക് വെണ്ണയും ചീസുമുണ്ടാക്കാനും, ആൽപ്സിലെത്തുന്ന ചിമ്പി വളരെയേറെ സൂറിച്ച്കാരനായ ഒരു യുവാവാണെന്നും ആൽപ് അയാൾക്ക് ഒരു 'ആൾട്ടർനേററീവ് ലൈഫ് സ്റ്റൈൽ' മാത്രമാണെന്നും അവർക്കറിയാം. ഒരുപക്ഷേ, അവരുടെ ശബ്ദത്തിലെ അമിതമായ ആത്മസ്ഥൈര്യത്തിന് കാരണം ഈ അറിവാകും. ഈ കർഷകരിൽ നിന്ന് നൂററാണ്ടുകൾക്കു മുൻപ് ആൽപൈൻ താഴ്‌വരയിൽ കുടിയേറിയ ജർമ്മാനിക് ഗോത്രങ്ങളിലേക്ക് ഒരു പിൻദർശനം സാദ്ധ്യമാണ്.



ഒരു വെളുത്ത കിനാവായി പരന്നുകിടക്കുന്ന ആൽപ്സിന്റെ മാർത്തട്ടിൽ

കാഴ്ചയ്ക്ക് അന്തസ്സില്ലാത്തതെങ്കിലും എടുത്തു നടക്കാൻ ഭാരമുള്ളതെങ്കിലും ഈ ഗ്യാസ്‌വിളക്ക എനിക്കു ചുററും താപത്തിന്റെ ഒരു നേർത്ത സൗഹൃദം സൃഷ്ടിച്ചിരിക്കുന്നു. ഞാനിതു് പുലരുംവരെ എരിയാനനുവദിക്കും.

ജൂൺ എട്ട് – ചൊവ്വ.

ആൽപ്പിൽ ഈ വിറകുപുരയ്ക്കു മുകളിൽ ഉണരുക, ജാലകപ്പഴുതിലൂടെ അകത്തു കടന്ന ഹിമലോലനമേററ പുലർകാല രശ്മികളിലേക്ക് മിഴിതുറക്കുക, ഒരുനിമിഷം ഉറക്കസഞ്ചിയുടെ ഊഷ്മളമായ പേശികളിലേക്ക് നിങ്ങൾ മുങ്ങുന്നു. എന്നാൽ എഴുന്നേൽക്കുമ്പോൾ തണുത്ത വെയിലിൽ വെട്ടിത്തിളങ്ങുന്ന പർവ്വതത്തിന്റെ ധവളശിഖരങ്ങളിലേക്ക് നോക്കി തെല്ലിട നില്ക്കുമ്പോൾ, പൈൻ തലപ്പുകളുടെ ഈറൻഗന്ധം ശ്വസിക്കുമ്പോൾ സിരകൾ ഉദ്ദീപ്തമാവുന്നു. ശമമില്ലാത്ത ജീവൻ അവയവങ്ങളിൽ നിറയുന്നു.

രാവിലെ ചിമ്പിയുടെ മേച്ചിൽ പട്ടി ആസ്സയുമായി ഞാൻ തെല്ലുനേരം കാടുകളിൽ നടക്കാൻ പോയി. കഴിഞ്ഞ ശൈത്യത്തിന്റെ ഹിമഭാരം ചുമന്ന് തളർന്നൊടിഞ്ഞ പൈൻശാഖകൾ നിവരുവാനും ശക്തമാവാനും തുടങ്ങുന്നേയുള്ളൂ. അവയുടെ ഇരുണ്ട ഇലച്ചാർത്തുകളിൽ ഇപ്പോഴും ഒരുതരം മുഷിഞ്ഞ നിറം തങ്ങിനിൽപ്പുണ്ട്. പകൽ വളരുന്നതിനൊപ്പം പൈൻകാടുകളുടെ ഗന്ധവും മാറുന്നു. രാവിലെ സാന്ദ്രവും എണ്ണപ്പററുള്ളതുമെന്നും തോന്നിക്കുന്ന ഗന്ധം മദ്ധ്യാഹ്നത്തോടെ വെറും സസ്യഗന്ധമായി വിലയിക്കുന്നു. വൈകുന്നേരം അത് വീണ്ടും ഗാഢമാവുകയും അനേകം പ്രാണികളുടെ വിസർജ്ജനങ്ങൾ ഉൾക്കൊള്ളുന്ന ഒരു ഘോരഗന്ധമായി പരക്കുകയും ചെയ്യുന്നു. അതിനു രുചിയുണ്ട്.

കാടുകൾക്കിടയിലെ മേച്ചിൽനിലങ്ങൾ വേണ്ടപോലെ പച്ചച്ചിട്ടില്ല. പുല്ലു വളരും മുൻപുതന്നെ അനേകം കൊച്ചുപൂവുകൾ നീലത്തിന്റെ നിറം സ്ഥാപിച്ചുകഴിഞ്ഞിരിക്കുന്നു. അവിടവിടെ ഇപ്പോഴും കട്ടകെട്ടിത്തങ്ങിയ ശുഭ്രനിറമായ ഹിമശേഖരങ്ങളുണ്ട്. ആസ്സ നീയതൃണമററപോലെ ആ വെണ്മയിൽക്കിടന്ന് മറിയുവാനും അതുമായി കുരച്ചുപോരാടുവാനും തുടങ്ങി. ഈ കൊച്ചുപട്ടിയുടെ പേശികളിൽ വിജൃംഭിക്കുന്ന ജീവനുണ്ട്. ഇരുന്നൂറ് ഫ്രാങ്കിന് ചിമ്പി വാങ്ങിയതാണിതിനെ. ഒമ്പതുമാസമേ പ്രായമായുള്ളൂ. ജോലിക്കുകൊള്ളുമോ എന്നറിയില്ല. മേച്ചിൽപ്പട്ടികളുടെ ബ്രീഡാണെന്നതുകൊണ്ട് തൊഴിലിനെക്കുറിച്ച് സഹജമായ സിദ്ധികൾ ഉണ്ടെങ്കിൽ ആയി. കാലികൾക്കുമേൽ തനിക്കൊരു പ്രമാണിത്തമുണ്ടെന്നും, അവയുടെ കുളമ്പുകൾക്കു മുകളിൽ പിൻഭാഗത്ത് ചെറുതായി കടിച്ചു നോവിക്കാൻ കഴിയുമെന്നും അറിയുകയാണ് ഒരു മേച്ചിൽപ്പട്ടിക്കുവേണ്ട പ്രധാന വഴക്കമെന്ന് ചിമ്പി പറയുന്നു. പക്ഷേ, ഇപ്പോൾ കളിയിൽ മാത്രം താല്പര്യം കാണിക്കുകയും അപരിചിതരെക്കാണുമ്പോൾ വല്ലാതെ പേടിക്കുകയും ചെയ്യുന്ന ആസ്സ എങ്ങനെ ഈ പരിചയം നേടും?

എള്ള് വിതറി ബെയ്ക്ക്ചെയ്ത കറുത്ത റൊട്ടി. പാതി വേവിച്ച മുട്ടകൾ, വെണ്ണ, പെപ്പർമിന്റ് ചായ. പ്രാതൽ കഴിഞ്ഞു് തൊപ്പിയും ലതർ ജാക്കററും ഭാരിച്ച സ്വിസ് ആർമി ബൂട്ടുകളും ധരിച്ച് ഞങ്ങൾ മേച്ചിൽപരപ്പിന് വേലി ശരിയാക്കാൻ പുറപ്പെട്ടു. നാലും അഞ്ചും ഏക്കർ വിസ്താരം വരുന്ന പർവ്വത പാർശ്വമാണ് ഒരു മേച്ചിൽ നിലം. ആൽപ് സാവ്ജെനിൽ പൈൻ കാടുകൾക്കിടയിൽ ചിതറിക്കിടക്കുന്ന അത്തരം ആറ് മേച്ചിൽവളപ്പുകളുണ്ട്. വേനൽ മേച്ചിൽ കഴിഞ്ഞു് സെപ്റ്റംബറിൽ കാലികൾ ഗ്രാമത്തിലേക്ക് മടങ്ങിയാൽ ഈ വിശാലമായ പർവ്വതഭൂമിയെ യാന്ത്രികമായി വളസേചനം ചെയ്ത് അടുത്ത വേനലിനു സന്നദ്ധമാക്കുന്നു. പഴയ വേലിത്തറികൾ പലതും സ്ഥാനം തെററിയും ഉപയോഗശൂന്യമായും കിടന്നിരുന്നു. കാടുകളുടെ ഓരങ്ങളിൽ നീണ്ടു നീണ്ട് കിടന്ന അതിർത്തികളിൽ ഞാൻ അവ പുതുക്കിയും മാററിത്തറച്ചും ശരിപ്പെടുത്തുമ്പോൾ ചിമ്പി ഒരുതരം പ്ളാസ്റ്റിക് ബട്ടണുകൾ അവയിൽ തിരിച്ചുകയററും. ബട്ടണുകളിൽക്കൂടി കൊരുത്തു ചേർക്കുന്ന കമ്പിയാണ് വേലി. കമ്പിക്കു മുകളിൽ ചെറിയതോതിൽ വൈദ്യുതി പ്രവഹിപ്പിക്കുന്നു. പശുക്കൾ ഈ വിദ്യുത് വേലികൾ കവച്ചുകടക്കില്ല. ഒരു മേച്ചിൽ നിലത്തിന്റെ വേലി തയ്യാറാക്കാൻ ഞങ്ങൾ നാലുമണിക്കൂറെടുത്തു. ഇതു് കഠിനമായ ജോലിയാണ്.

സാവ്ജെനിലെ കർഷകർ രണ്ടു ദിവസത്തിനകം കാലികളെ ആൽപിലേക്കയയ്ക്കുമെന്നറിയിച്ചു. അമ്പത്താറു പശുക്കളും പതിനഞ്ചു പന്നികളും. ഇപ്പോൾ അവ മെയിൻ സാസ്സിൽ (മെയ്മാസസ്ഥലം) മേയുകയാണ്. മെയിൻ സാസ്സിലെ മേച്ചിൽ ഭൂമി വസന്തത്തിന്റെ ആദ്യവാരങ്ങളിൽത്തന്നെ തളിർക്കുന്നു. ആൽപിലെ മേച്ചിൽമേടുകളിൽ പുല്ലു വളരുന്നതോടെ, ജൂൺ മദ്ധ്യത്തിൽ അവയെ ആൽപിലെ ആലകളിലേക്ക് കൊണ്ടുവരികയാണ് പതിവ്. പർവ്വതശൃംഗങ്ങളിലെ ഈ മേച്ചിൽ സങ്കേതങ്ങളുടെ ഉത്തരവാദിത്തം വഹിക്കുന്ന ആളെ കർഷകർ സെൻ എന്നു വിളിക്കും. സെൻ

ചീസ് മെയ്ക്കറാണ്. കഴിഞ്ഞ മൂന്നു വർഷങ്ങളായി സാവ്ജെൻ ഗ്രാമത്തിന്റെ സെൻ ചിമ്പിയാണ്. കഴിഞ്ഞ തവണയും ആൽപ്സാവ്ജെനിൽ അമ്പത്താറ് പശുക്കളാണുണ്ടായിരുന്നത്. മൂന്നുമാസം സാധാരണ നീണ്ടുനിൽക്കുന്ന ഒരു സീസണിൽ, കഴിഞ്ഞവഷം ചിമ്പി മൂന്നു ടൺ ചീസുണ്ടാക്കി. മൂന്നുടൺ ചീസ് സ്വിസ്സ് നിരക്കിൽ 30,000 ഫ്രാങ്കാണ് (ഏതാണ്ട് ഒന്നരലക്ഷം രൂപ). ചീസിനു പുറമെ കഴിഞ്ഞ തവണ 650 കിലോ ബട്ടറും ലഭിച്ചു. 1000 സ്വിസ്സ് ഫ്രാങ്ക് (ഏതാണ്ട് 5000 രൂപ). അമ്പത്താറു പശുക്കൾ ശരാശരി ദിവസത്തിൽ 700 ലിലിററർ പാൽ നൽകുമത്രേ. സീസൺ അവസാനിക്കുന്നതോടെ, മേച്ചിൽ നിലങ്ങൾ വളരുന്നതോടെ പാലിന്റെ ലഭ്യത കുറയും. ആൽപിലെ വേനൽ സാവ്ജെനിലെ കർഷകരെ സംബന്ധിച്ചിടത്തോളം വളരെ പ്രധാനമാണ്.

സാവ്ജെനിൽ നാല്പത്തിരണ്ടു വീടുകളുണ്ട്. കുട്ടികൾ ഉൾപ്പെടെ 126 പേരുള്ള ഒരു സാധാരണ ആൽപൈൻ കർഷക ഗ്രാമം. ഇന്നലെ പർവ്വതത്തിലേക്കു വരും വഴി കുറെനേരം ഞങ്ങൾ അവിടെ തങ്ങിയിരുന്നു. ഒരു ചെറിയ ചർച്ച് ടവറിനെ നാലഞ്ചു കൈവഴികളിൽ ചുററി നിൽക്കുന്ന അവിടത്തെ വീടുകളിൽ അപ്പോൾ ആരും ഉണ്ടായിരുന്നില്ല. എല്ലാവരും മെയിൻ സാസ്സിലെ ആലകളിലും വൈക്കോൽ പാടങ്ങളിലും ആയിരുന്നു. വളരെ പ്രായമായ ഒന്നു രണ്ടു വൃദ്ധന്മാർ വഴിവക്കിലെ ബെഞ്ചുകളിലിരുന്നു വെയിൽ കായുന്നു. സാവ്ജെനിൽനിന്നും റയിനിൽ നിന്നുമുള്ള ഇരുപത്തിരണ്ടു കൊച്ചു കുട്ടികൾ ഒച്ചയെടുക്കുന്ന ഒരു ചെറിയ പ്രിപ്പറേററി സ്കൂളുണ്ട്. മിക്കവാറും മരത്തടികൾകൊണ്ടു പണിത ഭംഗിയും വൃത്തിയുമുള്ള വീടുകളുടെ എല്ലാ ജാലകപ്പടികളിൽ നിന്നും പുറത്തെ വെളിച്ചത്തിലേക്ക് ജെറാനിയത്തിന്റെ കടും ചുവപ്പ് സമൃദ്ധമായി വിടർന്നു നിൽക്കുന്നു. "സാവ്ജെനിലെ കർഷകരുടെ ശരാശരി വയസ്സ് അമ്പതിനു മീതെയാവും," ചിമ്പി പറഞ്ഞു: "പതിന്നാലിനും മുപ്പതിനും ഇടയ്ക്കു പ്രായമുള്ള ആരെയും ഇവിടെ കാണില്ല. അവർ ബ്രിഗിലെ സ്കൂളിലോ സൂറിച്ചിലെ തൊഴിൽശാലകളിലോ എത്തിയിരിക്കും. പുതിയ തലമുറകൾക്ക് ഇത്തരം ഫാമുകളിലും ഇവിടത്തെ നിറംചോർന്ന ജീവിതത്തിലും താല്പര്യമില്ല. അതുകൊണ്ട് ഗ്രാമങ്ങളിൽ അദ്ധ്വാനിക്കുവാൻ വേണ്ടത്ര മനുഷ്യശക്തിയില്ല. എഴുപതിലും എഴുപത്തഞ്ചിലും എത്തിയ വൃദ്ധകളും വൃദ്ധന്മാരും പാടത്തുപണിയാൻ നിർബ്ബന്ധിതരാവുന്നു. ചിയുസിന്റെ തലമുറകൂടി കഴിയുന്നതോടെ സാവ്ജെൻ ഉണ്ടാവുമെന്നു തോന്നുന്നില്ല."

ആൽപ്സിലെ പല കർഷക ഗ്രാമങ്ങളും ഇങ്ങനെ നശിക്കുകയാണ്.

വൈകുന്നേരം ചിമ്പി ബ്രിഗിൽ ഷോപ്പിങ്ങിനു പോയി. മുപ്പതു കിലോമീററർ അകലെ ഒരു ചെറിയ പട്ടണമാണത്. സ്വിററ്സർലാൻഡിന്റെ ഇരുപത്തിമൂന്നു കാൻറണുകളിൽ ഒന്നായ ഗ്രാമ്പുടൻ പ്രവിശ്യയിലെ പ്രമുഖ നഗരം. ഒരു വേനൽക്കാലം ആൽപിൽ കഴിയുന്നതിനു വേണ്ട ആഹാരസാധനങ്ങളും ആലകൾക്കു വേണ്ട ഉപകരണങ്ങളും സംഭരിക്കണം. കാലികളെത്തിക്കഴിഞ്ഞാൽ താഴ്വരയിൽ പോകാൻ ഇട കിട്ടുമെന്നില്ല. നിത്യവും 700 ലിററർ പാൽ കറന്നെടുക്കുക, അതിൽനിന്ന് ക്രീം തിരിച്ചെടുത്ത് വെണ്ണയും, പാൽ തിളപ്പിച്ച് ചീസും ഉണ്ടാക്കുക, പശുക്കളെയും പന്നികളെയും മേയ്ക്കുക. ധാരാളം ജോലിയാണിത്. കഴിഞ്ഞ തവണ രണ്ടുപേർ കൂടി സഹായത്തിനുണ്ടായിരുന്നു. ഈ വർഷവും ചിമ്പിയുടെ വേനൽക്കാല കാമുകിയായി ആൽപിൽ വരാമെന്നേററിരുന്ന ഫ്രഞ്ചുകാരി വരില്ലെന്നറിയിച്ചു. ചിമ്പി ഒരു ജർമ്മൻ സുഹൃത്തിനെ കണ്ടിരുന്നു—റൂഡിഗർ. അയാൾ ഒരാഴ്ചക്കം എത്തിയേക്കാം. പക്ഷേ, അതിനുമുമ്പ് പശുക്കളെത്തും. എന്നുമല്ല മൂണിച്ചിലെവിടെയോ കഴിയുന്ന റൂഡിഗർക്ക് ആൽപ് സാവ്ജെനിലേക്ക് വഴിയറിയുമോ എന്ന് വ്യക്തമല്ല. ഏറെനാൾ ചിമ്പിക്കൊപ്പം ആൽപ്സിൽ തങ്ങുവാൻ എനിക്കു പററില്ല. ജർമ്മനിയിലേക്കും ഇററലിയിലേക്കുമുള്ള എന്റെ യാത്രകൾ നീളുകയാണ്.

ആസ്സയും ഞാനും മാത്രമായി. നല്ല തെളിച്ചമുള്ള ഒരു വൈകുന്നേരമായിരുന്നു ഇതു്. ഏതെങ്കിലും സന്ദർശകരുണ്ടാവുമെന്ന് ഞാൻ വെറുതെ മോഹിച്ചു— 'ഹോളിഡേയിങ്ങിന്' പർവ്വതങ്ങളിലേക്ക് തിരിച്ച വല്ല ജർമ്മൻ സഞ്ചാരികളും.

"ജർമ്മൻസ് ആർ ക്രേസി, ദേ മേടേൺ അപ് ഇൻ എനി വെദർ" ചിമ്പി പറഞ്ഞിരുന്നു. പക്ഷേ, ഇന്നത്തെ മനോഹരമായ വേനലിൽ ആരും വന്നില്ല. ആൽപ്സ് എനിക്കു ചുററും തിളങ്ങുന്ന ഒരു വെളുത്ത കിനാവായി കിടന്നു. ആസ്സ പുറകെ നടന്നു കരച്ചും ചാടിയും അവൾക്കൊപ്പം കളിക്കാൻ എന്നെ പ്രകോപിപ്പിച്ചുകൊണ്ടിരുന്നു. ആൽപ്പിന്റെ ശിഖരങ്ങൾക്കു പിന്നിൽനിന്നു ഒരു വിളർത്ത രാത്രി പിറക്കുന്നതു് കാണുകയായിരുന്നു ഞാൻ. അകന്നും അഗാധമായും കാണുന്ന കൊച്ചുപട്ടണങ്ങളും ഗ്രാമങ്ങളും. ഇലാൻസ്, ഫ്ളോൺസ്, റയിൻ. സൂര്യൻ അവയ്ക്കു മുകളിൽ വിശേഷമായി കനിഞ്ഞിരിക്കുന്നു. സാവധാനം അവ നിഴലായി. വെളിച്ചം ഒരു പുകന്ന ധൂമരാശിയായി ഏതാനും ശിഖരങ്ങളെ പുഴ്ന്നു. രാവിലെ ചെടിച്ചും അന്തസ്സുകെട്ടും ഒരു കൈത്തോടുപോലെ കണ്ട റൈൻ ഈ അന്തിവെളിച്ചത്തിന്റെ പ്രതിഫലനത്തിൽ ഒരു വെള്ളിനാടപോലെ താഴ്വരയിൽ വെട്ടിത്തിളങ്ങുന്നു. ഇരുണ്ടു രൂപമററു് ഒരു കറുത്ത പിണ്ഡമായി ആഴങ്ങളിലേക്ക് പിൻവലിയുന്ന പൈൻ കാടുകൾ—ഇതു് ഒരു ഫോട്ടോഗ്രാഫറുടെ സ്വപ്നമാണ്.

ജൂൺ ഒമ്പതു്. ബുധൻ.

റൂഡിഗർ വന്നു. പ്രതീക്ഷിച്ചിരുന്നതിലും നേരത്തെ, ഞാൻ പ്രതീക്ഷിച്ചിരുന്നതിലും ഉയരത്തിൽ ഒരു മനുഷ്യൻ. പുറത്ത് റുക്ക്സാക്കും കൈയിൽ ഒരു തുണിസ്സഞ്ചിയുമായി പൊയ്ക്കാലുകളിലെന്നോണം ഇന്നു രാവിലെ അയാൾ കയറിവന്നു. പെട്ടെന്ന് ലൊക്കാർണേസ്സടുത്ത് തെസ്സിൻ താഴ്വരയിൽ കണ്ട ഒരു വിൻഡ്മില്ലിനെക്കുറിച്ചാണ് ഞാനോർത്തതു്. അരിയും തക്കാളിയും പയറും വേവിച്ച് വെണ്ണയിൽ ഉള്ളി മൂപ്പിച്ച് തൈരും ചേർത്ത് വറുത്തെടുക്കുന്ന ഒരു പ്രാതൽ ഉണ്ടാക്കുവാനുള്ള ശ്രമത്തിലായിരുന്നു ഞാൻ. ചിമ്പി നേരത്തേതന്നെ മഴുവും തറികളുമായി വേലിയുണ്ടാക്കാൻ പോയിരിക്കുന്നു.

"ഹൊയ്, ഐയാം റൂഡിഗർ, ആർ യൂ ഫ്രം ഇന്ത്യ?" അയാൾ എന്റെ കൈപിടിച്ച് ശക്തിയായി ഞെരിച്ചു.

"യെസ്, ഐയാം രവി. വിഹേവ് ബീൻ എക്സ്പെക്ടിങ് യൂ."

"വേറിസ് ചിമ്പർലിൻ?"

"വെൻറ് ഓവർ ററു ദ വുഡ്സ് മെയ്ക്കിങ് ഫെൻസെസ്."

"ദാററ്സ് ഓകെ വിത്ത് മീ."

അയാൾ സഞ്ചിതുറന്ന് പലതരം അണ്ടിപ്പരിപ്പുകൾ നിറച്ച പ്ലാസ്റ്റിക് ഉറകൾ മേശമേൽ നിരത്തി.

"ബ്രോട്ട് സം നൈസ് നട്ട്സ് ഫോർ യൂ ഫോക്ക്സ്."

എന്റെ അറിവിനായി അണ്ടിപ്പരിപ്പുകളുടെ ചരിത്രം വിവരിക്കാൻ തുടങ്ങി. കാസ്റ്റേനിയൻ പരിപ്പുകളായിരുന്നു ഒരിനം. ബാഡനിൽ, ഞാൻ താമസിക്കുന്നിടത്ത് ലിമ്മാത്ത നദിയുടെ കരയിൽ റബ്ബർ മരങ്ങൾപോലെ തോന്നുന്ന കാസ്റ്റേനിയൻ വൃക്ഷങ്ങൾ മെയ് അവസാനത്തിൽ തളിർക്കാൻ തുടങ്ങുന്നതു കണ്ടിട്ടുണ്ട്. ഇററലിയിൽ ഈ മരങ്ങളിൽ നിന്ന് രുചികരമായ അണ്ടിപ്പരിപ്പുകൾ കിട്ടുമെന്ന് റൂഡിഗർ പറയുന്നു. കാസ്റ്റേനിയൻ നട്ടുകളെക്കുറിച്ച് പക്ഷേ, ഞാനാദ്യം കേൾക്കുകയായിരുന്നു. മറെറാരു ചെറിയ വെളുത്തതരം അണ്ടിപ്പരിപ്പ് പൈൻ മരങ്ങളിൽ ഉണ്ടാവുന്നതാണത്രെ. ആൽപ്സിലെ പൈനുകളിൽ അവ വിളയുന്നതായി തോന്നുന്നില്ല. പക്ഷേ, പൈനുകൾ പലവിധമുണ്ട്. അമേരിക്കയിലെ ഇന്ത്യൻ ഗോത്രങ്ങളുടെ ഒരിഷ്ടാഹാരമാണ് പൈൻ നട്ടുകളെന്ന് റൂഡിഗറിന് ബോദ്ധ്യമുണ്ട്. യൂറോപ്പിൽ എവിടെയും കാണുന്ന അൽമോൺട്...

പൊടുന്നനവെ നടക്കാൻ ശീലിച്ച ഒരു നോക്കുകുത്തിയെന്നോണം അയാൾ ഞങ്ങളുടെ മേച്ചിൽപ്പുരയും ആലകളും ചുററി നടന്ന് കാണാൻ തുടങ്ങി. പുകക്കുത്തേററ കണ്ണുകളും ദേഹമാസകലം കരിയുമായി അടുപ്പിന്നരികിൽ നിന്ന് ആവി പറക്കുന്ന പ്രാതലുമായി ഞാൻ പുറത്തു വന്നപ്പോൾ റൂഡിഗർ ജാലകച്ചില്ലുകൾ സോപ്പിട്ട് കഴുകാൻ തുടങ്ങിക്കഴിഞ്ഞിരുന്നു. ചിരകാലം ഇവിടെ താമസമായിരുന്ന ഒരു അന്തേവാസിയെന്നോണം.

പകൽ മുഴുവൻ മഴയായിരുന്നു. ഉച്ചയായതോടെ കോടമഞ്ഞും ശീതക്കാററും തുടങ്ങി. ഒന്നു രണ്ടു തവണ ഇടിയും മിന്നലുമുണ്ടായപ്പോൾ ചിമ്പി പണി നിറുത്തി മലകളിൽ നിന്ന് മടങ്ങിവന്നു. ഒരു വലിയ പാത്രം നിറയെ കട്ടൻചായയും തിളപ്പിച്ച് ഞങ്ങൾ അടുക്കളയിൽ തന്നെ ചുററിനിന്നു. മഴ ഒടുങ്ങുമെന്നും ആകാശം തെളിയുമെന്നും മോഹിച്ചുകൊണ്ട്. പുറത്ത് മഴയും മൂടൽമഞ്ഞും പക്ഷേ, പെരുകുകയായിരുന്നു. അകാരണമായ ഒരു മനോവ്യഥപോലെ ഈ ആകാശം ഞങ്ങൾക്കിടയിൽ തങ്ങിനിന്നു. ജനലിനു പുറത്തെ അവിരാമമായ വെളുത്ത ശൂന്യതയിൽ ചിലപ്പോൾ പൈൻമരങ്ങൾ അമൂർത്തവും നിഗൂഢവുമായ ഒരു പ്രത്യക്ഷമായി വെളിപ്പെടും. ഒന്നുകിൽ വീശിയെത്തുന്ന കോടമഞ്ഞിന്റെ അതാര്യമായ പിണ്ഡം നിഴൽപോലും അനുവദിക്കാതെ അവയെ വളരെ നേരം ഗ്രസിച്ചുനിൽക്കും. അല്ലെങ്കിൽ കൂടക്കൂടെ തെളിഞ്ഞു് മൂർത്ത രൂപങ്ങളായി, ശാഖകളും ഇലകളും തിരിച്ചറിയാവുന്ന വൃക്ഷങ്ങളായി അവ കുറെനേരം പ്രകാശിച്ചു നിൽക്കും, മറെറാരു ശീതക്കാററ് വാരിപ്പുണരുംവരെ.

ആൽപ് റയിനിലെ സെൻ ഞങ്ങളെ അത്താഴത്തിനു ക്ഷണിച്ചിരുന്നു.



സാവ്ജെനിലെ വീടും ചിമ്പിയും

ആൽപ് സാവ്ജെനിന്റെ മേച്ചിൽ മേടുകൾക്ക് മറുവശത്ത് റയിൻ ഗ്രാമത്തിന്റെ മേച്ചിൽസങ്കേതം ഞങ്ങളുടെ അയൽപക്കമാണ്. അവിടത്തെ സെൻ സൂറിച്ചിനടുത്ത്, വിൻറർത്തൂറുകാരനായ റെയ്തോ സുമുഖനാണ്, വിശേഷിച്ചും തന്റെ ശോഷിച്ച മോട്ടോർസൈക്കിളിൽ സദാ പുഞ്ചിരിച്ചുകൊണ്ട് അനേകം വളവുകൾ കടന്ന് അതിവേഗം അയാൾ മലയിറങ്ങി വരുന്നത് കാണുമ്പോൾ.

മൂടൽമഞ്ഞും ചാറൽമഴയും അവസാനിച്ചില്ല. കുറെ കാത്തിരുന്നശേഷം ഒരു കുപ്പി വൈനുമെടുത്ത് മലകയറി ഞങ്ങൾ ആൽപ് റയിനിലേക്ക് പുറപ്പെട്ടു. കൂടുതൽ ഉയരങ്ങളിൽ സാവ് ജെനിന്റെ മേച്ചിൽ നിലങ്ങൾ ഇപ്പോഴും വരണ്ടുകിടക്കുകയാണ്. പല ചരിവുകളും മഞ്ഞിന്നടിയിൽത്തന്നെ. പുല്ലുവളർന്നിരുന്നില്ലെങ്കിലും പർവ്വത പാർശ്വങ്ങൾ ആർഭാടമായി പൂത്തിരുന്നു. പല വർണ്ണച്ഛായകളിൽ ആ മൂടൽ മഞ്ഞിലും ഉന്മേഷത്തോടെ നിന്ന പെരിയ പൂവുകൾ. കഴിഞ്ഞ വസന്തത്തിൽ ആൽപ്സിൽ വിരിയുന്ന പൂക്കളെക്കുറിച്ച് ചിമ്പിയുടെ പക്കൽ ഒരു പുസ്തകമുണ്ടായിരുന്നുവത്രെ, കാലികൾ നാലുവശവും മേയുമ്പോൾ ആ പുസ്തകവുമായി ചിമ്പി പൂക്കൾ പറിക്കും. കടും നീലയായ ശംഖുപുഷ്പത്തെ തോന്നിക്കുന്ന എൻസൈൻ, പാറക്കല്ലുകൾക്കിടയ്ക്കു് പൂക്കുന്ന ശുഭ്രവും കലീനവുമായ എഡിൽ വൈസ്, വലിയ ഉയരങ്ങളിൽമാത്രം കാണുന്ന ആൽപ്റോസിന്റെ രക്തലാഞ്ഛനകൾ. എഡിൽ വൈസ് ഒരു ഇതിഹാസ പുഷ്പമാണ്. ചെങ്കുത്തായ പാറക്കെട്ടുകളുടെ പാർശ്വഗഹ്വരങ്ങളിൽ ഹിമപ്പൊട്ടുകൾപോലെ കാണുന്ന ഈ പൂക്കൾ അന്വേഷിച്ച് ഷിവൽറിയുടെ കാലങ്ങളിൽ പ്രണയാതുരരായ മാടമ്പിമാർ ആൽപ്സിന്റെ ശിഖരങ്ങൾ കയറിയിരുന്നു. അനേകം പേർ കൊല്ലികളിൽ വഴുതിവീണ് പ്രണയസമാധിയായി. വാൾട്ടർ വോഗൽ വീഡിനെയും നീഡ് ഹാർട്ടിനെയും പോലുള്ള പതിമ്മൂന്നാം നൂററാണ്ടിലെ ബവേറിയൻ ആസ്ട്രിയൻ ഗായക കവികൾ ഈ വീരമരണങ്ങളെക്കുറിച്ച് ഹാബ്സ്ബർഗ്, കീബർഗ് കാസിലുകളിലെ പ്രഭുസദസ്സുകളിൽ പാടിനടന്നിട്ടുണ്ട്—ഒരു സ്വിസ്സ് കാവ്യപാരമ്പര്യം ഇതാണ്.

ആൽപ്റെയിനിൽ സെന്നിനെ കൂടാതെ സൂറിച്ചുകാരിയായ ഒരു യുവതിയും മറെറാരു ദമ്പതികളും അവരുടെ മൂന്ന് വയസ്സിനു് താഴെയുള്ള രണ്ട് കൊച്ചു കുട്ടികളുമാണുള്ളതു്. പ്രായവും ഉയരവും കുറഞ്ഞ സൂറിച്ചുകാരി അത്താഴം പാകം ചെയ്യുന്നു. വഴുതനങ്ങ, കാബേജ്, കാരററ്, ഉള്ളി, തക്കാളി എന്നിവ വെട്ടിനുറുക്കി ഒരു പിടി ഗോതമ്പിനൊപ്പം ഒരു പ്രഷർകുക്കറിൽ നിറച്ച് അവൾ സ്റ്റൗവ്വിൽ കയററി. പാചകം അവർക്ക് വശമില്ലെന്നു തീർച്ച. ചിമ്പിയും റെയ്തോയും ചീസ് നിർമ്മാണത്തിൽ പരീക്ഷിക്കാവുന്ന പുതിയ മാതൃകകളെക്കുറിച്ച് സ്വിസ്-ജർമ്മൻ മൊഴിയിൽ തകൃതിയായി വാദിക്കുന്നു. തന്റെ പരീക്ഷണങ്ങൾ കൂടുതൽ നഷ്ടത്തിലും കുഴപ്പത്തിലുമാണ് കലാശിക്കുന്നതെന്ന് റെയ്തോ ദുഃഖിച്ചു. സാവ്ജെനിലെ കർഷകരുടെ ചിലവിൽ ചീസ് പരീക്ഷണങ്ങൾക്ക് ചിമ്പി ഒരിക്കലും തയ്യാറായിരുന്നില്ല.

കുട്ടികളുടെ അച്ഛനും അമ്മയുമായ യുവാവും യുവതിയും പുറത്ത് ഒരു പച്ചക്കറിത്തോട്ടത്തിന് മരവേലി ഉണ്ടാക്കുന്നു. അവർ ബാസൽ നഗരത്തിൽനിന്നുവന്ന കുടുംബമാണ്. ആൽപിൽ ആദ്യമാണ്. വളരെ പതിഞ്ഞ സ്വരത്തിൽ സംസാരിക്കുന്ന, എപ്പോഴും പകച്ച മുഖമുള്ള യുവതിക്ക് ഇംഗ്ലീഷ് വശമാണ്. എന്റെ ഭാഷയിൽ നേച്ചർ എന്ന പദം എങ്ങനെയാണെന്നവൾ അന്വേഷിച്ചു. ഭദ്രമായി സൂക്ഷിക്കുന്ന ഒരു ഡയറിയിൽ 'പ്രകൃതി' യെന്ന് കുറിച്ചുവച്ചു. ആൽപിലെ വേനൽ കഴിഞ്ഞാൽ അവളും കുടുംബവും എവിടെപ്പോവുമെന്ന് ഞാൻ ചോദിച്ചു. "ഞങ്ങൾക്കറിയില്ല." അവൾ പറഞ്ഞു. 'ബാക്ക് ററു ദ നേച്ചർ' വിളികേട്ട ഒരു കുടുംബമായിരിക്കാം അതു്. പക്ഷേ, അവർ തീർത്തും ജിപ്സികളെപ്പോലാണെന്ന് സൂചിപ്പിക്കുന്ന അവളുടെ സംസാരം ഞാൻ വിശ്വസിച്ചില്ല. മൈഗ്രോ, ഡെന്നർ, കൂപ്പ് ഗ്രൂപ്പുകളുടെ ടിൻഫുഡ്ഡിൽനിന്ന് അവർക്കു മോചനമില്ലെന്ന് എനിക്കറിയാം.

അടുക്കളയിൽ കുക്കറിന്റെ അടപ്പ് പെട്ടെന്ന് ശക്തിയായി തെറിച്ച് പാതിവെന്ത പച്ചക്കറിക്കഷണങ്ങൾ മുറിയാകെ ചിതറി. ഒരു അമർത്തിയ നിലവിളി പാചകക്കാരിയുടെ ചങ്കിൽ പാതിഉയർന്നു. അത്താഴത്തെക്കുറിച്ച് വിശക്കുന്ന ആകാംക്ഷയോടെ അടുക്കളയിൽ നടക്കുന്ന നാടകം കണ്ടുകൊണ്ടിരുന്ന എനിക്കല്ലാതെ മററാർക്കും അവളുടെ വേവലാതിയിൽ താല്പര്യമുള്ളതായി തോന്നിയില്ല. നായയും കോഴികളും നടന്ന വൃത്തികെട്ട നിലത്തു് ചിതറിയ അത്താഴം കൈകൊണ്ട് വാരി നിറച്ച് അവൾ വീണ്ടും കുക്കർ സ്റ്റൗവ്വിൽ കയററി. പിന്നെ മധുരമായ ഒരു അന്യഥാത്വത്തോടെ വാതിൽപ്പടിയിലിരുന്ന് തേങ്ങാൻ തുടങ്ങി.

തീൻമേശ കുടിലമായിരുന്നു. വെന്തും വേവാതെയും കിടന്ന ഗോതമ്പുമണികളും പച്ചക്കറിയും. പാത്രങ്ങളിൽ തലയിട്ടും കൈകളിൽ കയറിപ്പിടിച്ചും നടന്ന രണ്ടു ചെടിച്ച പൂച്ചകൾ. മൂക്കിലും മുഖത്തും ചളിയും ഈർപ്പവും ഭേസിയ കുട്ടികൾ. വായകളിലും പാത്രങ്ങളിലുമായി യഥേഷ്ടം ചെരുമാറുന്ന ചളിപുരണ്ട കൈകൾ. ഒരു സ്വിസ്സ് ഊൺമേശയിൽ ഇത്രയും അഴുക്ക്!

ഈ അത്താഴവിരുന്ന് ആസൂത്രിതമായ ഒരു വഞ്ചനപോലെ തോന്നി എനിക്ക്. ഏതോ നൂററാണ്ടുകളിലെ ഇടയന്മാരെ അനുകരിക്കാൻ ശ്രമിക്കയാണ് അവർ.

(തുടരും)

# കറുപ്പു മന്ത്രി



വിളഞ്ഞുനില്ക്കുന്ന കറുപ്പിൻചെടികൾ


## പി. വി. തോമസ്
## ഡെറാഡൂൺ


മെയ് ഇരുപത്തിയെട്ടാം തീയതി ഉച്ചകഴിഞ്ഞ നേരം. ഡെറാഡൂണിൽനിന്ന് 175 കിലോമീറ്റർ ദൂരെ, സ്ഥിതിചെയ്യുന്ന ആദിവാസികളുടെ കേന്ദ്രമായ ചക്രാത്താ തഹസിലിലെ കോട്ടി, ബിർനാട് എന്നീ ഗ്രാമങ്ങളിൽ സ്ഥിതിഗതികൾ തികച്ചും സാധാരണമായിരുന്നു. കടുംഇരുണ്ട ഹിമവൽ ശൃംഗങ്ങളുടെ മടിത്തട്ടിൽനിന്നും, ദേവദാരുക്കളുടെ നറുമണം പേറിവരുന്ന കാറ്റ്, ഇടയ്ക്കിടെ കൊടും ചൂടിൽ വിറങ്ങലിച്ചു നിൽക്കുന്ന ആപ്പിൾത്തോട്ടങ്ങളിലൂടെ, ഇഞ്ചിക്കണ്ടങ്ങളിലൂടെ, കടന്നുപോകുമ്പോഴുണ്ടാകുന്ന നേരിയചലനമൊഴികെ നിശ്ചലമായ പ്രകൃതി. ശരീരം നിറയെ കീറിപ്പറിഞ്ഞ വസ്ത്രങ്ങൾ ധരിച്ച ആദിവാസികൾ—വെളുത്ത, ചുക്കിച്ചുളിഞ്ഞ തൊലിയുള്ള ജോൺസാരികൾ, 'കോൾട്ടാ' ഹരിജനങ്ങൾ—തൊട്ടടുത്ത വയലുകളിൽനിന്നും എന്തോ വിളവെടുക്കുന്നുണ്ടായിരുന്നു.

ഒരു അംബാസഡർ കാറും തൊട്ടുപിറകെ നിറയെ ആളുകളുമായി ഒരു ജീപ്പും ശീഘ്രഗതിയിൽ കോട്ടിയെ സമീപിക്കുന്നത് ആരും ശ്രദ്ധിച്ചില്ല.

ഇൻഡോ-ടിബററൻ അതിർത്തിക്കടുത്ത് ഹിമാചൽ പ്രദേശിനും ഉത്തര കാശിക്കും ഇടയ്ക്കായി സ്ഥിതിചെയ്യുന്ന ചക്രാത്താ ഒരു പിന്നോക്കപ്രദേശമാണ്. ബഹുഭാര്യാപ്രസ്ഥാനം, അടിമവേല, പെൺവാണിഭം, മന്ത്രവാദം, ലൈംഗികരോഗങ്ങൾ ഇതിനെല്ലാം പുറമെ കൊടുംപട്ടിണി, നിരക്ഷരത ഇവയെല്ലാമാണ് ചക്രാത്തായുടെ സാമൂഹ്യപ്രകൃതി. ഉത്തർപ്രദേശിലെ 80 ശതമാനം അടിമജോലിക്കാർ ചക്രാത്തായിലാണ്. ഔദ്യോഗിക കണക്കിൻപ്രകാരം 9,000 അടിമകൾ ഇവിടെയുണ്ട്. പക്ഷേ, ശരിയായ സംഖ്യ 20,000-നും മുകളിലാണ്. ആകെയുള്ള 81,000 ജനങ്ങളിൽ 20,000 അടിമകൾ! കേന്ദ്രഗവൺമെൻറ് 1976 മുതൽ (അടിമവേല നിരോധിച്ച വർഷം) 1981 വരെ ഒരുകോടി രൂപ ഈ അടിമവേലക്കാരുടെ പുനരധിവാസത്തിനായി മുടക്കിയതായി രേഖയുണ്ട്. വർഷങ്ങൾ പിന്നിട്ടപ്പോൾ പലരും വീണ്ടും ചങ്ങലകളിലേക്ക് മടങ്ങി. ഡെൽഹിയിലേയും, ലക്നൗവിലേയും, മീററ്റിലേയും വേശ്യാലയങ്ങൾ ആപ്പിൾപോലെ ചുവന്നുതുടുത്ത ഇവിടത്തെ പെണ്ണുങ്ങളാൽ നിറഞ്ഞിരിക്കുന്നു. ഈ പ്രദേശം ബ്രിട്ടീഷ് ഭരണകാലത്തിനും മുമ്പേ തന്നെ കറുപ്പുകൃഷിക്ക് പേരുകേട്ടതാണ്. സ്വാതന്ത്ര്യസമ്പാദനത്തിനുശേഷവും കേന്ദ്രസംസ്ഥാന ഗവൺമെൻറുകളുടെ വിലക്കുണ്ടായിരുന്നിട്ടും കറുപ്പുകൃഷി പെരുകിയതല്ലാതെ കുറഞ്ഞില്ല. ഇതിൻെറ കാരണങ്ങൾ പലതായിരുന്നു.

അതിവേഗത്തിൽ സഞ്ചരിച്ചുകൊണ്ടിരുന്ന ആ കാറും ജീപ്പും ഇപ്പോൾ വഴിയരികിലുള്ള ഒരു വയലിനടുത്ത് നിന്നു. അതിൽനിന്നും, യു. പി. യിലെ ഡെപ്യൂട്ടി നാർകോട്ടിക്സ് കമ്മിഷണർ ആർ. കെ. തിവാരി, ചക്രാത്തായിലെ സബ്ഡിവിഷണൽ മജിസ്ട്രേട്ട്, വിനോദ്കുമാർ പാഠക്, നാർകോട്ടിക്സ് വിഭാഗത്തിലെ ഉദ്യോഗസ്ഥന്മാർ, റെവന്യൂ പൊലീസ് അധികാരികൾ തുടങ്ങിയവർ പുറത്തിറങ്ങി. പെട്ടെന്ന് വയലിലുണ്ടായിരുന്ന ആദിവാസികൾ തൊട്ടടുത്ത കുന്നുകളിലേക്ക് ഓടിമറഞ്ഞു.

ആ വയലുകൾ കറുപ്പിൻെറ തോട്ടങ്ങളായിരുന്നു. മിക്കവാറും പാടങ്ങളിൽ വിളവെടുപ്പ് കഴിഞ്ഞിരുന്നു. 'റെയിഡ്' സംഘം തെളിവുകൾ ശേഖരിച്ചശേഷം ഉൾപ്രദേശത്തേക്ക് ഒരു 'രാജകീയ നായാട്ടി'നായി കുതിച്ചു.

ആദിവാസികളുടെ തഹസീൽ ആയ ചക്രാത്താ ഉത്തർപ്രദേശിലെ അവികസിത പ്രദേശങ്ങളുടെ മുൻപന്തിയിൽ നിൽക്കുന്നു. ആദിവാസികൾക്കായി സംരക്ഷണം ചെയ്തിരുന്ന ഈ നിയമസഭാസീറ്റിൽനിന്നും പുരുഞ്ഞിയത്ത് രണ്ടു ദശാബ്ദങ്ങളായി ഗുലാബ്സിംഗ് എന്ന കോൺഗ്രസ് (ഐ) നേതാവാണ് തെരഞ്ഞെടുക്കപ്പെട്ടു വരുന്നത്. ഗുലാബ് സിംഗ് ജൂൺ പതിനെട്ടാം തീയതിവരെ വിശ്വനാഥ പ്രതാപ് സിംഗിൻെറ മന്ത്രിസഭയിൽ സഹമന്ത്രിയും ഗഢ്വാളിന് തൊട്ടടുത്ത മലമ്പ്രദേശമായ കുമയൂൺ മണ്ഡലത്തിൻെറ ഇൻ-ചാർജ്ജും ആയിരുന്നു. അദ്ദേഹം ഇതിനു മുമ്പും പല കോൺഗ്രസ് മന്ത്രിസഭകളിൽ അംഗമായിരുന്നു.



ഗുലാബ് സിംഗ്



അവികസിതത്വത്തിൻെറയും പട്ടിണിയുടേയും ശാപംപേറുന്ന ഇവിടത്തെ ആദിവാസികൾക്ക് 34 വർഷത്തെ സ്വാതന്ത്ര്യത്തിൻെറ അർത്ഥം കൽമാടങ്ങളിലെ ജീവിതവും അടിമവേലയും ആണ്. വിദ്യാഭ്യാസവും വൈദ്യസഹായവും തുടങ്ങി മററു കാര്യങ്ങളെക്കുറിച്ച് എന്തു പറയുവാൻ! ഈ അരക്ഷിതാവസ്ഥയുടെ കാരണം മറ്റെങ്ങും തിരയേണ്ടതില്ല. ആദിവാസികളുടെ അവികസിതത്വത്തെ സ്വന്തം കാര്യലാഭത്തിനായി ഉപയോഗിക്കുന്ന കോൺഗ്രസ് (ഐ) നേതാവ് ഗുലാബ്സിംഗിൻെറ 'സേവന' ചരിത്രത്തിലേക്ക് ഒന്നു കണ്ണോടിച്ചാൽമതി.

ആറു ഭൂമി കൈയേററക്കേസുകളിൽ പ്രതിയായ അദ്ദേഹം 1962-ലെ ഇൻഡോ-ചൈന യുദ്ധകാലത്തെ പ്രതിരോധഫണ്ടിലേക്ക് ആദിവാസികളുടെ അമ്പലമായ ഹാനോൾ ദേവീമന്ദിരം സംഭാവനചെയ്ത ലക്ഷക്കണക്കിനു വിലവരുന്ന സ്വർണ്ണം അവിഹിതമായി കൈമാററം ചെയ്തതായി പരാതിയുണ്ട്. 1974-ൽ 20-ലേറെ ഗ്രാമത്തലവന്മാരുടെ അഭ്യർത്ഥനപ്രകാരം അന്നത്തെ സബ്ഡിവിഷണൽ മജിസ്ട്രേട്ട് ഡൂബെ ഒരു അന്വേഷണം നടത്തുകയും ഗുലാബ് സിംഗിനെതിരെ ഒരു റിപ്പോർട്ട് സമർപ്പിക്കുകയും ചെയ്തു. അന്നും യു. പി. കോൺഗ്രസ് (ഐ) ഭരണത്തിലായിരുന്നു. ഒന്നും സംഭവിച്ചില്ല.

ആറു ഭൂമികൈയേററക്കേസുകളിലായി മൊത്തം 20 ഏക്കർഭൂമി ഗുലാബ്സിംഗ് സ്വന്തമാക്കുകയും അവ സമൃദ്ധമായ ആപ്പിൾ തോട്ടങ്ങളാക്കി മാററുകയുംചെയ്തു. രണ്ടു കേസുകളിൽ അദ്ദേഹത്തെ ഭൂമിയിൽനിന്നും ഒഴിപ്പിക്കുവാനുള്ള നടപടികൾ നടക്കവേ 1977 ഏപ്രിൽ 21-ന് അലഹബാദ് ഹൈക്കോടതി പ്രസ്തുത നടപടികൾ സ്റ്റേചെയ്തു. ഈ കേസുകളെക്കുറിച്ച് പിന്നീട് ആരും ഒന്നും കേട്ടിട്ടില്ല. അടുത്ത നാലു കേസുകൾ വെളിച്ചത്തുവന്നത് 1981 നവംബർ മാസത്തിൽ ആണ്. ജോൺസാരി സെമീന്ദാരി അബോളിഷൻ ആക്ടിലെ 211-ാം വകുപ്പുപ്രകാരം മന്ത്രിക്ക് അദ്ദേഹത്തിൻെറ ഔദ്യോഗിക മേൽവിലാസത്തിൽ നാല് ഒഴിപ്പിക്കൽ നോട്ടീസുകൾ അയച്ചു. നവംബർ പതിനഞ്ചായിരുന്നു അവസാന തീയതി. മന്ത്രി നാലുമറുപടികൾ അധികാരികൾക്ക് എഴുതി. രണ്ടു കേസുകളിൽ ഭൂമി അദ്ദേഹം ഒരു സ്വകാര്യ വ്യവസ്ഥയിലൂടെ പിന്നോക്ക ജാതിക്കാരോട് വാങ്ങിയതാണത്രെ. (നിയമപരമായ രേഖകൾ ഇല്ല.) അടുത്ത രണ്ടു കേസുകളിലാകട്ടെ ഭൂമിയുടെ ഉടമസ്ഥാവകാശം

അടിമവേലചെയ്യുന്ന ഒരു ആദിവാസി സ്ത്രീ-കറുപ്പിൻ കുലകളാണ് കുടിലിൻെറ മേച്ചിൽപ്പുറത്ത്

## ബിർനാട് ഗ്രാമം

അദ്ദേഹത്തിൻെറ തലയിൽ ശത്രുക്കൾ കെട്ടിയേല്പിച്ചതാണുപോലും. ഇതിനിടയിൽ അലഹബാദ് ഹൈക്കോടതി ഒഴിപ്പിക്കൽ വീണ്ടും സ്റേറചെയ്തു. കേസ് കെട്ടടങ്ങി.

കോട്ടിയിൽനിന്നും 35 കിലോമീററർ സഞ്ചരിച്ചശേഷം റെയിഡ് സംഘം ബിർനാട് എന്ന ഗ്രാമത്തിൽ എത്തിച്ചേർന്നു. ഇതാണ് ഗുലാബ്സിംഗിൻെറ ഗ്രാമം. അസ്തമയത്തിൻെറ ആരംഭമായിരുന്നു. മഞ്ഞവെളിച്ചം. ആദിവാസികൾ പണി കഴിഞ്ഞ് കൽമാടങ്ങളിലേക്ക് പോകുന്ന സമയം. അപരിചിതരെക്കണ്ട് അവർ സംശയദൃഷ്ട്യാ നോക്കി.

വഴിയുടെ ഇരുവശവും സമൃദ്ധമായ കറുപ്പിൻപാടങ്ങളാൽ നിറഞ്ഞിരുന്നു. ഇവിടെയും ഒട്ടുമുക്കാലും വിളവെടുപ്പു കഴിഞ്ഞിരുന്നു. ഈ പാടങ്ങളിൽ ഭൂരിഭാഗവും ഗുലാബ്സിംഗിൻേറയും അദ്ദേഹത്തിൻെറ സഹോദരന്മാരുടേയും ആയിരുന്നു.

പിറേറദിവസം, ഡെയിഞ്ചറസ് ഡ്രഗ്സ് ആക്ടിലെ 5/11-ാം വകുപ്പിൻപ്രകാരം, നിയമവിരുദ്ധമായി കറുപ്പ് ഉല്പാദിപ്പിക്കുന്നതിനെതിരായി മന്ത്രിയുടേയും

(ശേഷം 33-ാം പേജിൽ)

# ജനകീയ സംസ്കാരത്തിന്റെ രൂപഭാവങ്ങൾ

**പുതിയൊരു ജനകീയസംസ്കാരം വളർത്തിയെടുക്കുന്നതിനുള്ള പ്രധാന പ്രതിബന്ധങ്ങൾ എന്തൊക്കെയാണ്? രാഷ്ട്രീയമായ പ്രതിജ്ഞാബദ്ധതയുടെ അഭാവമാണോ തടസ്സം. വ്യത്യസ്തമായ രണ്ടു കോണുകളിൽനിന്ന് ഈ പ്രശ്നത്തെ സമീപിക്കുകയാണ് ആർ. ഗോപിനാഥനും, എൻ. ഇ. ബാലറാമും.**

**ആർ. ഗോപിനാഥൻ**

ചരിത്രം സൃഷ്ടിക്കുന്നത് ജനങ്ങളാണ്. കാരണം ജനങ്ങളാണ് ഭൗതികമായതെല്ലും സൃഷ്ടിക്കുന്നത്. വിയർപ്പും ചെളിയും കലർന്ന നിരന്തരവും കഠിനവുമായ ഒരു പ്രക്രിയയാണത്. കവി ഒരു പുതിയ നെൽച്ചെടി സൃഷ്ടിക്കുന്നില്ല. കർഷകൻ അതു ചെയ്യുന്നു. അതുകൊണ്ട് കവി വീണ്ടും പുതിയ വിത്തുകളെക്കുറിച്ച് പാടുന്നു.

കവിയും കർഷകനും തൊഴിലാളിയും ചേർന്ന ബന്ധം നിർവ്വചിക്കപ്പെട്ടുകഴിഞ്ഞിട്ടുള്ളതാണ്. അതാണ് സൗന്ദര്യശാസ്ത്രം. നെല്ലു വിളയിപ്പിക്കുന്നവനും പുത്തൻ കതിരിന്റെ ഗായകനും കരിങ്കല്ലുകളിൽനിന്ന് സൗധങ്ങളൊരുക്കുന്നവനും തമ്മിലുള്ള ബന്ധം ലളിതമല്ല. ഓരോരോ ഘടകമായി പരിശോധിക്കുമ്പോൾ ലളിതമായവതന്നെയും പൊതുവെ വരുമ്പോൾ സങ്കീർണ്ണങ്ങളാണ്. പക്ഷേ, ആ സങ്കീർണ്ണത പ്രവചന സ്വഭാവത്തോടുകൂടിയതാണ്.

കർഷകനും തൊഴിലാളിയും സൃഷ്ടിക്കുന്ന ഭൗതിക സമ്പത്തിന്റെയും അതിന്റെ ഫലമായി പ്രകൃതിയിൽ ഉണ്ടാകുന്ന മാററങ്ങളുടെയും നിരന്തര ചലനങ്ങൾ കലാകാരന്റെ പ്രേരകശക്തിയാണ്. ഈ പ്രക്രിയയിൽ മനുഷ്യൻ പരിതഃസ്ഥിതികളെ മാററിക്കൊണ്ട് സ്വയം മാറുന്നു. ഈ മാററത്തെ എല്ലാക്കാലത്തും കഠിനമാക്കിത്തീർത്തിട്ടുള്ള ശക്തികളുണ്ട്. എല്ലാക്കാലത്തും ഏതുതരം മാററങ്ങൾക്കുമെതിരാണവർ. വളരെ യാന്ത്രികമായി ചുററുപാടുകളെ കാണുകയും, പ്രകൃതിയിലും തന്നിലും ബാധിച്ച കഴിഞ്ഞ ചരിത്രപരമായ മാററങ്ങൾ മനസ്സിലാക്കുവാൻ അതുകൊണ്ടുതന്നെ അവർക്കു കഴിയാതിരിക്കുകയും ചെയ്യുന്നു.

അവരെല്ലാം ഒററക്കെട്ടായി ഒററമുഖമുള്ള ശക്തിയായിട്ടല്ല പ്രത്യക്ഷപ്പെടുന്നത്. പല മുഖംമൂടികൾ അണിഞ്ഞ്, പല മുദ്രാവാക്യങ്ങൾ ഉയർത്തി എല്ലാ ദുഷ്ടരീതികളും പ്രയോഗിച്ച് ചരിത്രമാററങ്ങളെ അവർ കടന്നാക്രമിക്കുന്നു. അവരുടെ കൂട്ടായ പ്രയത്നഫലം രാജ്യത്തെ മുഴുവൻ സമ്പത്തും അദ്ധ്വാനിച്ചുണ്ടാക്കുന്ന വിശാലജനവിഭാഗങ്ങൾക്കെതിരാണ്. അവരെ ചൂഷണം ചെയ്യാനുള്ളതുമാണ്. ആ ചൂഷണത്തിന്റെ ചരിത്രം മനുഷ്യർ 'സമ്പാദനം' ആരംഭിച്ച കാലം മുതലുള്ളതുമാണ്. അതിന്റെ തത്വശാസ്ത്രം (സംസ്കാരം) പ്രകൃതിയിലെ ഇത്തിൾക്കണ്ണികളിൽനിന്നു പഠിച്ചതുമാണ്. എന്നാൽ രാഷ്ട്രീയശക്തി ഒരു ന്യൂനപക്ഷത്തിന്റെ കൈയിലെത്തിയതോടുകൂടി ചൂഷണം ഒരു സാമൂഹിക വ്യവസ്ഥിതിയായി മാറി. അത് നീതീകരിക്കപ്പെട്ടു. അങ്ങനെ ഒരു നീതിബോധം ബോധപൂർവ്വം സൃഷ്ടിക്കപ്പെട്ടു. ചൂഷണത്തിനു തനതു മൂല്യവും സൃഷ്ടിക്കപ്പെട്ടു. ചൂഷണം ഒരു സംസ്കാരമായി മാറി. ഇതാണ് മുതലാളിത്ത സംസ്കാരമായി ഇപ്പോൾ വളർന്നെത്തിയത്; ഇന്ന് സാമ്രാജ്യത്വമായും, അതും കഴിഞ്ഞ് സോഷ്യൽ സാമ്രാജ്യത്വമായും പടർന്നു പന്തലിച്ചത്. ചക്രവർത്തിഭരണത്തിൽ ചൂഷണം നേരിട്ടുള്ളതായിരുന്നുവെങ്കിൽ ഇപ്പോൾ, ഇന്ത്യയെപ്പോലുള്ള രാജ്യങ്ങളിൽ ഇന്ത്യ കാണുന്നതുപോലെ, വിവിധ രാഷ്ട്രങ്ങളിലെ വൻകിടക്കാരും സ്വദേശ ശകുത്തകക്കാരും ചേർന്ന് സ്വന്തം രാഷ്ട്രീയനേതൃത്വങ്ങൾ സൃഷ്ടിച്ചുകൊണ്ടാണ് ഇതു സാധിക്കുന്നത്. കൊളോണിയലിസമാണ് ഈ നവീന ചൂഷണ വ്യവസ്ഥയുടെ സാമൂഹികരൂപം. അതിന്റെ ഉല്പാദന-വിതരണശ്രമങ്ങൾ ലാഭസമ്പാദനത്തിനു വേണ്ടിയാണ്. വിപണന സംസ്കാരമാണ് അവരുടേത്. ജന്മിത്തത്തിനെതിരായി സമരംചെയ്തു വളർന്നുവന്നുകൊണ്ട് മുതലാളിത്തം സൃഷ്ടിച്ച മുതലാളിത്ത മൂല്യങ്ങളിൽ മഹത്തായവ മുഴുവൻ ഇന്നവർക്ക് എതിരായിത്തീർന്നിരിക്കുന്നു. അതുകൊണ്ട് മുതലാളിത്ത വളർച്ചയിലൂടെ സൃഷ്ടിക്കപ്പെട്ട മൂല്യങ്ങൾകൂടി ബഹുജനങ്ങൾ സംരക്ഷിക്കേണ്ട സ്ഥിതി വന്നിരിക്കുന്നു.

ബ്രിട്ടീഷ് ഭരണം ഇന്ത്യൻ മുതലാളിത്തത്തെ പേണാതെ വന്നതും, ഇംഗ്ലീഷ് വിദ്യാഭ്യാസം സൃഷ്ടിച്ച മാററങ്ങളുമൊക്കെയാണിതിന്റെ ചില ഉദാഹരണങ്ങൾ. പക്ഷേ, ബ്രിട്ടീഷുകാർ ഇന്ത്യ വിട്ടുപോകേണ്ടിവന്ന സാഹചര്യം ബഹുജനബോധത്തിൽ വളർത്തിയെടുക്കാൻ, ദേശീയതയുടെയും, മതത്തിന്റെയും പുത്തൻ മൂല്യങ്ങൾ സൃഷ്ടിക്കപ്പെട്ടു. ഇന്ത്യൻ മുതലാളിത്തത്തിന്റെ തലതൊട്ടപ്പനായ മോട്ടിലാൽ നെഹ്റുവും ഹിന്ദുവർഗ്ഗീയതയുടെ പ്രതിനിധിയായ ഗാന്ധിയും. 1917-ൽ ലോക കമ്മ്യൂണിസ്ററ് പ്രസ്ഥാനം റഷ്യയിൽ സൃഷ്ടിച്ച ഒക്ടോബർ വിപ്ളവകരുത്തും എല്ലാംകൂടി ബഹുജനബോധത്തിൽ ജനാധിപത്യത്തെക്കുറിച്ച് വികസിച്ച ധാരണകളുണ്ടാക്കി, പുതിയ മൂല്യങ്ങളുണ്ടാക്കി. ഈ മാററത്തിന്റെ തള്ളിക്കയററം ബ്രിട്ടീഷുകാരെ, ലോകത്ത് അന്നവരുടെ പൊതുതകർച്ചയുടെ സാഹചര്യത്തിൽ, പിന്മാറാൻ പ്രേരിപ്പിച്ചു. തികച്ചും പ്രായോഗികമായ ഒരു നടപടിയിലൂടെ അവർ അവരുടെ സ്വാധീനം ഇന്ത്യയിൽ നിലനിറുത്തുന്നു. ലോക സാഹചര്യങ്ങളെ ഈ മാററം മറെറാരു തരത്തിലാണ് ബാധിച്ചത്. സാമ്രാജ്യത്വവികസനത്തിന് പുതിയ പദ്ധതികളും തത്വശാസ്ത്രങ്ങളും രൂപീകരിക്കാൻ ഇതു സഹായിച്ചു. റഷ്യയും അമേരിക്കയും ജപ്പാനുമടക്കമുള്ള വിവിധ രാജ്യങ്ങൾക്കു ഇന്ത്യൻ കുത്തകകളുമായി ധാരണയുണ്ടാക്കാനും ഇന്ത്യയെ വിപുലമായി ചൂഷണം ചെയ്യാനും ഈ മാററം സഹായകമായി. അവരിവിടെ ആധിപത്യം നടത്തിയ 300 വർഷങ്ങൾ കൊണ്ട്, രാഷ്ട്രീയമായും സാമൂഹികമായും സാംസ്കാരികമായും വലിയ സ്വാധീനം ചെലുത്തി. ഇതെല്ലാം ചേർന്ന് സൃഷ്ടിച്ച രാഷ്ട്രീയശക്തി ഇന്നും ഭരണത്തെ അവരുടെയൊക്കെ താല്പര്യങ്ങൾക്കനുസരിച്ച് നയിക്കാൻ ബാദ്ധ്യസ്ഥമായിരിക്കുന്നു. നമ്മൾ തിരഞ്ഞെടുക്കുന്ന പ്രതിനിധികൾ എല്ലാം ഏതെങ്കിലും വിദേശ ശക്തികളുടെ പ്രതിനിധികളോ, ഏതെങ്കിലും ഇന്ത്യൻ മുതലാളിയുടെ കൂലിവേലക്കാരനോ ആണെന്ന സത്യം നമ്മൾ മനസ്സിലാക്കേണ്ടിവന്നിരിക്കുന്നു.

പാർലമെൻറിൽവച്ച് 'ജനങ്ങൾ ജനങ്ങൾ' എന്ന വ്യത്യസ്താർത്ഥങ്ങളിൽ പ്രസംഗിക്കുന്ന ഭരണ-പ്രതിപക്ഷങ്ങൾ എല്ലാം, ഭരണകൂടമെന്ന ഈ സുഘടിത യന്ത്രത്തിന്റെ ഭാഗമെന്ന നിലയിൽ ജനങ്ങൾക്കെതിരായ ഈ പാർലമെൻറിന്റെ പട്ടികകൾ മാത്രമാണ്. ഈ ഭരണകൂടം നമ്മുടെ വിപുലമായ ജനകീയതയെ പ്രതിനിധീകരിക്കുന്നില്ല. ജനങ്ങൾക്കെതിരായ രാഷ്ട്രീയാധികാരത്തിന്റെ വിശ്വസ്തസേവകരുടെ വിധിയാണ് പാർലമെൻറ്. ഭരണകൂടം സ്വദേശ-വിദേശ മുതലാളിത്തത്തിന്റെയും ജാതിമത വ്യവസ്ഥകളുടെയും അവയുടെ സാംസ്കാരിക ചൈതന്യകങ്ങളുടെ പ്രബലമായ ജന്മിത്തത്തിന്റെയും ശക്തിപ്രവാഹങ്ങളാണ്. രാഷ്ട്രീയാധികാരം കൈയടക്കി അത് പൊലീസും പട്ടാളവും അടങ്ങുന്ന ഉപകരണങ്ങൾകൊണ്ട് ജനങ്ങളെ ഭീകരമായി അടിച്ചമർത്തുന്നു. ഈ ഭരണകൂടം ഒരു ഒത്തുതീർപ്പിനു സ്വയം വിധേയമാണ്. ഈ ഒത്തുതീർപ്പിന്റെ താല്പര്യങ്ങൾ വിഭാഗീയ താല്പര്യങ്ങളാൽ ലംഘിക്കപ്പെടുമ്പോഴാണ് ഭരണകൂടത്തിനുള്ളിൽ പരസ്പര സംഘർഷങ്ങളും, ശിഥിലീകരണങ്ങളും വളരുന്നത്. ഇത്തരം വൈരുദ്ധ്യങ്ങളെ മൂർച്ഛിപ്പിക്കുന്നതും അതിനെ വിപ്ലവപരമായി പ്രയോജനപ്പെടുത്തുന്നതും രാഷ്ട്രീയസമരത്തിന്റെ പ്രധാന പ്രശ്നങ്ങളാണ്.

ആദ്യത്തെ സോഷ്യലിസ്ററ് രാജ്യത്തിന്റെ പിറവിവരെയുള്ള പ്രശ്നങ്ങൾ ഇവയൊക്കെയായിരുന്നു. റഷ്യയുടെ രാഷ്ട്രീയാധികാരം വിപ്ളവ പാർട്ടി നേതൃത്വത്തിൽനിന്ന് മുതലാളിത്തമാർഗ്ഗികളുടെ കൈയിലേക്ക് എത്തിപ്പെട്ടതിനു ശേഷം പ്രശ്നങ്ങൾ കൂടുതൽ സങ്കീർണ്ണങ്ങളായി. സ്വന്തം ജനതയെയും അന്യരാജ്യങ്ങളിലെ ജനങ്ങളെയും മർദ്ദിച്ചൊതുക്കുന്നതിലേക്ക് റഷ്യ വളർന്നതിന്റെ ഉദാഹരണങ്ങൾക്കു പഞ്ഞമില്ലാതായി. അമിത ലാഭത്തിനുവേണ്ടി ചെറുരാജ്യങ്ങളുമായി വഞ്ചന നിറഞ്ഞ കരാറുകൾ ഉണ്ടാക്കി. റഷ്യയുടെ സ്വാധീനംകൊണ്ട് മററു പല ചെറുരാജ്യങ്ങളിലും ഉണ്ടായ 'വിപ്ളവ'ങ്ങൾ, വളരെപ്പെട്ടെന്നുതന്നെ 'മാർക്സിസ്ററ്—ലെനിനിസ്ററ്' ധാരണകൾക്കു വിരുദ്ധമാണെന്നു തെളിയിക്കപ്പെട്ടു. കേവലം സാമ്പത്തിക വാദത്തിന്റെ യാന്ത്രിക ധാരണകൾ അങ്ങനെ വിപ്ളവത്തെ വഞ്ചിച്ചു. ആ ആശയവും സംസ്കാരവും മുതലാളിത്ത ചൂഷണധാരയുടേതുതന്നെയാണെന്നും തെളിയിക്കപ്പെട്ടു.

ഈ പുതിയ പ്രശ്നമാണ് മാവോ സേ തുങ് ചിന്തയ്ക്കു കാരണമായത്. ചൈനയിൽ ഒരു റഷ്യൻ വിപ്ളവമെന്ന സങ്കല്പം, തെററാണെന്ന് മാവോ സേ തുങ് തെളിയിച്ചു. ആ സങ്കല്പത്തെ നയിക്കുന്ന കാഴ്ച്ചപ്പാടുതന്നെ മാർക്സിസ്റ്റ് ലെനിനിസ്ററ് വിരുദ്ധമാണെന്ന് അദ്ദേഹം ബോദ്ധ്യപ്പെടുത്തി. മാർക്സിസം ലെനിനിസത്തിന്റെ പ്രായോഗിക അനുഭവങ്ങളല്ലാതെ, ദേശീയ ജനവിഭാഗങ്ങൾക്കു ബന്ധമില്ലാത്ത ഒരു ബാഹ്യകേന്ദ്രത്തിൽനിന്ന് പ്രയോഗത്തിൽ സ്വീകരിക്കുന്നത് അശാസ്ത്രീയമായതും, പരാജയപ്പെടുന്നതും അതുകൊണ്ട് മാർക്സിസ്റ്റ് ധാരണകൾക്കു നിരക്കാത്തതുമാണെന്ന് അദ്ദേഹം ബോദ്ധ്യപ്പെടുത്തി. ഈ പുതിയ മൂല്യവികാസമാണ് ജനങ്ങളുടെ ചിന്താമണ്ഡലത്തിൽ അദ്ദേഹം ചെലുത്തിയത്. റഷ്യൻ കമ്മ്യൂണിസ്റ്റ് പാർട്ടിയുടെ മുതലാളിത്തവികാസം ചൈനയുടെ മുമ്പിൽ ഒരു പുതിയ പ്രശ്നം മാത്രമല്ല സൃഷ്ടിച്ചത്.

സോഷ്യലിസം, അധികാരവിപ്ലവത്തിന്റെ അനുഗാമിയായ ഒററ അടികൊണ്ടുള്ള മാററമല്ല. സോഷ്യലിസ്റ്റ് കാലഘട്ടം ഒരു ദീർഘമായ സമരചരിത്രമാണ്. മുതലാളിത്ത സംസ്കാരത്തിനും ആശയധാരകൾക്കും മാദ്ധ്യമങ്ങൾക്കും സാമ്പത്തിക ക്രമീകരണ പരിത്രങ്ങൾക്കും എതിരായി നടക്കുന്ന രാഷ്ട്രീയ സമരത്തിന്റെ ആ കാലഘട്ടം, ബഹുജനങ്ങൾക്ക് എല്ലാ അർത്ഥത്തിലും പ്രാതിനിദ്ധ്യവും, നേരിട്ട് സ്വാധീനവുമുള്ള സാമൂഹിക ക്രമത്തിന്റെ ഉള്ളിൽ നടക്കുന്ന തീക്ഷ്ണസമരമാണ്. സ്വയം മാറാൻ തയ്യാറല്ലാത്തവരുടെ യാന്ത്രികമായ നിലപാടുകളാണ് ഈ പാതതെററലിന്റെ അടിസ്ഥാനകാരണം.



റഷ്യയിലെ ഈ വീഴ്ചയുടെ അനുഭവങ്ങളിൽനിന്നാണ് മാവോ സേ തുങ് ചിന്തയുടെ ആരംഭം. ആ ചിന്താധാരയുടെ ജനകീയതയാണ് സാംസ്കാരികവിപ്ലവത്തിലൂടെ പ്രകടിപ്പിക്കപ്പെട്ടത്. കമ്മ്യൂണിസ്റ്റ് പാർട്ടികളുടെ മാത്രമല്ല, ദർശനത്തിന്റെ കാര്യത്തിലും ഇത് ഗൗരവതരമായ ചോദ്യങ്ങളുയർത്തി. പല സ്വഭാവങ്ങളുള്ളതാണ് ഈ വെല്ലുവിളികൾ. ഇതുവരെ നടന്ന എല്ലാ വിപ്ലവങ്ങളിലെയും പ്രയോഗപരമായ അടിസ്ഥാനത്തെ, ലെനിനിസത്തെ, ബഹുജനലൈൻകൊണ്ട് മുന്നോട്ടു നയിച്ചു. തിരുത്തൽവാദത്തിനെതിരെയുള്ളതാണ് ആ രാഷ്ട്രീയ സമരം. അതു നൽകിയ പുതിയ പാഠമാണ് ഇന്ത്യൻ വിപ്ലവത്തിന്റെ ദാർശനികാടിത്തറ. അതിന്റെ ബഹുജനസമര ചരിത്രത്തിന് തെലുങ്കാനയിൽ നിന്നും വളരെ പഴക്കമുണ്ട്. ചൗരീചൗരായും മററും ഉദാഹരണങ്ങൾ മാത്രം. അത്തരം സമരങ്ങളുടെ പ്രത്യയ ശാസ്ത്രലൈൻ-രാഷ്ട്രീയാധികാരം പിടിച്ചെടുക്കലെന്ന സുപ്രധാനലക്ഷ്യവുമായി കണ്ണിചേർന്നത് തെലുങ്കാനയിലായതുകൊണ്ട് കമ്മ്യൂണിസ്ററുകാർ എന്ന നിലയിൽ ജനകീയ വിപ്ലവ പ്രവർത്തകർ ഇന്ത്യയിൽ തെലുങ്കാനയും നക്സൽബാരിയുമുയർത്തിപ്പിടിക്കുന്നു. ജനകീയ സാംസ്കാരിക വേദി കേരളത്തിൽ ഈ മാർഗ്ഗരേഖകൾ വച്ചു പ്രവർത്തിക്കുമ്പോൾ, ചൈനീസ് സാംസ്കാരികവിപ്ലവത്തിന്റെ തിക്താനുഭവങ്ങൾ മുന്നിലുണ്ട്. മാവോതന്നെ സ്വന്തംപ്രതിമയിലേക്കു വലിച്ചെറിഞ്ഞ ആ കല്ല് ലോക രാഷ്ട്രീയചരിത്രത്തിൽ ആദ്യത്തെ ജനനേതാവിന്റേതാണ്. സ്വാഭാവികമായും മാവോയുടെ സമരം, സ്വന്തം നേതൃത്വത്തോടും, തന്നിൽ കേന്ദ്രീകൃതമായ ബഹുജനബോധത്തോടും, തന്റെതന്നെ അധികാരങ്ങളോടുമായിരുന്നു. 'അധികാരകേന്ദ്രങ്ങൾക്കെതിരേയുള്ള' ആക്രമണം സ്വന്തം നേതൃത്വത്തിൽ ആരംഭിക്കുകയല്ല അദ്ദേഹം ചെയ്തത്. ജനങ്ങളാരംഭിച്ച ആ സമരത്തിൽ പങ്കുചേർന്ന് നയിക്കുകയായിരുന്നു.

ഇന്ന് അദ്ദേഹം, സ്വന്തം അനുയായികളാൽ വിചാരണ ചെയ്യപ്പെട്ടു. ആ സാംസ്കാരിക വിപ്ളവത്തിൽ പങ്കെടുത്തതിന്, അദ്ദേഹത്തിന്റെ വിധവയടക്കം നാലുപേർ കൊലമരം കാത്ത് ഇരിപ്പുതുടരുന്നു. ചരിത്രത്തിലെ ഏററവും ഭയാനകമായ പരിതഃസ്ഥിതിയാണ് മാവോ നേരിടുന്നത്; അദ്ദേഹത്തിന്റെ വിപ്ലവാനുയായികൾ നേരിടുന്നത് അവരുടെ അജ്ഞതയാണ്, പക്ഷേ, ഷാങ്ഹായ് കേന്ദ്രീകരിച്ചുള്ള പുതുതായി രൂപീകരിക്കപ്പെട്ട എം. എൽ. പാർട്ടി പ്രകടിപ്പിക്കുന്നത്. സാംസ്കാരിക വിപ്ലവം തന്നെ, പാർട്ടി നേതൃത്വങ്ങളിൽ വളർന്നുവന്ന മുതലാളിത്ത പ്രവണതയ്ക്കെതിരേയും, തന്റെ തന്നെ ദാർശനികവ്യക്തിത്വത്തിന് എതിരേയും പ്രഖ്യാപിക്കപ്പെട്ട സമരമെന്ന നിലയിൽ, അപ്രതീക്ഷിതമല്ല. ഈ മാററങ്ങളും പ്രതീക്ഷിക്കാവുന്നതാണ്. ഇന്നത്തെ രാഷ്ട്രീയാധികാരികളായ മുതലാളിത്തപാതക്കാർ തീർച്ചയായും തോററുകൊണ്ടിരിക്കുകയാണ്. പാർട്ടിക്കുള്ളിലേക്കു കേന്ദ്രീകരിക്കപ്പെട്ട മുതലാളിത്ത

# ആവശ്യം സൈദ്ധാന്തിക ബോധത

എൻ. ഇ. ബാലറാം

മുതലാളിത്ത സംസ്കാരത്തിന്റെ ജീർണ്ണതകൾക്കെതിരായി സന്ധിയില്ലാതെ സമരംചെയ്ത് ശ്രേഷ്ഠമായ മാനുഷിക മൂല്യങ്ങളുയർത്തിപ്പിടിക്കുന്നതിനും ഒരു യഥാർത്ഥ ജനകീയ സംസ്കാരത്തിന്റെ വിത്തുകൾ പാകുന്നതിനും ഉള്ള പ്രയത്നത്തിന്റെ ഒട്ടേറെ പ്രശ്നങ്ങൾ ഇന്നു ചർച്ചചെയ്യപ്പെടേണ്ടതുണ്ട്. അവ സാംസ്കാരികവും ആശയപരവും സാമൂഹ്യവും രാഷ്ട്രീയവുമായ നിരവധി മേഖലകളെ സ്പർശിക്കുന്ന പ്രശ്നങ്ങളാണ്. അതേപ്പററിയൊന്നും എന്തുകൊണ്ടോ യാതൊരു ചർച്ചയും ആർ. ഗോപിനാഥൻ തന്റെ ലേഖനത്തിൽ ഒരുമ്പെടുന്നില്ല.

ആദ്യ ഖണ്ഡികയിൽത്തന്നെ വിചിത്രമായ ഒരു ആശയമുണ്ട്. "കവി ഒരു പുതിയ നെൽച്ചെടി സൃഷ്ടിക്കുന്നില്ല. കർഷകൻ അതു ചെയ്യുന്നു. അതുകൊണ്ട് കവി വീണ്ടും പുതിയ വിത്തുകളെക്കുറിച്ച് പാടുന്നു." എന്താണിതിന്നർത്ഥം? മനുഷ്യന്റെ ജീവിതത്തിന് ഒഴിച്ചുകൂടാൻ വയ്യാത്ത ഭൗതികസമ്പത്തും സാംസ്കാരികസമ്പത്തും ഉല്പാദിപ്പിക്കുന്നതു് തമ്മിലുള്ള ബന്ധം ഇപ്പറഞ്ഞതല്ല. ആ ബന്ധം നിർവ്വചിക്കാനുള്ള ഈ ശ്രമംകൊണ്ട് ലേഖകൻ തന്റെ അബദ്ധധാരണകളാണ് പ്രകടമാക്കുന്നതു്.

ലേഖനത്തിന്റെ അവസാനം "ഇന്ത്യൻ വിപ്ലവപ്രസ്ഥാനത്തിന്റെ നേതൃത്വം ചുമതലാബോധത്തോടെ ഏറെറടുക്കാൻ സി. പി. ഐ–എം. എൽ–നും പല കാരണങ്ങളാൽ അതിലും പ്രധാനമായിത്തീന്നിരിക്കുന്ന ജനകീയ സാംസ്കാരിക വേദിക്കും കഴിയും" എന്നുള്ള പ്രസ്താവനയിൽ ആ അബദ്ധധാരണകൾ അവയുടെ പാരമ്യത്തിലെത്തുന്നു. ഏതു രാജ്യത്താണ് ഒരു സാംസ്കാരിക സംഘടന വിപ്ലവത്തിന്റെ നേതൃത്വമേറെറടുക്കുകയോ വിപ്ലവം നടത്തുകയോ ചെയ്തിട്ടുള്ളതു്? മാർക്സോ എംഗൽസോ ലെനിനോ മാവോസെതുങ്ങോ ഹോച്ചിമിനോ ഫിഡൽ കാസ്ട്രോയോ വിപ്ലവം നടത്തുവാൻ സാമാന്യ ജനങ്ങളെ സമരരംഗത്തിറക്കുന്നതിന് 'സാംസ്കാരിക വേദി'കൾ സംഘടിപ്പിച്ചതായി എനിക്കറിവില്ല. ആശയ പ്രചരണംകൊണ്ടു മാത്രം വിപ്ളവം നടത്താനാവില്ലെന്ന് ആർക്കാണറിയാത്തതു്?

ആർ. ഗോപിനാഥൻ തന്റെ ലേഖനത്തിലൂടെ പ്രചരിപ്പിക്കാൻ ശ്രമിക്കുന്ന രാഷ്ട്രീയാശയങ്ങളാണെങ്കിൽ, അബദ്ധജടിലമാണ്. "രാഷ്ട്രീയശക്തി ഒരു ന്യൂനപക്ഷത്തിന്റെ കൈകളിലെത്തിയതോടുകൂടി ചൂഷണം ഒരു സാമൂഹ്യ വ്യവസ്ഥിതിയായി മാറി." എവിടെനിന്നാണ് ലേഖകന് ഈ ധാരണ ഉണ്ടായതെന്നറിയില്ല. എംഗൽസിന്റെ 'കുടുംബം, സ്വകാര്യ സ്വത്ത്, ഭരണകൂടം എന്നിവയുടെ ഉത്ഭവം', ലെനിന്റെ 'ഭരണകൂടവും വിപ്ളവവും' എന്നീ വിശ്രുത കൃതികളൊന്നും അദ്ദേഹം വായിച്ചിട്ടില്ലെന്നു സ്പഷ്ടം. സമുദായം വിരുദ്ധ താല്പര്യങ്ങളോടുകൂടിയ സാമ്പത്തിക വർഗ്ഗങ്ങളായി വിഭജിക്കപ്പെടുകയും ന്യൂനപക്ഷമായ ചൂഷകർക്കു് ഭൂരിപക്ഷമായ ചൂഷിതരെ അടിച്ചമർത്തി നിറുത്തേണ്ടതാവശ്യമായിത്തീരുകയും ചെയ്തപ്പോഴാണ് ഭരണകൂടം (രാഷ്ട്രീയശക്തി) എന്ന സ്ഥാപനം സൃഷ്ടിക്കപ്പെട്ടതെന്നാണ് ആ പുസ്തകങ്ങളിൽ ചരിത്ര വസ്തുതകളുടെ അടിസ്ഥാനത്തിൽ തെളിയിക്കുന്നതു്. ചൂഷണം ഒരു 'സാമൂഹിക വ്യവസ്ഥിതി'യാവാൻ കാരണം ഭരണകൂടമല്ല. ചൂഷണ വ്യവസ്ഥയെ കാത്തുരക്ഷിക്കാൻ ഉണ്ടാക്കിയതാണ് ഭരണകൂടം.

വിപ്ലവത്തെ സംബന്ധിച്ച ഈ പ്രാഥമികമായ മാർക്സിസ്ററ്—ലെനിനിസ്ററ് തത്ത്വംപോലും അറിയാത്തരാൾ 1917-ൽ നടന്ന മഹത്തായ ഒക്ടോബർ സോഷ്യലിസ്ററ് വിപ്ലവത്തേയും പിന്നീടു നടന്ന നിരവധി വിമോചന സോഷ്യലിസ്ററ് വിപ്ലവങ്ങളേയും വിലയിരുത്തി സ്വന്തം 'വിപ്ലവ' തത്ത്വശാസ്ത്രം വിശദീകരിക്കാൻ ശ്രമിക്കുമ്പോൾ പരമാബദ്ധങ്ങളിൽച്ചെന്നു വീഴുന്നതിൽ അദ്ഭുതമില്ല.

ലോകത്തിലെ ഒന്നാമത്തെ സോഷ്യലിസ്ററു രാജ്യമാണ് സോവിയററ് യൂണിയൻ. അവിടെ അമ്പതുകൊല്ലം മുമ്പേ മററുള്ളവരുടെ അദ്ധ്വാനത്തെ ചൂഷണം ചെയ്യുന്നവരോ ഭൂമിയോ ഫാക്ടറികളോ വ്യാപാരസ്ഥാപനങ്ങളോ സ്വകാര്യസ്വത്തായിട്ടുള്ളവരോ ആയ ചൂഷക വർഗ്ഗങ്ങളെ നിശ്ശേഷം നിർമ്മാർജ്ജനം ചെയ്തു. തൊഴിലില്ലായ്മ പരിഹരിച്ചു. നിരക്ഷരത ഇല്ലാതാക്കി. കഴിഞ്ഞ 35 കൊല്ലമായി അവിടെ ആർക്കും പട്ടിണിയെന്തെന്നറിയില്ല. ആ രാജ്യം 'സോഷ്യൽ സാമ്രാജ്യ'മായി മാറിയിരിക്കുന്നുവെന്നും അവിടെ അധികാരം 'മുതലാളി മാർഗ്ഗി'കളുടെ കൈകളിലാണെന്നും അമേരിക്കയെപ്പോലെ സോവിയററ് യൂണിയനും ഇന്ത്യയേയും മററും ചൂഷണം ചെയ്യുന്നുവെന്നും ആർ. ഗോപിനാഥൻ എഴുതിവിട്ടിരിക്കുന്നു.

എന്താണ് സാമ്രാജ്യത്വം, എന്താണ് മുതലാളിത്തം എന്നൊന്നും നമ്മുടെ ലേഖകന് പിടിയില്ലെന്നു തോന്നുന്നു. സ്വന്തമായി മനസ്സിലാക്കാൻ ശ്രമിച്ചിട്ടുമില്ല. മററാരോ പറഞ്ഞു കേട്ടിട്ടുള്ളതു് ആവർത്തിക്കുന്നുവെന്നുമാത്രം. മാർക്സിസ്റ്റ്—ലെനിനിസ്ററ് ഗ്രന്ഥങ്ങൾ വായിച്ചു പഠിക്കാതെ തന്നെ, ആരാണ് മുതലാളിയെന്നും എന്താണ് മുതലാളിത്തമെന്നും ഇന്ന് ഏതൊരു സാധാരണക്കാരനുമറിയാം. ഫാക്ടറികളുടെയും വ്യാപാരസ്ഥാപനങ്ങളുടെയും ബാങ്കുകളുടെയും ഗതാഗതസൗകര്യങ്ങളുടെയും മററും സ്വകാര്യ ഉടമകളാണ് മുതലാളികൾ. സാമ്രാജ്യത്വമായിത്തീരുമ്പോൾ അവർ വൻകിട കുത്തക കമ്പനികളും പല രാജ്യങ്ങളിലേക്കും തങ്ങളുടെ ദംഷ്ട്രകൾ നീട്ടിയിട്ടുള്ള ബഹുദേശകുത്തക കമ്പനികളുമായി വളരുന്നു.

സാമ്പത്തികമായും രാഷ്ട്രീയമായും ആധിപത്യം വഹിക്കുന്ന ഇത്തരം കുത്തക കമ്പനികൾ അമേരിക്കയിലും ബ്രിട്ടനിലും പശ്ചിമ ജർമ്മനിയിലും ജപ്പാനിലുമെല്ലാമുണ്ട്. ഇന്ത്യയിലും കുത്തകമുതലാളി കുടുംബങ്ങളുണ്ട്. അവർ തന്നെയാണ് രാജ്യം ഭരിക്കുന്നതും രാജ്യഭരണത്തിന്റെ കടിഞ്ഞാൺ പിടിക്കുന്നതും. ആ കമ്പനികളുടെ പേരുകൾ എല്ലാവർക്കുമറിയാം. അവർ ആയിരം കോടിക്കണക്കിന് ഡോളറിന്റെ സ്വത്തുള്ളവരാണ്. അവരുടെ കീഴിൽ ലക്ഷക്കണക്കിന് തൊഴിലാളികൾ പണിയെടുക്കുന്നു. അവർക്ക് കഴിയുന്നത്ര കുറച്ചുമാത്രം കൂലി കൊടുത്തു ലാഭമുണ്ടാക്കുന്നു. ഈ കൂററൻ കുത്തക കമ്പനികൾതന്നെയാണ് മുമ്പു കോളനികളേയും അർദ്ധ കോളനികളേയും ഇന്ന് മൂന്നാംലോക വികസ്വര രാജ്യങ്ങളേയും കൊള്ളയടിച്ചുകൊണ്ടുപോകുന്നതു്.

സോവിയററ് യൂണിയനിൽ ഉല്പാദനോപാധികളുടെ സ്വകാര്യ ഉടമസ്ഥന്മാരേയില്ല. ഫാക്ടറികളെല്ലാം സമൂഹത്തിന്റെ പൊതുസ്വത്താണ്. ഭൂമിയും കൃഷിപ്പണി ആയുധങ്ങളും സഹകരണാടിസ്ഥാനത്തിൽ കൃഷി നടത്തുന്ന കൃഷിക്കാരുടെ കൂട്ടുസ്വത്താണ്. വിതരണ സമ്പ്രദായം സർക്കാരിന്റെയോ സഹകരണ സ്ഥാപനങ്ങളുടെയോ വകയാണ്. ഗതാഗതസർവീസുകൾ നടത്തുന്നതു സർക്കാരാണ്. അവിടെ സോഷ്യലിസ്ററ് തൊഴിലാളികളും കൂട്ടുകൃഷിക്കാരും അവരുടെ ഇടയിൽനിന്ന് വളർന്നുവന്ന ബുദ്ധിജീവികളും മാത്രമേയുള്ളൂ. ആരും ആരെയും ചൂഷണംചെയ്യുന്നില്ല.

പിന്നെ സോവിയററ് യൂണിയനിലെങ്ങനെ 'മുതലാളിത്തമാർഗ്ഗി'കളുണ്ടാവും? മുതലാളിത്തമാർഗ്ഗത്തിന് മുതലാളിത്ത ചൂഷണത്തിന്റേതായ സ്വകാര്യസ്വത്ത് ഉടമസ്ഥത ഉണ്ടായിരിക്കണം. ആ സാമ്പത്തികാടിത്തറ അവിടെ എന്നേ തകർത്തു കഴിഞ്ഞിരിക്കുന്നു. 'സോഷ്യൽ' ആയാലും അല്ലെങ്കിലും സാമ്രാജ്യത്വത്തിന് ദേശീയവും സാർവ്വദേശീയവുമായ കുത്തക മുതലാളിത്തത്തിന്റെ അടിത്തറ വേണം. അതും സോവിയററ് യൂണിയനിലില്ല. ഉണ്ടെന്നു കടുത്ത സോവിയററ് വിരോധികൾപോലും പറയുന്നില്ല.

സോവിയററ് യൂണിയൻ ഇന്ത്യയുൾപ്പെടെയുള്ള വികസ്വരരാജ്യങ്ങളെ സാമ്രാജ്യാധിപതികളുടെയും ബഹുദേശക്കുത്തകകളുടെയും സമ്മർദ്ദത്തിനും ചൂഷണത്തിനും അടിപണിയാതെ, സ്വാതന്ത്ര്യവും സ്വാശ്രയത്വത്തിലധിഷ്ഠിതവുമായ സാമ്പത്തിക വികസനത്തിന്റെ പാതയിലൂടെ മുന്നോട്ടുപോകാൻ സഹായിക്കുകയും സഹകരിക്കുകയും ചെയ്യുന്നുണ്ട്. സാമ്രാജ്യത്വ ചൂഷണത്തിന്റെ യാതൊരു ചുവയും ആ ബന്ധങ്ങളിലില്ല. ഉണ്ടെന്ന് ഇതുവരെ ആരും ആക്ഷേപമുന്നയിച്ചിട്ടില്ല. നമ്മുടെ രാജ്യം പരിപൂർണ്ണമായി വിദേശ സാമ്രാജ്യത്വ കൊള്ളയടിക്കലിന് വിധേയമായിത്തീരണമെന്ന് ആഗ്രഹിക്കുന്നവർ മാത്രമേ ഇന്ത്യാ–സോവിയററ് സാംസ്കാരിക സഹകരണത്തെ കരിതേച്ചു കാണിക്കുകയുള്ളൂ.

സോവിയററ് യൂണിയൻ മാത്രമല്ല ലേഖകന്റെ ആക്ഷേപത്തിന് ശരവ്യമായിട്ടുള്ളതു്. "റഷ്യയുടെ സ്വാധീനംകൊണ്ട് മററു പല ചെറു രാജ്യങ്ങളിലും ഉണ്ടായ വിപ്ലവങ്ങൾ വളരെ പെട്ടെന്നു തന്നെ മാർക്സിസ്റ്റ്–ലെനിനിസ്റ്റ് ധാരണകൾക്ക് വിരുദ്ധമാണെന്നു തെളിയിക്കപ്പെട്ടുവത്രെ. കിഴക്കൻ യൂറോപ്യൻ രാജ്യങ്ങളിലെ മാത്രമല്ല, വിയററ്നാമിലേയും ക്യൂബയിലേയും അംഗോളയിലേയും മൊസാംബിക്കിലേയുംഎത്തിയോപ്യയിലേയുമെല്ലാം ധീരോദാത്തരായ ജനങ്ങളെയും അവരുടെ വിപ്ളവങ്ങളെയും പററിയാണിതെഴുതുന്നതു്."

വിപ്ലവങ്ങളെപ്പററിയുള്ള മാർക്സിസ്റ്റ്–ലെനിനിസ്ററ് ധാരണകൾ എന്താണെന്നറിഞ്ഞാൽ കൊള്ളാം. വിപ്ലവത്തിന്റെ നേട്ടങ്ങളെ കാത്തുരക്ഷിക്കാൻ ഏകദേശം കാൽ നൂററാണ്ടുകാലം അമേരിക്കൻ സാമ്രാജ്യാധിപതികൾക്ക് എതിരായി ധീരോദാത്തതയുടെ ഉജ്ജ്വലാദ്ധ്യായങ്ങൾ രചിച്ചുകൊണ്ട് പോരാടിയ വിയററ്നാം ജനതയും അവരുടെ ലെനിനായ ഹോചിമിനും സോഷ്യലിസ്ററു സമുദായ നിർമ്മാണത്തോടൊപ്പം വിപ്ലവത്തിന്റെ നേട്ടങ്ങളെ കാത്തുരക്ഷിക്കാനുള്ള പ്രതിരോധശക്തിയും വളർത്തിക്കൊണ്ടുവരുന്ന ക്യൂബക്കാരും വിപ്ലവകാരികളിൽ വിപ്ലവകാരിയായ കാസ്ട്രോയും 'മാർക്സിസ്ററ്–ലെനിനിസ്ററ്' ധാരണകളില്ലെന്നു പറയുന്നവർക്കാണ് വിപ്ലവമെന്തെന്നോ മാർക്സിസം–ലെനിനിസമെന്തെന്നോ യാതൊരു വിവരവും ഇല്ലാത്തതു്.

ആർ. ഗോപിനാഥൻ തന്റെ ലേഖനത്തിൽ പ്രചരിപ്പിക്കാൻ ശ്രമിക്കുന്നതു് മാർക്സിസം–ലെനിനിസമല്ല, നേരേമറിച്ച് മാവോസെതുങ്ങ് ചിന്തയാണ്. ആ ചിന്തയാകട്ടെ അതിന്റെ ജന്മനാടായ ചൈനയിൽത്തന്നെ പരാജയപ്പെടുകയും ചെയ്തിരിക്കുന്നു. അവിടെയും മാവോചിന്തയെ തകിടം മറിച്ച് 'പാർട്ടിക്കുള്ളിൽ കേന്ദ്രീകരിക്കപ്പെട്ട മുതലാളിത്തശക്തികൾ' രാഷ്ട്രീയാധികാരം പിടിച്ചെടുത്തുവെന്ന് അദ്ദേഹം പ്രസ്താവിക്കുന്നു. മാവോയിസം മാർക്സിസം–ലെനിനിസമല്ലെന്നും ആ വിപ്ലവതത്ത്വശാസ്ത്രത്തിന്റെ താത്ത്വികവും പ്രായോഗികവുമായ നിഷേധമാണെന്നും ചൈനീസ് വിപ്ലവത്തിന്റെ ദന്താനുഭവങ്ങൾ തെളിയിച്ചുകഴിഞ്ഞു.

ജാപ്പനീസ് ആക്രമണകാരികൾക്കും ചിയാങ് കൈഷേക്ക് സ്വേഛാധിപത്യത്തിനും അമേരിക്കൻ സാമ്രാജ്യാധിപത്യത്തിനുമെതിരായ ദീർഘമായ സായുധസമരത്തിൽ ഏററ മുറിപ്പാടുകൾ കരിയുന്നതിനുമുമ്പ് ചൈനീസ് ജനതയേയും ചൈനയിലെ വിപ്ലവങ്ങളേയും അമേരിക്കൻ സാമ്രാജ്യാധിപതികൾക്കും ജാപ്പനീസ്–പശ്ചിമ ജർമ്മൻ കുത്തകമുതലാളികൾക്കും അടിയറവയ്ക്കുന്ന പ്രതിവിപ്ലവ പ്രക്രിയയ്ക്കു് നേതൃത്വം നൽകിയതു, ആദ്യം കിസ്സിംഗറേയും പിന്നീട് നിക്സനേയും ചൈനയിലേക്ക് ക്ഷണിച്ചുവരുത്തിയതു് മാവോസേ തുങ്ങ് തന്നെയാണല്ലോ. അതാണ് മാവോയിസം. ആ മാവോയിസം സോഷ്യലിസ്ററ് രാജ്യങ്ങളെയും ദേശീയ സ്വാതന്ത്ര്യ സമരങ്ങളെയും എതിർക്കാൻവേണ്ടി, മാനവരാശിയെയാകെ ചുട്ടെരിക്കുന്ന മാരകായുധങ്ങളുണ്ടാക്കി കുത്തകമുതലാളിത്തക്കമ്പനികൾക്ക് കൊള്ളലാഭമുണ്ടാക്കാൻ വേണ്ടി അമേരിക്കൻ സാമ്രാജ്യാധിപതികളുമായി കൂട്ടുകൂടുന്ന പ്രതിവിപ്ലവ സിദ്ധാന്തമായി അധഃപതിച്ചിരിക്കുന്നു.

ജനകീയ സംസ്കാരത്തിന്റെ രൂപഭാവങ്ങളെക്കുറിച്ച് രണ്ടു വാക്ക് പറയാതെ ഇതവസാനിപ്പിക്കുന്നതു് ശരിയല്ല. പ്രബന്ധാവതാരകൻ ചെയ്യേണ്ട കടമയായിരുന്നു അതു്. അദ്ദേഹം എന്തോ കാരണത്താൽ അപഥസഞ്ചാരം ചെയ്തുവെന്നു പറഞ്ഞാൽമതി. സാംസ്കാരികതലത്തിൽ ജീർണ്ണത കൂടിവരുമ്പോൾ മൂല്യത്തകർച്ച സ്വാഭാവികമാണ്. മൂല്യത്തകർച്ച എന്നു പറയുമ്പോൾ ശൂന്യതയോ, അഭാവമോ അല്ല, സാംസ്കാരിക മണ്ഡലത്തിലുണ്ടാകുന്നതു്. ജീർണ്ണമൂല്യങ്ങൾ ഉദയം ചെയ്കയും സമൂഹത്തെയാകെ മലിനപ്പെടുത്തുകയും ചെയ്യുന്നു. യഥാർത്ഥത്തിൽ പിന്തിരിപ്പൻ ശക്തികളുടെ പ്രത്യാക്രമണമാണ് ഇതുവഴി സംഭവിക്കുന്നതു്. പ്രതിലോമപരമായ പ്രത്യയശാസ്ത്രത്തിന്റെ വിളയാട്ടം. അപ്പോൾ ജീർണ്ണമൂല്യങ്ങളും ഉത്തമമൂല്യങ്ങളും തമ്മിലുള്ള തീവ്രമായ സംഘട്ടനം നടക്കുന്നു. ഇതിന്റെ അന്തിമഫലം ജീർണ്ണമൂല്യങ്ങളുടെ നാശവും ഉത്തമ മൂല്യങ്ങളുടെ സമ്പന്നതയും ആണെങ്കിലും

(ശേഷം 41-ാം പേജിൽ)

ശക്തികൾ, തന്ത്രപരമായി ഒരു ചുവടു് മുന്നോട്ടുവച്ചപ്പോൾ, ചൈനീസ് ജനത അതു തിരിച്ചറിഞ്ഞു. ലോകരാജ്യങ്ങളിൽ നല്ലൊരു പങ്കുകാർ ഒപ്പിട്ട പുതിയ കമ്മ്യൂണിസ്റ്റ് ഇന്റർനാഷണൽ തന്നെ സ്ഥാപിക്കപ്പെട്ടുകഴിഞ്ഞിരിക്കുന്നു. ഇതിന്റെ രാഷ്ട്രീയ നേതൃത്വം വളർന്നു വരികയാണ്. ലോക കമ്മ്യൂണിസ്റ്റ് പ്രസ്ഥാനം ഇപ്പോൾ നേരിട്ടുകൊണ്ടിരിക്കുന്ന ബഹുമുഖപ്രശ്നങ്ങൾ, 'കമ്മ്യൂണിസവും മററു സിദ്ധാന്തങ്ങളെപ്പോലെ അപ്രസക്തമാവുന്നു'വെന്നു തെളിയിക്കാൻ നടക്കുന്നവർക്കു സഹായകമാണെങ്കിലും, ഇന്ത്യ കേന്ദ്രീകരിച്ചുകൊണ്ടുള്ള ഒരു വലിയ രാഷ്ട്രീയാധികാര സമരം ലോകത്തെ മാററിമറിക്കാൻ തക്ക വണ്ണം മർമ്മപ്രധാനമായി വളർന്നുവരുന്നതു് കാണാൻ നമുക്കു് വ്യക്തമായി കഴിയുന്നു. ഈ സമരനേതൃത്വം ചൈനീസ് വിപ്ലവപ്പാർട്ടിക്കു് സ്വന്തം അധികാരകേന്ദ്രങ്ങൾക്കെതിരേ നടത്തേണ്ടിവരുന്ന 'ജനകീയവല്ക്കരണ സമര'ത്തിന്റെ പ്രശ്നങ്ങളുമായി ബന്ധപ്പെട്ടു വളരുന്നു. ഇന്ത്യയിൽ ജന്മിത്തവും സാമ്രാജ്യത്വവുമായുള്ള സംഘടിത രാഷ്ട്രീയശക്തിയെ തകർത്തുകൊണ്ടു് വിപ്ലവ പാർട്ടി വളർന്നു വരുന്നു. ഇന്ത്യൻ വിപ്ലവപ്പാർട്ടിയായ സി. പി. ഐ–എം. എൽ. ദാർശനികമായ അജ്ഞതയിൽനിന്നുണ്ടായ 'യാന്ത്രികമായ പഠിത്ത'ത്തിന്റെ ഫലമായി, ഇപ്പോൾ അനുഭവിക്കുന്ന ശിഥിലീകരണം, പല കാരണങ്ങളാൽ പരിഹരിക്കപ്പെടാൻ സാദ്ധ്യതകൾ കാണുന്നു. സംഘടനാപ്രവർത്തനത്തിൽവന്ന രാഷ്ട്രീയമായ വികാസം, ദാർശനികധാരണകൾക്കൊപ്പം മാറിവരുന്നു. പക്ഷേ, സ്വന്തം സംഘടനാമുഖത്തിന്റെ ജനാധിപത്യാന്തഃസത്ത കാത്തുസൂക്ഷിക്കാൻ, പറയുന്നത്ര ശക്തിയിൽ പാർട്ടി സംഘടനാപരമായികൂടി കഴിഞ്ഞാലേ, ഇന്ത്യൻ വിപ്ലവപ്രസ്ഥാനത്തിന്റെ നേതൃത്വം ചുമതലാബോധത്തോടെ ഏറെറടുക്കാൻ സി.പി.ഐ–എം. എൽ–നും പല കാരണങ്ങളാൽ അതിലും പ്രധാനമായിത്തീന്നിരിക്കുന്ന ജനകീയ സാംസ്ക്കാരിക വേദിക്കും കഴിയൂ. ഈ തരം ചലനങ്ങളിൽനിന്നാണ് മലയാളത്തിന്റെ പുതിയ കലാമൂല്യങ്ങൾ സൃഷ്ടിക്കപ്പെടാനും പോകുന്നതു്.



ഗ്രാമ്പൂതോട്ടത്തിൽ
വെയിൽകായുന്ന
സൂറിക്കേററുകൾ

# അഫ്രിക്കൻ കീരി

കറുപ്പിന് അഴക് ഏഴാണെന്നു പറയുമെങ്കിലും, കറുത്ത തൊലിയുള്ളവർക്കെല്ലാം അതൊന്നു വെളുത്തുകിട്ടാൻ വലിയ മോഹമാണ്. അതുകൊണ്ടായിരിക്കണം കറുത്ത മേനിയെ വെളുത്തതാക്കാൻ സഹായിക്കുന്ന ദിവ്യൗഷധങ്ങൾക്ക് നമ്മുടെ നാട്ടിൽ ഇന്നും വലിയ പ്രിയമുള്ളതു. വെളുക്കാൻ തേച്ചതു് പാണ്ഡായാലും വേണ്ടില്ല, കറുപ്പൊന്നു മാറിക്കിട്ടിയാൽ മതി എന്നാണ് പലരുടെയും ചിന്ത. പക്ഷേ, ജന്മനാ വെള്ളക്കാരായിപ്പോയ സായിപ്പിനും മദാമ്മയ്ക്കുമാകട്ടെ, അവരുടെ വെളുപ്പ് ഒന്നു മാററിയെടുക്കണമെന്ന ഒടുങ്ങാത്ത ആഗ്രഹവും. ഉഷ്ണരാജ്യങ്ങളിലെ കടലോരങ്ങളിലും മററും എത്രയെത്ര വിദേശിയരാണ് നാണം മറയ്ക്കുന്ന കാര്യംപോലും മറന്നുകൊണ്ട് ചരിഞ്ഞും മലർന്നും കമിഴ്ന്നും കിടന്ന് വെയിൽ കായുന്നതു്! സൂര്യരശ്മിയുടെ ഗുണമൊക്കെ ശരീരത്തിൽ ആവാഹിച്ചെടുക്കുന്നതോടൊപ്പം തൊലിപ്പുറത്തിന്റെ നിറം ഒന്നു കറുപ്പിച്ചെടുക്കുകയും ചെയ്യുക എന്നതാണ് അവരുടെ സൂര്യസ്നാനത്തിന്റെ ഉദ്ദേശ്യം. പരിഷ്കാരത്തിന്റെ ഉച്ചകോടിയിലെത്തിനിൽക്കുന്ന പാശ്ചാത്യരുടെ സൂര്യസ്നാനത്തെക്കുറിച്ച് വലിയ അറിവൊന്നുമില്ലാത്ത ഒരു സസ്തനം അവരുടെ ഈ വിശിഷ്ട പരിപാടി അനുകരിച്ചിരിക്കുന്നു വെന്നു കേട്ടാൽ ആരും അമ്പരന്നുപോകും. തെക്കേ ആഫ്രിക്കക്കാരനായ ഒരു കൊച്ചു കീരിയാണ് കഥാപുരുഷൻ. അതിനു് സൂര്യസ്നാനം കൂടാതെ ജീവിക്കാൻ വയ്യ. സൂറിക്കേററ്, മീർകാററ് എന്നീ പേരുകളിലറിയപ്പെടുന്ന ഒരു ജീവി. നമ്മുടെ കീരിയുടെ തൊട്ടടുത്ത ബന്ധുവായ ഇവന്റെ മുഖഭാവമാകട്ടെ നായ്, തേവാങ്ക്, പന്നിക്കരടി എന്നീ മൃഗങ്ങളുടേതെല്ലാം ഒത്തുകൂടി ഒന്നായതുപോലെയും.

തെക്കേ ആഫ്രിക്കയിലെ ഓറഞ്ച് നദിക്കു തെക്കുള്ള പ്രദേശങ്ങളിലാണ് സൂറിക്കേററിന്റെ ആറിനങ്ങളും താവളമുറപ്പിച്ചിരിക്കുന്നതു്. ഈർപ്പമില്ലാത്തമണൽ പ്രദേശങ്ങളിലും, പാറക്കെട്ടുകൾക്കിടയിലും പകൽ സമയങ്ങളിൽ വെയിലുകാഞ്ഞു കഴിയുന്ന മനോഹരജീവികൾ. ഈ സ്ഥലങ്ങളിലൊക്കെ അങ്ങിങ്ങായി ചില കൊച്ചുകൊച്ചു ചെടികൾ ഉണ്ടായിരിക്കണമെന്നു നിർബ്ബന്ധമാണ്. ഊഷര പ്രദേശങ്ങളിൽ കഴിഞ്ഞുപോകാൻ ഈ സൗന്ദര്യോപാസകർക്കു തീരെ ഇഷ്ടമില്ല. നേർത്ത ഉടലോടുകൂടിയ കൊച്ചുജീവികൾ. ഏറിയാൽ ഇവയ്ക്കു് മുപ്പതു സെൻറിമീററർ നീളം കാണും. അതിനോടടുപ്പിച്ച് വലിപ്പമുള്ള വാൽ. കൂർത്തമുഖം. കൊച്ചുവായ്ക്കുള്ളിൽ മുപ്പത്തിയെട്ടു കൂർത്ത പല്ലുകളുണ്ട്. ചാരനിറത്തിൽ പരുപരുത്ത രോമം ദേഹം നിറയെ; മുതുകിൽ പുറകുവശത്തായി ബ്രൗൺ നിറത്തിലെ എട്ടുപത്തു വളയങ്ങളും. ഓരോ കണ്ണിനും ചുററിലായി മഷിക്കറുപ്പിന്റെ മോതിരവളയം. ചെവിയും വാലിന്റെ അററവും കറുപ്പുനിറം. ഉടലിനോടനുപാതം പുലർത്താത്തവണ്ണം നീളം കൂടിയ കാലുകൾ. അസാധാരണ ബലമുള്ള നഖങ്ങൾ. നാലുകാലിനും ഒരേപോലെ ശക്തിയുണ്ടെന്നുവരുകിലും രണ്ടുകാലിൽ നില്ക്കാൻ വലിയ താല്പര്യം കാണിക്കുന്ന ജീവികൾ. ഉടലിനാകെ സൂര്യപ്രകാശം ഉൾക്കൊള്ളാൻ വേണ്ടിയുള്ളതാണ് ഈ നിവർന്നുനില്പ്. മുതുക് വില്ലുപോലെ വളച്ച്, കൈകൾ ചേർത്തു് നിലത്തൂന്നി, തല കുനിച്ച് ഉള്ളംകൈക്കുള്ളിലാക്കിയാണ് ഇവൻ ഉറങ്ങുന്നതു്. നാലഞ്ചെണ്ണം, ഒന്നിനുമേൽ ഒന്നായിക്കിടന്ന് അന്യോന്യം കെട്ടിപ്പുണർന്നും ഇവ ഉറങ്ങാറുണ്ട്. ഈ പദ്ധതികളൊക്കെ ശരീരത്തിലെ ഊഷ്മാവ് നഷ്ടപ്പെടാതിരിക്കാൻ വേണ്ടിയുള്ളതാണ്.

നല്ലൊരു സാമൂഹ്യജീവിയായ സൂറിക്കേററ് കാട്ടിലെ മററുപല ജന്തുക്കളോടും സൗഹൃദത്തോടെ പെരുമാറുന്നു. അണ്ണാന്മാരുമായി കൂട് പങ്കുവയ്ക്കാൻപോലും ഇക്കൂട്ടർക്കു മടിയില്ല. പകൽസമയംമുഴുവനും തീററതേടി അലഞ്ഞു നടക്കുകയും, രാത്രികാലങ്ങളിൽ മാളങ്ങളിൽ കയറി വിശ്രമിക്കുകയും ചെയ്യുന്ന ജീവികൾ. മണ്ണിനടിയിൽ എവിടെയെങ്കിലും



കെ. രാജേന്ദ്രബാബു എം. എസ്‌സി

തിന്നാനുള്ള വക ഉണ്ടെന്നു മനസ്സിലായാലുടൻ ധൃതിയിൽ അവിടം മാന്തിപ്പൊളിക്കും. ഒപ്പം 'ഉർർക്ക്...ഉർർക്ക്' എന്ന് ഒച്ചവയ്ക്കുകയും ചെയ്യും. ഇതു കേൾക്കുന്ന കൂട്ടുകാരൊക്കെ അവിടെ ഓടിക്കൂടും. ഇരയുടെ ഉടൽ മുഴുവനും പുറത്തു പൊന്തിവന്നശേഷം മാത്രമേ അതിനെ കൊല്ലാൻ ഇവ തുടങ്ങുകയുള്ളൂ. ഇര അല്പം വലുതാണെങ്കിൽ ആദ്യം കൈകൾ കൊണ്ട് അതിനെ ഒന്ന് അടിച്ചുമയക്കും. പിന്നെ ഒററക്കടിക്ക് കൊല്ലുകയും ചെയ്യും. ആ കടിയോടൊപ്പം ഒരു കുടയലുംകൂടിയുണ്ട്. നട്ടെല്ലികളില്ലാത്ത ചെറിയ ജീവികളും പക്ഷികളും എലി, ഓന്ത്, പാമ്പ് തുടങ്ങിയവയും ഇവയുടെ ഇഷ്ടാഹാരങ്ങളുടെ പട്ടികയിൽപ്പെടും. ഒരെണ്ണത്തിന് അല്പം മുന്തിയ ഏതെങ്കിലും തീററ സാധനം കിട്ടിയാൽ വിവരമറിയുന്ന കൂട്ടുകാർ ഒക്കെ അവിടെ പാഞ്ഞെത്തി, ഓരോ കടി കടിച്ച് അല്പം ഇറച്ചിയും കൊണ്ടോടും. കൂട്ടുകാരുടെ ശല്യം സഹിക്കാതെ വരുമ്പോൾ ഇരപിടിച്ച വിരുതൻ, മററുള്ളവയ്ക്ക് കടിച്ചുവലിക്കാനിടകൊടുക്കാതെ ഇരയുടെ മേൽ കമിഴ്ന്നു കിടന്നുകളയും.

എല്ലാത്തിനും മേൽ ശുചിത്വത്തിനു വിലകല്പിക്കുന്ന ജന്തുവാണ് സൂറിക്കേററ്. സ്വന്തം മേനിയിൽ അഴുക്കുപിടിച്ചു പോയാൽ ക്ഷണം അതു തുടച്ചുമാററിയാലേ അവനു തൃപ്തിയാകൂ. മാളത്തിനുള്ളിലേക്കു ഞെരുങ്ങിക്കയറിയും, ഇറങ്ങിയും കുറെ അഴുക്കൊക്കെ തേച്ചുമാററും. പിൻകാലുകളിലെ വിരലുകളും നഖവും ഒരു ചീപ്പുപോലെ ഉപയോഗിച്ച് ഇവ രോമം വെടിപ്പാക്കാറുണ്ട്. പല്ലിനിടയിൽ ഒട്ടിയിരിക്കുന്ന ഇറച്ചിക്കഷണങ്ങളും മററും മുൻകാലുകളിലെ നഖംകൊണ്ട് തോണ്ടിക്കളയും. കൂട്ടുകാരെല്ലാം ഒരു പ്രത്യേക സ്ഥലത്തുമാത്രമേ മലമൂത്രവിസർജ്ജനം നടത്താറുള്ളൂ. കൂട്ടത്തിൽ ഒരുത്തൻ അതിനുവേണ്ടി ഒഴിഞ്ഞ ഒരിടം കണ്ടുപിടിക്കും. മററുള്ളവരെല്ലാം അവിടെത്തന്നെ അതിനായി പോവുകയും ചെയ്യും.

അന്യജീവികളെ വിരട്ടി ഓടിക്കാൻ വേണ്ടി ഇവ പല ചേഷ്ടകളും പ്രദർശിപ്പിക്കാറുണ്ട്. ആദ്യം കാലുകൾകൊണ്ടു നിലത്തു മാന്തും. പിന്നെ മുതുകു വളച്ച് തല കുനിച്ചുവയ്ക്കും. വാലാകട്ടെ, കഴിച്ചുനിറുത്തിയ കുററിപോലെ പൊക്കിപ്പിടിക്കുകയുംചെയ്യും. ഈ ശാരീരികാഭ്യാസങ്ങളോടൊപ്പം പലവിധ ശബ്ദഘോഷങ്ങൾകൂടി പുറപ്പെടുവിക്കുമ്പോൾ ഒരു വിധപ്പെട്ട എതിരാളികളൊക്കെ പമ്പകടക്കും.

ഒരുവയസ്സു പ്രായം എത്തുമ്പോഴേക്കും സൂറിക്കേററിന്റെ മനസ്സിൽ കാമവികാരമുണരും. ഇണചേരുന്നതിനുമുമ്പായി ആണ് തന്റെ മുൻകാലുകൾകൊണ്ട് പെണ്ണിനെ അള്ളിപ്പിടിക്കും. കീരിവർഗ്ഗത്തിലെ മററു പല ഇനങ്ങളെയുംപോലെ ഇണചേരുമ്പോൾ പെണ്ണിന്റെ കഴുത്തിലെ രോമം കടിച്ചുപറിക്കുന്ന സ്വഭാവം ഇതിനില്ല. പക്ഷേ, വലിയ തന്റേടിയും ശുണ്ഠിക്കാരിയുമായ ഭിനയിച്ച്, തനിക്കു വശംവദയാകാതിരുന്നാൽ അവളെ അല്പമൊന്നു കടിച്ചുനോവിക്കാനും അവൻ മടിക്കില്ല. സംഭോഗത്തിനു മുമ്പുള്ള പ്രേമലീലയിലൊന്നും ഇക്കൂട്ടർക്കു താല്പര്യമേയില്ല. ഇണചേർന്നു പതിനൊന്നാഴ്ചയ്ക്കുള്ളിൽ പെണ്ണ് ഗർഭം പൂർത്തിയാക്കുന്നു. പെണ്ണിന് ആറു മുലഞെട്ടുകളുണ്ടെന്നു വരികിലും ഒരു പേററിൽ അഞ്ചിൽക്കൂടുതൽ കുട്ടികൾ ഉണ്ടാവുക സാധാരണമല്ല. കണ്ണും ചെവിയും തുറക്കാതെ പിറന്നു വീഴുന്ന പാവം കുഞ്ഞുങ്ങൾ. ജനിച്ച് രണ്ടാഴ്ചയ്ക്കുള്ളിൽ ഇവയുടെ കണ്ണുകൾ തുറക്കും; പത്താംദിവസം ചെവിയും. തള്ളയ്ക്ക് വീണ്ടും ഇണചേരണമെന്നു തോന്നിക്കഴിഞ്ഞാൽ പിന്നെ മുല കുടിക്കാൻ വരുന്ന കുഞ്ഞുങ്ങളെ അവൾ ആട്ടി ഓടിക്കും. പാലുകുടി മാററാൻവേണ്ടി കുഞ്ഞുങ്ങൾ അടുത്തെത്തുമ്പോൾ നിലത്തു കമിഴ്ന്നു കിടന്നുകളയുന്ന തള്ളമാരും ഇവയുടെ കൂട്ടത്തിലുണ്ട്. അമ്മ എവിടെനിന്നെങ്കിലും കടിച്ചെടുത്തു കൊണ്ടുവരുന്ന ഇറച്ചിക്കഷണമായിരിക്കും കുഞ്ഞിന്റെ ആദ്യത്തെ കട്ടിആഹാരം. തള്ള വായ്ക്കുള്ളിൽ ഇറച്ചിയുമായി കുഞ്ഞുങ്ങളുടെ സമീപമിരിക്കും. അവ തള്ളയുടെ വായിൽനിന്നും ഇറച്ചി കടിച്ചുവലിച്ചു തിന്നാൻ പഠിക്കും.

സൂര്യസ്നാനത്തിന് വഴികാട്ടിയവർ





അരുമക്കുഞ്ഞിനു പാലൂട്ടുന്ന അമ്മ

**കഥ**

## പുനത്തിൽ കുഞ്ഞബ്ദുള്ള

# പാവപ്പെട്ടവർക്ക് മാർഗ്ഗനിർദ്ദേശങ്ങൾ അഥവാ ഒരു പെറ്റി ബൂർഷ്വയുടെ വിചാരഗാഥ

**റാം** മോഹൻ ഒരു ദരിദ്രബാലനാണ്. അവന്റെ അച്ഛന് മരംവെട്ടാണ് പണി. അമ്മ പുമടെടുക്കുന്ന സ്ത്രീയാണ്. റാംമോഹന്റെ താഴെ വേറെയും നാലുപേരുണ്ട്. റാംമോഹന്റെ അമ്മ പ്രസവം നിറുത്തിയിട്ടില്ല. അച്ഛൻ ഓപ്പറേഷൻ ചെയ്തിട്ടുമില്ല. പ്രസവങ്ങൾ നടന്നതു മുഴുവനും ഗവൺമെന്റ് ആശുപത്രിയിൽ തന്നെയാണ്. അതതുകാലത്തെ ഫാമിലിപ്ലാനിങ് ഓഫീസർമാർ റാംമോഹന്റെ അച്ഛനമ്മമാരെ സന്തുഷ്ടകുടുംബത്തിന്റെ കഥ പറഞ്ഞു ഫലിപ്പിച്ചിട്ടുണ്ട്. ഒരു പെൺകുട്ടികൂടി ഉണ്ടായാലേ തന്റെ കുടുംബം സന്തുഷ്ടമാകൂ എന്ന കാര്യത്തിൽ റാംമോഹന്റെ അമ്മയ്ക്ക് യാതൊരു സന്ദേഹവുമില്ല. റാംമോഹന്റെ അച്ഛന് ഫാമിലിപ്ലാനിങ്ങിലോ സന്തുഷ്ടകുടുംബത്തിലോ ബോധമില്ല. പകൽ മുഴുവൻ ഒരു കാളയെപ്പോലെ അയാൾ പണിയെടുക്കുന്നു. സന്ധ്യയാകുമ്പോൾ പണികയറി മേലുകഴുകി ഷാപ്പിലേക്കു പോകുന്നു. ഒരുകുപ്പി കള്ളും ഒരു ബസ്സി ഞണ്ടുകറിയും കഴിക്കുന്നു. പിന്നീട് വീട്ടിൽ തിരിച്ചുവന്നാൽ അല്പം ആനന്ദം വേണം. അതിന് വേറെമാർഗ്ഗങ്ങളില്ല. റാംമോഹന്റെ അമ്മ ശീലാവതിയെപ്പോലെ എല്ലാം സഹിക്കുന്നു.

പഞ്ചായത്ത് ആപ്പീസിന്റെ തൊട്ടടുത്തുള്ള പത്തുസെന്റിലാണ് കുട്ടിയുടെ വീട്. കുട്ടി എന്ന മനുഷ്യൻ റാംമോഹന്റെ അച്ഛനാണ്. കുങ്കി അമ്മയും. അവർക്ക് അഞ്ചു മക്കളുണ്ടെന്ന് നമ്മൾ നേരത്തെ മനസ്സിലാക്കിയല്ലോ. റാംമോഹനും ഇളയവരായ നാലുപേരും. അവർ യഥാക്രമത്തിൽ റാംമോഹൻ, ബാലഗോപാലൻ, ഗംഗാധരൻ, സുധീരൻ, ലിങ്കൺ തുടങ്ങിയവരാണ്. ആദ്യത്തെ നാലുപേർക്കും പേരിട്ടത് പഞ്ചായത്തു പ്രസിഡന്റുമാരാണ്.

അഞ്ചാമത്തെ കുട്ടിയെ പ്രസവിക്കുമ്പോൾ പഞ്ചായത്ത് പ്രസിഡന്റ് സഖാവ് പി. വി. കെ. രാമനായിരുന്നു. പേരുവിളിക്കേണ്ട അനിവാര്യമായ ഘട്ടത്തിൽ സഖാവ് പി. വി. കെ. രാമൻ യാത്രബത്ത കിട്ടുന്ന ഒരു മീറ്റിങ് തിരുവനന്തപുരത്ത് നടക്കുന്നതിനാൽ അവിടെയായിരുന്നു. അതുകൊണ്ട് പ്രസിഡന്റിന്റെ ചുമതല വൈസ്പ്രസിഡന്റ് ജനാബ് പാറയുള്ളതിൽസൂപ്പി ഏറ്റെടുത്തു. ജനാബ് സൂപ്പിക്ക് തന്റെ ചെറിയ ബോധമണ്ഡലത്തിൽ ഒരു തീയ്യക്കുട്ടിക്ക് ഇടുവാൻ പററിയ പേരുകൾ വളരെ ശുഷ്കമായിരുന്നു. ചൊക്കൻ, കണാരൻ, കൊറുമ്പൻ, ചാത്തു, ചെക്കോട്ടികേളൻ, ചെറുമൻ...ഇങ്ങനെ പോയി ഓർമ്മകൾ. പാറയുള്ളതിൽസൂപ്പി വിഷമിച്ചു. നല്ല ഒരൊററപ്പേരും ഓർമ്മ വരുന്നില്ല. ജനാബ് പാറയുള്ളതിൽ സൂപ്പി തന്റെ സന്തതസഹജരെപ്പോലെ അക്ഷരവൈരിയാണല്ലോ. ആയതിനാൽ പുതിയ പേരുകൾ ഓർക്കാപ്പുറത്തപ്പുറമായിരുന്നു. പെട്ടെന്ന് സൂപ്പിക്ക് ഒരു പേര് കിട്ടി. ഉടനെ തന്നെ ആ പേര് അദ്ദേഹം നാമകരണത്തിനായി നിശ്ചയിക്കുകയും ചെയ്തു. ഹനുമാൻ എന്നായിരുന്നു ആ പേര്. ഏതോ പണ്ട് ചെറിയ സ്കൂളിൽ പഠിക്കുമ്പോൾ പുരാണം പഠിപ്പിച്ച മാഷ് പറഞ്ഞ കഥയിലെ പേര്.

പേരു കേട്ടപ്പോൾ എല്ലാവരും ചിരിച്ചു. പ്രത്യേകിച്ചും പഞ്ചായത്താപ്പീസിലെ ഗുമസ്തന്മാർ. അവരും ചടങ്ങിൽ സംബന്ധിക്കുക പതിവാണ്. പഞ്ചായത്താപ്പീസിന്റെ പുറവും നടക്കുന്ന പരിപാടികളിൽ പഞ്ചായത്ത് ജീവനക്കാർ ഭാഗഭാക്കാകണമെന്നത് പഴയ ഒരു പഞ്ചായത്ത് പ്രമേയത്തിന്റെ ഭാഗമത്രെ.

കൂടിനിന്നവർ ചിരിക്കുന്നതു കണ്ടപ്പോൾ മൂത്തമകൻ റാംമോഹൻ കോപിച്ചു. അവൻ പറഞ്ഞു, കുഞ്ഞിനു പേരു ഞാനിടും. എല്ലാവരും റാംമോഹനെ നോക്കിക്കൊണ്ടിരുന്നപ്പോൾ റാംമോഹൻ തന്റെ ഏററവും ഇളയ അനിയന് പേരു വിളിച്ചു.

ലിങ്കൺ.

അങ്ങനെയാണ് അഞ്ചാമൻ ലിങ്കണായത്.

ലിങ്കൺ റാംമോഹന്റെ ആരാധനാമൂർത്തിയാണ്. അവന്റെ ക്ലാസിലെ മിക്ക കുട്ടികൾക്കും ആരാധനാമൂർത്തികളുണ്ട്. ഇ. എം. എസ്, സായിബാബ, അമിതാ ബച്ചൻ, ജയപ്രകാശ്, ഇന്ദിരാഗാന്ധി, മദർ തെരേസ, കുട്ടിച്ചാത്തൻ, തച്ചോളി ഒതേനൻ, ഫാദർ വടക്കൻ, മെരിയാ പുസ്സോ, വിക്ടർ ഹ്യൂഗോ, ബില്ല, രങ്ക, സ്റ്റാലിൻ, മതിലേരി കന്നി, ചങ്ങമ്പുഴ കൃഷ്ണപിള്ള, ഡിസ്റ്റോ മീവാന, ഡി. സി. കിഴക്കേമുറി, മൊറാർജി ദേശായി, ചവനൻ തുടങ്ങിയവരെല്ലാം വ്യത്യസ്ത ആരാധനാമൂർത്തികളാണ്. ഇവരിൽ റാംമോഹനെ ഏററവും ആകർഷിച്ചത് ലിങ്കണും, സ്റ്റാലിനുമത്രെ. പാവപ്പെട്ടവരായി ജനിച്ച് സിംഹാസനത്തിൽ കയറിയവരാണ് രണ്ടുപേരും. ഒരാൾ ചെരുപ്പുകൊണ്ടാണ് തുടങ്ങിയതെങ്കിൽ മറേറയാൾ മഴുകൊണ്ടാണ്.

അങ്ങനെയിരിക്കെ അച്ഛൻ എന്തു ചെയ്യുന്നു എന്ന ഒരു ചോദ്യം ഒരു ദിവസം റാംമോഹന്റെ ക്ലാസ്സിലും ഉയർന്നു. സ്റ്റനോ, പഴയ ചാക്കു വില്പന, എം. എൽ. എ., ആട്ടിനെ വാങ്ങലും വില്ക്കലും, എൻ. ജി. ഒ., മീൻപിടിക്കൽ, ഡോക്ടർ, ശിപായി, പത്രാധിപർ, പഴക്കച്ചവടം, കൈനോട്ടം, അണ്ടിക്കമ്പനിയിൽ വായ്നോക്കൽ, കൃഷി, നേഴ്സ്, പാൽക്കാരൻ, കയർ കയററുമതി, മാഷ് തുടങ്ങിയ പല ജോലികളുള്ള അച്ഛന്മാരുടെ കുട്ടികൾ കൈപൊക്കി എഴുന്നേററുനിന്നു. റാം മോഹന്റെ ഊഴം വന്നപ്പോൾ റാംമോഹൻ പറഞ്ഞു:

മഴുക്കാരൻ.

തന്റെ അച്ഛൻ മഴുക്കാരനായതിൽ റാംമോഹന് സന്തോഷമേയുള്ളൂ. ചരിത്രത്തിൽ ഒരു തിരുത്തിനായി റാംമോഹൻ കാത്തിരിക്കുകയാണ്. ഒരുകാലത്ത് മഴുക്കാരന്റെ മകൻ ഇന്ത്യയുടെ പ്രധാനമന്ത്രിയാവും.

റാംമോഹൻ അതീവതാല്പര്യത്തോടെ പഠിക്കുകയും വായിക്കുകയും ചെയ്തുകൊണ്ടിരുന്നു. മാത്രമല്ല വിപ്ലവവും ജനാധിപത്യസമ്പ്രദായവും മനസ്സിലാക്കാനായി താഴെ പറയുന്ന സംഗതികളിൽ ശ്രദ്ധ കേന്ദ്രീകരിക്കുകയും ചെയ്തു.

സ്കൂൾ ഇലക്ഷനിൽ മത്സരിക്കുക.



വിദ്യാർത്ഥി സംഘടനകൾ തമ്മിലുള്ള സംഘട്ടനങ്ങൾ ഉണ്ടാക്കുക.

സൈക്കിൾ ചെയിൻ, കത്തി, അരിവാൾ, കഠാരി, കുറുവടി, നാടൻബോംബ് എന്നിവ ശേഖരിക്കേണ്ട (സ്ററാമ്പു ശേഖരണംപോലെ) രീതി മനസ്സിലാക്കുക.

ദിനപത്രങ്ങൾ വായിച്ച് പ്രസക്തമായവ കട്ട്ചെയ്തു സൂക്ഷിക്കുക.

രക്തസാക്ഷി ദിനങ്ങളിൽ ബാഡ്ജ് കുത്തുക.

വിദ്യാർത്ഥിനേതാവ്, എം.എൽ.എ. ആവുന്ന രൂപാന്തരപ്രാപ്തി.

കതിരക്കച്ചവടത്തിന്റെ രഹസ്യം.

കാലുമാറുന്നതെങ്ങനെ.

വിഷയമില്ലാതെ രണ്ടു മണിക്കൂർ സംസാരിക്കുവാനുള്ള സൂത്രം.

ആളുകളെ കുപ്പിയിലാക്കുന്നത്.

വോട്ട് പിടിക്കുന്നത്.

വോട്ട് ചെയ്യിക്കുന്നത്.

ബാലററ്പെട്ടി തട്ടിപ്പറിക്കുന്നത്.

ബൂത്ത് കയ്യടക്കുന്നത്.

പൊലീസിനെ കൊല്ലുന്നത്.

പട്ടാളത്തെ ഉണ്ടാക്കുന്നത്.

ഈവക കാര്യങ്ങളെല്ലാം അറിഞ്ഞുതീരുമ്പോഴേക്കും റാംമോഹന്റെ കുടുംബത്തിൽ ഒരത്യാഹിതമുണ്ടായി. റാം മോഹന്റെ അച്ഛനായ കുട്ടിക്ക് ഒരു ഭാഗ്യക്കുറി അടിച്ചു. കുട്ടി അഞ്ചുലക്ഷത്തിന്റെ അധിപനായി മാറി.

അതോടെ കുട്ടി മരംവെട്ടു നിറുത്തി. വേഷംമാറി. പുതിയ ഒരു ബംഗ്ലാവ് നിർമ്മിച്ചു. പട്ടണത്തിൽ നാലഞ്ചു കടകൾ വിലയ്ക്കു വാങ്ങി. പണം പണയം കൊടുക്കുന്ന ഒരു കൊച്ചു ബാങ്ക് തുറന്നു. ഒരു സ്വർണ്ണക്കടയും അതിന്റെ പിന്നോടിയായി തുടങ്ങി.

വീടിന്റേയും പുറമ്പാടിന്റെയും മാദ്ധ്യമം തന്നെ മാറിയതോടെ റാംമോഹൻ ഒററപ്പെട്ടു.

പത്തുസെന്റിൽ താമസിക്കുന്ന കാലത്ത് മുട്ടവിളക്കിന്റെ മങ്ങിയ പ്രകാശത്തിൽ ചിമ്മിണിപ്പുക നുണഞ്ഞുകൊണ്ടാണ് റാംമോഹൻ പാഠങ്ങൾ പഠിച്ചിരുന്നത്. ചിമ്മിണി വാങ്ങാൻ കാശില്ലാത്ത ദിവസങ്ങളിൽ പഞ്ചായത്തു വിളക്കിന്റെ ചുവട്ടിലിരുന്നു പഠിച്ച അനുഭവവും റാംമോഹന് മുതൽക്കൂട്ടായിട്ടുണ്ട്, ചരിത്രത്തിലെ സത്യം കണക്കെ.

പുതിയ വീട്ടിൽ എല്ലാവർക്കും ശാരീരികമായും മാനസികമായും മാററങ്ങൾ വന്നു. റാംമോഹന് പുറംമോടിയിലേ മാററങ്ങളുണ്ടായുള്ളൂ. ഒരു നെരിപ്പോട് പോലെ അവൻ നീറുകയാണ്.

സ്കൂളിൽ പോകാൻ മനസ്സില്ല. ബസ്സിന് കല്ലെറിയാൻ കരുത്തില്ല. സമരം നടത്താൻ പ്രാണനില്ല. നല്ല വസ്ത്രങ്ങളിടാൻ ദേഹമില്ല. ഭക്ഷണം കഴിക്കാൻ വിശപ്പില്ല. സ്നേഹിക്കാൻ ആളില്ല. കണ്ണുതുറക്കാൻ പ്രകാശമില്ല. വായിക്കാൻ ചിമ്മിനിവിളക്കില്ല. സംസാരിക്കാൻ നാവില്ല. മൂക്കിനു മുമ്പിൽ നേർവഴിയില്ല. കാത്തുനില്ക്കാൻ ഭൂതങ്ങളില്ല. കാവലിന് ചേകവരില്ല. അടിയന് പ്രഭുവില്ല. വിശ്വാസത്തിന് പ്രവാചകനില്ല. വെളിച്ചത്തിന് വിളക്കില്ല. രാത്രിക്ക് ഇരുട്ടില്ല. ഭൂമിക്ക് അച്ചുതണ്ടില്ല. അവസാനം മരണത്തിന് ജീവനുമില്ല.

അച്ഛൻ ചോദിച്ചു.

മോനേ റാംമോഹാ, നിനക്കെന്തായിത്ര ദുഃഖം.

അമ്മ ചോദിച്ചു:

എന്റെ മോനേ റാംമോഹാ, മോനെന്തായിത്ര ദുഃഖം.

അനിയന്മാർ ചോദിച്ചു,

ഏട്ടനെന്തായിത്ര ദുഃഖം.

എല്ലാവരോടുമായി റാംമോഹൻ പറഞ്ഞു:

എനിക്കൊന്നുമില്ല.

ശരിയാണ്. അതു് ശരിയാണ്. റാംമോഹന് എല്ലാം നഷ്ടപ്പെട്ടിരിക്കുന്നു. അവനീ ലോകത്തിൽ ഇനി ഒന്നുമില്ല.

ഒരു മരംവെട്ടുകാരന്റെ മകനായി പിറന്ന് രാഷ്ട്രത്തിന്റെ പ്രസിഡന്റാകുവാനുള്ള മോഹം കേവലം ഒരു സംസ്ഥാനത്തിന്റെ ഭാഗ്യക്കുറി അവതാളത്തിലാക്കിയിരിക്കുന്നു. രണ്ടുറുപ്പികയുടെ ഒരു ഭാഗ്യക്കുറി ടിക്കററ് ചരിത്രത്തിൽ തിരുത്തലുണ്ടാക്കിയിരിക്കുന്നു. പാവപ്പെട്ടവന്റെ മാർഗ്ഗനിർദ്ദേശങ്ങൾ പാടേ ധ്വംസിക്കപ്പെട്ടിരിക്കുന്നു.

ഇനി മുന്നോട്ടുപായിട്ടെന്തുകാര്യം.

ആയതിനാൽ നമ്മുടെ പ്രിയപ്പെട്ട റാംമോഹൻ താഴെപ്പറയുന്ന വിധത്തിലുള്ള ഒരു കത്തെഴുതിവച്ചു.

സഹജരേ, എന്നോട് ക്ഷമിക്കുക. നാം ജീവിക്കുന്ന ഈ ലോകം നമ്മൾ വിചാരിച്ചപോലെയുള്ളതല്ല. ഇവിടെ തിന്മകൾ മാത്രമേയുള്ളൂ എന്നാണ് നമ്മൾ ഇതുവരെ വിചാരിച്ചത്. പക്ഷേ, ഇവിടെ നന്മകളുമുണ്ട്. ഇവിടെ കാപട്യം മാത്രമേയുള്ളൂ എന്നാണ് നമ്മൾ വിചാരിച്ചത്. പക്ഷേ, ഇവിടെ സത്യവുമുണ്ട്. ഇവിടെ ഇരുട്ട് മാത്രമേയുള്ളൂ എന്ന് നമ്മൾ ധരിച്ചു. പക്ഷേ, ഇവിടെ വെളിച്ചവുമുണ്ട്. ഇവിടെ കയ്പ് മാത്രമേയുള്ളൂ എന്ന് കരുതി നമ്മൾ തുപ്പി. പക്ഷേ, ഇവിടെ ത്രിമധുരവുമുണ്ട്. ഇവിടെ കള്ളന്മാരേയുള്ളൂ എന്ന് നമ്മൾ ഭയന്നു. പക്ഷേ, ഇവിടെ പ്രവാചകരുമുണ്ട്. ഇവിടെ വക്കീലന്മാരേയുള്ളൂ എന്ന് നാം വിലപിച്ചു. പക്ഷേ, ഇവിടെ കക്ഷികളുമുണ്ട്. ഇവിടെ ഗുരുനാഥന്മാരേയുള്ളൂ എന്ന് നാം കേണു. പക്ഷേ, ഇവിടെ ശിഷ്യന്മാരുമുണ്ട്. ഇവിടെ പ്രസംഗം മാത്രമേയുള്ളൂ എന്ന് നാം ആകുലപ്പെട്ടു. പക്ഷേ, ഇവിടെ പ്രവൃത്തിയുമുണ്ട്. ഇവിടെ കോടതികളേയുള്ളൂ എന്ന് നാം കണ്ടു. പക്ഷേ, ഇവിടെ ന്യായാധിപന്മാരുമുണ്ട്. ഇവിടെ വൈദ്യന്മാരേയുള്ളൂ എന്ന് നമ്മൾ വിലപിച്ചു; പക്ഷേ, ഇവിടെ രോഗങ്ങളുമുണ്ട്. ഇവിടെ ഫലങ്ങളേയുള്ളൂ എന്ന് നാം മണ്ണിനോടു പറഞ്ഞു. പക്ഷേ, ഇവിടെ വിത്തുകളുമുണ്ട്. ഇവിടെ ആകാശമേയുള്ളൂ എന്നു നാം ധരിച്ചു; പക്ഷേ, ഇവിടെ ഭൂമിയുമുണ്ട്. ഇവിടെ പെണ്ണുങ്ങളേയുള്ളൂവെന്ന് നാം പുച്ഛിച്ചു; പക്ഷേ, ഇവിടെ പുരുഷന്മാരുമുണ്ട്. ഇവിടെ വെള്ളമേയുള്ളൂ എന്ന് നമ്മൾ ആശിച്ചു. പക്ഷേ, ഇവിടെ തീയുമുണ്ട്. ഇവിടെ വിലാപമേയുള്ളൂ എന്ന് നാം ഖേദിച്ചു; പക്ഷേ, ഇവിടെ ഗാനവുമുണ്ട്. ഇവിടെ ബ്രാഹ്മണരേയുള്ളൂ എന്ന് നാം അഭിമാനിച്ചു; പക്ഷേ, ഇവിടെ ചണ്ഡാളനുമുണ്ട്. ഇവിടെ രാവണനേയുള്ളൂ എന്ന് നമ്മളെ സമാധാനിപ്പിച്ചു; പക്ഷേ, ഇവിടെ ആര്യന്മാരുമുണ്ട്. ഇവിടെ വിത്തുകളേയുള്ളൂ എന്ന് നാം ഗണിച്ചു; പക്ഷേ.

(ശേഷം 32-ാം പേജിൽ)

**കഥ**

# കുറുമ്പ്രനാട്ടിലെ കണ്ണക്കുറുപ്പ്

ഇ. വി. ശ്രീധരൻ

ഇന്ത്യാചരിത്രത്തിൽ കുറുമ്പ്രനാടിന് ഒരദ്ധ്യായമെഴുതിച്ചേർത്ത കണ്ണക്കുറുപ്പ് ഇന്നും മരിക്കുന്ന ലക്ഷണമില്ല. മരണത്തിന് ഇങ്ങനെ ചില പരിഹാസങ്ങളുണ്ട്. ജീവന്റെ ഒരു തരി മനുഷ്യന്റെ ദേഹത്തിലെവിടെയെങ്കിലുമിട്ട് മാറിനിന്നു ചിരിക്കുക. കണ്ണക്കുറുപ്പിന്റെ കാര്യത്തിലാണെങ്കിൽ മരണം കട്ടിലിന്നടിയിൽ പതുങ്ങിനിന്നാണു ചിരിക്കുന്നത്.

മൂകതയുടെ കറുത്ത ആവരണമണിഞ്ഞു നിൽക്കുകയാണ് ഈ മാളിക. മൂകതയ്ക്കുള്ളിൽ കണ്ണക്കുറുപ്പിന്റെ മാളിക വീർപ്പുമുട്ടുന്നു. കണ്ണക്കുറുപ്പിന്റെ മക്കളും മരുമക്കളും പേരക്കിടാങ്ങളും മുത്തച്ഛന്റെ മരണം ഓരോ നിമിഷവും പ്രതീക്ഷിക്കുന്നുണ്ട്. കണ്ണക്കുറുപ്പ് ഒന്നു മരിച്ചിട്ടുവേണം ഓരോരുത്തർക്കും താന്താങ്ങളുടെ ജീവിതത്തിലേക്കു പോകാൻ. എല്ലാവരെയും തടവറയിലിട്ട്, അപ്പുറത്തെ മുറിയിൽ മരിക്കാൻ കിടക്കുകയാണ് കണ്ണക്കുറുപ്പ്. വാസ്തവത്തിൽ, കണ്ണക്കുറുപ്പു മരിച്ചിട്ട് നാലഞ്ചു മാസമായി.

ഇന്നു കാലത്തേ എനിക്കു തോന്നിയതാണ് ഒന്നിങ്ങോട്ടു പോരണമെന്ന്. പക്ഷേ, മദ്ധ്യാഹ്നത്തോടുകൂടിയേ ഇവിടെ എത്തിച്ചേരാൻ കഴിഞ്ഞുള്ളൂ. ഞാൻ കണ്ണക്കുറുപ്പിന്റെ മുറിയിൽ കാലെടുത്തുവച്ചപ്പോൾ ഇന്ദിരത്തമ്പുരാട്ടി കണ്ണു തുടച്ചുകൊണ്ട് പുറത്തേക്കിറങ്ങിപ്പോയി. ഞാൻ അദ്ദേഹത്തിന്റെ കിടക്കയ്ക്കരികിലുള്ള സ്റ്റൂളിൽ ഇരുന്നു.

ഇന്ന് കണ്ണക്കുറുപ്പിന്റെ മുറിയിൽ ദുർഗന്ധമൊന്നുമില്ല. ഏതു വലിയ മനുഷ്യന്റെയും അന്ത്യം ഇങ്ങനെയാണ്. ഒരു ദുർഗന്ധത്തോടുകൂടി അവസാനിക്കുക.

ബോംബെയിൽ നിന്നെത്തിയ മകൾ അച്ഛന്റെ സമീപത്തുതന്നെ നിൽക്കുകയാണ്. അച്ഛന്റെ മരണസമയത്ത് സമീപത്തുതന്നെ ഉണ്ടാവാനാണ് അവൾ ബോംബെയിൽ നിന്നെത്തിയത്. എത്ര ദിവസമായി സാവിത്രി കാത്തുകെട്ടിക്കിടക്കുന്നു. ആറേഴ ദിവസത്തിനകം പോകാനായി വന്നതാണ്.

സാവിത്രി പറഞ്ഞു: "അദ്ദേഹം ഇന്നു വൈകുന്നേരം പോവുകയാണ്. ഞങ്ങൾ വന്നിട്ട് ഇന്നേക്ക് ഒരു മാസമാവുന്നു. ഞാനും കുട്ടികളും പോകുന്നില്ല. അച്ഛനെ ഇങ്ങനെ കണ്ടിട്ടു ഞാൻ പോകുമ്പോൾ നാട്ടുകാരെന്തു പറയും. ഒരുമാസം അദ്ദേഹം ഇവിടെ വെറുതെ വെയിസ്റ്റാക്കി." സാവിത്രി ആകെ കുഴങ്ങിക്കിടക്കുകയാണ്. സാവിത്രിയുടെ ഭർത്താവിന്റെ മുഖത്ത് വെറുപ്പും സങ്കടവും കൂടിക്കലർന്ന ഒരു ഭാവം എനിക്കു കാണാൻ കഴിഞ്ഞു. ബോംബെയിൽ സ്വന്തമായി കമ്പനി നടത്തുന്ന ഒരാളാണ്. താഴ്ന്ന നിലയിൽ നിന്ന് സ്വപരിശ്രമംകൊണ്ട് ലക്ഷാധിപനായിത്തീർന്ന ആളാണെന്നു നാട്ടുകാർ പറഞ്ഞു കേട്ടിട്ടുണ്ട്.

സാവിത്രി പാതി ദൈവത്തോടും, പാതി എന്നോടുമായിപ്പറഞ്ഞു: "ഞങ്ങളുടെ അച്ഛനോട് ദൈവം ഇങ്ങനെയൊരു ക്രൂരത കാണിക്കരുതായിരുന്നു. ഈ കിടപ്പ് ദൈവം കാണുന്നില്ലെന്നുണ്ടോ? ഇനി ഏതായാലും ഞങ്ങളുടെ അച്ഛൻ ഞങ്ങൾക്കില്ല." സാവിത്രിയും ഭർത്താവും ആകെ കുഴങ്ങിക്കിടക്കുകയാണ്. സാവിത്രിയോട് പറയണമെന്നു തോന്നി. നമ്മുടെ ആഗ്രഹവും മനുഷ്യജീവനും തമ്മിൽ ഒരു ബന്ധവുമില്ലല്ലോ. ജീവനു സ്വന്തമായൊരു മനസ്സുണ്ട്. ചിലരുടെ ശരീരത്തിൽ ജീവൻ വളരെക്കാലം കൂടുകെട്ടിയങ്ങു പാർത്തുകളയും. മകളായ നിങ്ങളെപ്പോലെ അന്യനായ ഈ ഞാനും കണ്ണക്കുറുപ്പിന്റെ മരണത്തെ കാത്തിരിക്കുന്നു.

സാവിത്രി കുഞ്ഞിനെ എടുത്ത് മാറോടു ചേർത്ത് ഉമ്മ വയ്ക്കുകയായിരുന്നു. കുഞ്ഞ് അമ്മയുടെ മുല പരതുന്നതു ഞാൻ ശ്രദ്ധിച്ചു. അത് അവളുടെ ഭർത്താവ് കണ്ടെന്നാണു തോന്നുന്നത്. സാവിത്രി ഉടനെ കുഞ്ഞിന്റെ മുഖം മുലയിൽനിന്നു പറിച്ചെടുത്ത് മുത്തച്ഛനെ ചൂണ്ടിക്കാണിച്ചു ഭയപ്പെടുത്തി. കണ്ണക്കുറുപ്പിന്റെ കഴുത്തിലെവിടെയോ സ്പന്ദിക്കുന്ന ജീവനിലേക്കാവാം കുഞ്ഞിന്റെ കണ്ണുചെന്നു പതിച്ചത്. അമ്മ കുഞ്ഞിനോട് പറഞ്ഞു: "മമ്മിയുടെ മുല കുടിക്കരുത്. മമ്മിയുടെ മുല ചീത്തയാണ്. മുലകുടിക്കുന്നതു കണ്ടാൽ മുത്തച്ഛൻ എഴുന്നേററു വന്നു മോളെ അടിക്കും." മുത്തച്ഛനെ ഭയന്ന കുഞ്ഞ് സാവിത്രിയുടെ കഴുത്തിന്റെ പൊത്തിൽ മുഖമൊളിപ്പിച്ചു.



അന്നേരം അമ്മയുടെ ചുണ്ടിൽ പൊട്ടുന്ന ചിരി കുഞ്ഞു കണ്ടില്ല. അതിനിടയിലാണ് കണ്ണക്കുറുപ്പിന്റെ മൂത്തമകൾ ലക്ഷ്മിക്കുട്ടിഅമ്മ കയറിവന്നത്. അച്ഛന്റെ കിടക്കയ്ക്കരികെ ഏതാനും നിമിഷം മിണ്ടാതെ നിന്നതിനുശേഷം ലക്ഷ്മിക്കുട്ടിഅമ്മ പൊട്ടിക്കരഞ്ഞു. കരച്ചിലിനിടയിൽ രണ്ടു കൈയും മലർത്തി ദൈവത്തോടായി പ്രാർത്ഥിച്ചു: "സർവ്വേശ്വരാ, എന്റെ അച്ഛനെ എന്തിനാണിങ്ങനെ കിടത്തി കഷ്ടപ്പെടുത്തുന്നത്! അങ്ങയുടെ സന്നിധിയിലേക്ക് വരേണ്ടതാണെങ്കിൽ എന്തിനു താമസിപ്പിക്കുന്നു." സാരിത്തലപ്പുകൊണ്ട് മുഖം തുടയ്ക്കുന്നതിനിടയിൽ ലക്ഷ്മിക്കുട്ടിഅമ്മ എന്നോട് പറഞ്ഞു: "സ്കൂളിൽ അഡ്മിഷൻ തുടങ്ങി. ഇന്നും നാളെയുംകൊണ്ട് അഡ്മിഷനൊക്കെ പൂർത്തിയാക്കണം. പതിനായിരം ജോലികളുടെ ഇടയിൽനിന്ന് ഞാനൊന്ന് ഇവിടംവരെ ഓടിയെത്തിയതാണ്." ആ സംസാരം സാവിത്രിക്ക് ഇഷ്ടപ്പെട്ടില്ലെന്നു തോന്നുന്നു. സാവിത്രി മുഖംവെട്ടിച്ചുകൊണ്ട് പറഞ്ഞു:

"നിങ്ങളാരും ബുദ്ധിമുട്ടി ഇങ്ങോട്ട് എത്തണമെന്നില്ല. അച്ഛന്റെ കണ്ണടയുന്നതുവരെ ഞാൻ ഇവിടെ നിന്നോളാം."

"എനിക്ക് വീടും ഭർത്താവും അഞ്ചു മക്കളുമുണ്ടെന്ന് ദൈവത്തിനും അച്ഛനുമറിയാം," ലക്ഷ്മിക്കുട്ടിഅമ്മ പറഞ്ഞു. ലക്ഷ്മിക്കുട്ടിഅമ്മ കരയുകയായിരുന്നു. സാവിത്രിയുടെ കണ്ണും നിറഞ്ഞു. സാവിത്രിയുടെ ഭർത്താവ് ഒരു മാസം കാത്തിരുന്നിട്ട്, ഇന്ന് തനിച്ച് ബോംബെയിലേക്ക് പോവുകയാണ്. അയാൾ ബോംബെയിലെത്തി ഒരുപക്ഷേ, വളരെ പെട്ടെന്നുതന്നെ തിരിച്ചുവരേണ്ടിവരും. എന്നാണ് കണ്ണക്കുറുപ്പിന്റെ ജീവൻ പോകുന്നതെന്നാർക്കറിയാം. ഇന്നു രാത്രിയാണെങ്കിലോ. അപ്പോൾ അയാൾ ഓടിക്കൊണ്ടിരിക്കുന്ന ട്രെയിനിലായിരിക്കും. കണ്ണക്കുറുപ്പിന്റെ മരണവാർത്തയറിഞ്ഞാൽ, ശവസംസ്കാരത്തിൽ പങ്കെടുക്കാൻ സാവിത്രിയുടെ ഭർത്താവ് ഇനി എത്തിയില്ലെന്നുവരും.

ലക്ഷ്മിക്കുട്ടിഅമ്മയും സാവിത്രിയും മെൽബോണിലെ അനുജനെയും കാനഡയിലെ അനുജത്തിയെയും കുറിച്ചായി സംസാരം. സാവിത്രിയുടെ ഭർത്താവും ആ സംസാരത്തിൽ പങ്കെടുത്തു തുടങ്ങി. ഞാൻ ചുമരിലെ ചിത്രം നോക്കി ഇരുന്നു. ഗാന്ധിജി മുതൽ കോഴിപ്പുറത്ത് മാധവമേനോൻവരെയുണ്ട്. ഗാന്ധിജി ഒരു വടിയും കുത്തി നടന്നകലുന്നു. പണ്ഡിററ്ജി നെഞ്ചിൽ റോസാപ്പൂവുമായി പുഞ്ചിരിക്കുന്നു. നേതാജി പടക്കളത്തിലേക്ക് പുറപ്പെടാനൊരുങ്ങിനിൽക്കുന്നു. പട്ടേൽ സൂത്രത്തിൽ എല്ലാവരേയും നോക്കുന്നു. കേളപ്പജി നിസ്സഹായനായി നിൽക്കുന്നു.

"കാനഡയിലറിയിക്കണ്ടേ നാണേ പറയുന്നത്?" ലക്ഷ്മിക്കുട്ടിഅമ്മ ചോദിച്ചു.

"കാനഡയിൽനിന്നും മെൽബോണിൽനിന്നും അവരിവിടെ എത്തുന്നതുവരെ അച്ഛനെ ഇവിടെവച്ചിരിക്കാനാണോ?" സാവിത്രി ചോദിച്ചു. സാവിത്രിയുടെ ഭർത്താവ് ഒരു തമാശരൂപത്തിൽ പറഞ്ഞു: "അറിയിക്കാം, ഫോണിൽക്കൂടി അവരുടെ കരച്ചിൽ കേൾക്കണമെന്നാർക്കെങ്കിലും ആഗ്രഹമുണ്ടെങ്കിൽ." എനിക്ക് വേണമെങ്കിൽ ചിരിക്കാം. പക്ഷേ, ആ മനുഷ്യനെ നേരത്തേതന്നെ ഞാൻ ഇഷ്ടപ്പെട്ടിട്ടില്ല.

ലക്ഷ്മിക്കുട്ടിഅമ്മ അവരുടെ പ്രശ്നങ്ങൾ എന്നെ ധരിപ്പിക്കാൻ ശ്രമിക്കുകയായിരുന്നു. കണ്ണക്കുറുപ്പ് നാട്ടിനു



വേണ്ടി സ്ഥാപിച്ച ഹൈസ്കൂൾ. അതേറെറടുക്കാൻ ലക്ഷ്മിക്കുട്ടിഅമ്മയേ ഉണ്ടായുള്ളൂ. മാനേജരും ഹെഡ്മിസ്ട്രസ്സും ലക്ഷ്മിക്കുട്ടിഅമ്മതന്നെയായി. ഈ ദേശത്ത് ഒരു മഹിളാസംഘവും ബാലവാടിയുമൊക്കെ അവരുടെ മിടുക്കുകൊണ്ടുമാത്രം നടന്നുപോകുന്നു. കണ്ണക്കുറുപ്പിന്റെ മകളെന്ന നിലയിൽ ചില സാംസ്കാരികയോഗങ്ങളിൽ ആദ്ധ്യക്ഷ്യം വഹിക്കാനും അവർക്കു പോകേണ്ടിവരുന്നു. ഇതിനെല്ലാം പുറമെ അഞ്ചു മക്കളും വീടും ഭർത്താവും.

സാവിത്രിയും ഭർത്താവും മുറിയിൽ നിന്ന് പുറത്തേക്കു പോയപ്പോൾ ലക്ഷ്മിക്കുട്ടിഅമ്മ പറഞ്ഞു: "എന്റെ അനുജൻ മെൽബോണിലേക്കു പോയിട്ട് ആറുവർഷമായി. ആറുവർഷത്തിനിടയിൽ ഒരിക്കലെങ്കിലും അച്ഛനെ വന്നു കാണാൻ അവനു തോന്നിയില്ല. അവനവിടെ ബുദ്ധമതം പഠിപ്പിക്കാൻ പോയതാണ്. ഇപ്പോൾ അവൻ സ്വയം ബുദ്ധനായിത്തീർന്നു. അനുജത്തി കാനഡയിൽത്തന്നെ താമസിക്കാനാണുപോലും തീരുമാനം. ആർക്കും അച്ഛനെ വേണ്ട. ഞാനൊരു വെറും ബി. എ. ബി. റ്റി. ക്കാരിയായിപ്പോയി. അതുകൊണ്ട് എനിക്ക് അച്ഛനെ വേണം.

ലക്ഷ്മിക്കുട്ടിഅമ്മ പോകാൻ ഭാവിക്കുകയായിരുന്നു. കണ്ണക്കുറുപ്പ് എന്തൊരു കിടപ്പാണ് ഈ കിടക്കുന്നത്. ഇനിയധികം താമസിക്കുകയില്ല. ഇന്നോ നാളെയോ ഏതായാലും കണ്ണടയും. കണ്ണ് നേരത്തെ അടഞ്ഞിരിക്കുന്നു. ചെവിയും ചത്തിരിക്കുന്നു. ശരീരവും ചത്തു മരവിച്ചിരിക്കുന്നു. പിന്നെ എവിടെയാണിനി ചാവാനുള്ളത്. തൊണ്ടയിൽ മാത്രമൊരു ചെറുചലനം ചിലപ്പോൾ കാണാം. ചിലപ്പോൾ മാത്രം കാണാവുന്ന ഈ നേരിയ ചലനത്തിന്റെ അടിസ്ഥാനത്തിൽ കണ്ണക്കുറുപ്പ് ജീവിച്ചിരിക്കുന്നുണ്ടെന്നു പറയാമോ?

ലക്ഷ്മിക്കുട്ടിഅമ്മ എന്നോട് ചോദിച്ചു: "അച്ഛന്റെ ജീവചരിത്രമൊക്കെ അറിയാമല്ലോ. ആരുടെയെല്ലാമോ പുസ്തകങ്ങളിൽ അച്ഛനെപ്പററി ഒരുപാട് കാര്യങ്ങളുണ്ട്. പിന്നെ, അച്ഛനെപ്പററി ഒരുകാര്യം എഴുതാൻ മറക്കരുത്. അച്ഛനും ജവഹർലാലുമായി കത്തിടപാടുകൾ ഉണ്ടായിരുന്നു."

ഞാൻ കണ്ണക്കുറുപ്പിന്റെ മരണവാർത്ത മനസ്സിലൊന്നെഴുതിനോക്കി.

സ്വാതന്ത്ര്യസമരസേനാനിയും കുറുമ്പ്രനാട്ടിലെ പ്രമുഖ കോൺഗ്രസ് നേതാവുമായിരുന്ന ശ്രീ. പി. കെ. കണ്ണക്കുറുപ്പ് ഇന്നു വെളുപ്പിന് സ്വന്തം വസതിയിൽ വച്ച് അന്തരിച്ചു.

കുറുമ്പ്രനാടിന്റെ കണ്ണിലുണ്ണിയും ധീരദേശാഭിമാനിയും സ്വാതന്ത്ര്യസമരഭടനുമായിരുന്ന ശ്രീ. പി. കെ. കണ്ണക്കുറുപ്പ് ഇന്നു വെളുപ്പിന് അന്തരിച്ചു.

മഹാനായ ദേശീയനേതാവ് കണ്ണക്കുറുപ്പ് ഇന്നു വെളുപ്പിന് അന്തരിച്ചു

കുറുമ്പ്രനാടിന്റെ വീരപുത്രൻ അന്തരിച്ചു.

കുറുമ്പ്രനാട്ടിലെ ഗാന്ധിഎന്നു വിശേഷിപ്പിക്കാവുന്ന കണ്ണക്കുറുപ്പ് ഇന്നു കാലത്ത് അന്തരിച്ചു

ശവസംസ്കാരച്ചടങ്ങിൽ ആരെല്ലാമായിരിക്കും പങ്കെടുക്കുക. അതൊക്കെ അന്നു കണ്ടുതന്നെ അറിയണം. കോൺഗ്രസ്സിപ്പോൾ പഴയ കോൺഗ്രസ്സൊന്നുമല്ല. പയ്യന്മാരുടെ കൈയിലാണ് കോൺഗ്രസ്സ്.. കുറുമ്പ്രനാട്ടിലെ ഈ സ്വാതന്ത്ര്യസമരസേനാനിയെ അവർ ഓർത്തില്ലെന്നുവരും. അവരും ഉപ്പുസത്യാഗ്രഹവും തമ്മിലെന്തുബന്ധം! എത്രയെത്ര സമരങ്ങളിലാണ് കണ്ണക്കുറുപ്പ് പങ്കെടുത്തത്! പല സന്ദർഭങ്ങളിലും സഖാവ് മൊയാരത്തിന്റെ വലം കൈയായി പ്രവർത്തിച്ചിട്ടുണ്ട്. കണ്ണക്കുറുപ്പിന്റെ ജീവചരിത്രം പൂർണ്ണമായി തേടിപ്പിടിക്കാൻ ആർക്കു

# രാജസ്ഥാനിക്കഥകൾ

## ഉപ്പുകൃഷി

ലോഹരി ഗ്രാമത്തിൽ മൂന്നു ചതിയന്മാരുണ്ടായിരുന്നു. ചതിച്ചു ചതിച്ച് അവരല്പം കേമന്മാരായി.

കുഞ്ഞിലേതന്നെ അവർ ഒളിച്ചുകളിച്ചു ശീലിച്ചതാണ്. ഒരുത്തനൊളിക്കും. മററവൻ തപ്പിപ്പിടിക്കും. പിന്നൊരുത്തനൊളിക്കും. മൂന്നാമൻ കണ്ടുപിടിക്കും. പക്ഷേ, പ്രായംചെന്നപ്പോൾ ഒളിച്ചുകളി അത്ര എളുപ്പമുള്ള വിദ്യയല്ലെന്നവർക്കു മനസ്സിലായി.

“ഇതു വേണ്ടചങ്ങാതീ. മററു പണി വല്ലതും നോക്കാം,” ഒരുവൻ പറഞ്ഞു.

“ശരി,” രണ്ടാമൻ തല ചൊറിഞ്ഞുകൊണ്ടു പറഞ്ഞു. “നമുക്കു വല്ല അഭിമാനമുള്ള തൊഴിലും ചെയ്യാം. പക്ഷേ, ആദായമുള്ള പണി മതി.”

“ഈ നാട്ടിലെ ആൾക്കാരെല്ലാം നല്ല കൃഷിക്കാരാണ്. ഒന്നാന്തരമായി മിച്ചം വയ്ക്കുന്നവർ. അവർക്കു പട്ടാളത്തിനെ പേടിക്കേണ്ടതുമില്ല. ഒരു തുണ്ടു ഭൂമി വാങ്ങി, ഗോതമ്പുകൃഷി തുടങ്ങിയാലെന്താ?”

“ഛേ. വങ്കത്തം പറയാതെ,” മററവർ തടഞ്ഞു “കൃഷി ചെയ്യാനറിയാമോ? വയ്യ. പിന്നെങ്ങനെയാണിതു നടപ്പാക്കുക” ഒന്നാമൻ കുറെനേരം തല പുകഞ്ഞാലോചിച്ചു. തലയും കൈയുംകൊടുത്ത് ഏറെനേരമിരുന്നു. ഒടുവിൽ ചാടി എഴുന്നേററു പറഞ്ഞു:

“ഹോ. കിട്ടിപ്പോയി. നമുക്ക് ഉപ്പുകൃഷി ചെയ്യാം. ഈ നാട്ടിലാരും ആ ഏർപ്പാടുള്ളവരില്ല താനും.”

മോഷ്ടിച്ചുണ്ടാക്കിയ കാശും കിഴികെട്ടി മൂന്നുപേരും കൃഷിയിടം വാങ്ങാനിറങ്ങി.

“വലിയൊരു പാടം വാങ്ങണം. പണമൊരു പ്രശ്നമല്ല. നല്ല വളക്കൂറുള്ള പാടം.”

“നിങ്ങൾക്കെന്തു കൃഷി ചെയ്യാനാണ്?” നാട്ടുകാർ ചോദിച്ചു.

“ഹേയ്-അതൊന്നും ചോദിക്കരുത്,” ചതിയന്മാർ ചൂടായി.

രണ്ടുദിവസത്തെ പര്യടനാനന്തരം ഒരു പാടം വാങ്ങി.

അടുത്തദിവസം കാലത്തുതന്നെ മൂന്നുപേരും ഉപ്പുചാക്കുമായി പാടത്തുവന്നു. വരമ്പുപിടിച്ച്, നീരപ്പിനു വെള്ളം നിൽക്കുന്ന പാടം. ഉപ്പു വിതച്ചു തുടങ്ങി. വരാൻപോകുന്ന ഐശ്വര്യത്തെക്കുറിച്ചോർത്തപ്പോൾ അവർക്കു വിശപ്പും ദാഹവുമില്ലാതായി. ഉപ്പു വിതച്ചുതീർന്നപ്പോൾ അവർ പരസ്പരം അഭിമാനത്തോടെ നോക്കി. നാട്ടുകാരെ മുഴുവൻ പരമപുച്ഛത്തോടെയാണ് നോക്കിയതും.

പിറേറന്നുമുതൽ പാടത്തു വേണ്ടത്ര വെള്ളം നിറുത്തിക്കൊടുത്തു; കുറേക്കഴിഞ്ഞു വിത്തുമുള പൊട്ടിയോ എന്നു നോക്കി. ഇല്ല. അവർ ക്ഷമയോടെ കാത്തു.

ഏറെ ദിവസം കഴിഞ്ഞിട്ടും പാടത്തു മുളയില്ല. പണ്ടേപ്പോലെ കറുത്ത മണ്ണുതന്നെ. ഉപ്പുകിളിച്ചാൽ വെളുത്തിരിക്കണമല്ലോ. എന്നാലും വെള്ളം നിറുത്തി, വളം ചേറി നാട്ടുകാരെ പുച്ഛത്തോടെ നോക്കി.

ഒരു സുപ്രഭാതത്തിൽ പാടത്ത് വെളുപ്പുനിറം കണ്ടു.

ഹായ്! ഉപ്പു മുളച്ചിരിക്കുന്നു. അവർ തുള്ളിച്ചാടി. അന്യോന്യം അഭിനന്ദിച്ചു. പൊട്ടിച്ചിരിച്ചു. കൈതിരുമ്മി. ഒച്ചവച്ചു. കൂവിവിളിച്ചു. ഹായ്-ഉപ്പു മുളച്ചു.

നാട്ടുകാരെ അപ്പോഴും പുച്ഛത്തോടെ നോക്കി.

ഉച്ചയ്ക്കു തിരികെ വന്നപ്പോൾ വീണ്ടും പാടം കറുത്തുകിടക്കുന്നു. ഇതായിരിക്കും ഉപ്പിൻെറ ഏർപ്പാടെന്നവർ കരുതി.

പിറേറന്നു കാലത്തും വെള്ളനിറം. ഉച്ചയ്ക്കു കറുപ്പും.

“ഇതാണെടോ ഉപ്പിൻെറ സമ്പ്രദായം. ആദ്യം വെളുത്ത്, പിന്നെ കറുത്ത്, പിന്നെ വെളുത്ത്, അങ്ങനങ്ങനെ ഉപ്പുകായ്ക്കും.”

മൂന്നുപേരും തുള്ളിച്ചാടി അഭിപ്രായം തട്ടിവിട്ടു.

മാസം ഒന്നുകഴിഞ്ഞു. വെളുപ്പും കറുപ്പും മാറിമാറിക്കണ്ടു. അവർ ചിരിച്ചു. നാട്ടുകാരെ കളിയാക്കി.

നാട്ടുകാർ ചിരിയടക്കി കാത്തുനിന്നു. ചതിയന്മാർക്കും കുറേ ചെന്നപ്പോൾ സംശയമായി. ദേഷ്യംവന്നുതുടങ്ങി. ഉപ്പുമുളച്ചതു ശരി. പക്ഷേ, ഇല പൊട്ടണ്ടേ; തണ്ടുവിരിയണ്ടേ; ഒന്നുമില്ല.

“ഒരു കാര്യം തീർച്ച.” ഒരുചതിയൻ പറഞ്ഞു.

“ഉപ്പു മുളച്ചുവളരുകയല്ല. കാലത്തു കായ്ക്കും. അതു ആരോ മോഷ്ടിക്കും. അതാണ് ഉച്ചയ്ക്കു പാടം കറുക്കുന്നത്.”

മററു രണ്ടുപേക്കും അതു ബോധിച്ചു.

പിറേറന്നു കാലത്തുതന്നെ അവർ തോക്കുമായി പാടത്തുവന്നു കാവൽനിന്നു, കള്ളനെ പിടിക്കാൻ. നാട്ടുകാരൊക്കെ കള്ളന്മാരാണെന്നവർ വിധിച്ചു.

മഞ്ഞുതിരുന്ന പ്രഭാതം. പാടം വെട്ടിത്തിളങ്ങുന്ന വെണ്മ. വെണ്മ.

ഹായ്! എത്ര ചാക്കുണ്ടാകും ഇപ്പോൾ! ഒന്നാംതരം വിളവ്!

നേരം പുലർന്നു. വെയിലുറച്ചു.

എന്നിട്ടും പാടത്തെ വെൺമ മാഞ്ഞില്ല. പെട്ടെന്നാണൊരുപററം കിളികൾ പാടത്തേക്ക് ഇരച്ചു വന്നിരുന്നത്.

“കിട്ടിപ്പോയി. ഇവററയാണീ വിളവു തിന്നുന്നത്.”

അവർ പരക്കെ വെടിയുതിർത്തു. പേടിച്ചരണ്ട ഒരു കിളി ചതിയന്മാരിലൊരുത്തൻെറ തോളിൽ വന്നിരുന്നു. അതിനെയും മററവൻ കാച്ചി.

ഉൽസാഹത്തിമിർപ്പിലുണ്ടോ വല്ലതുമറിയുന്നു. രണ്ടാമത്തെ ചതിയൻ വെടിയേററു താഴെവീണു.

ഛായ് ഇതെന്തുവിള. ഇനി ഈ കൃഷി വേണ്ട. മറേറപ്പണിയാണു നന്ന്.

അവർ വിധി പാസ്സാക്കി പാടം വിട്ടുപ്പോയി. നാട്ടുകാർ ഇരമ്പിച്ചിരിച്ചു.

**എൻ. എം. നമ്പൂതിരി**

മാവില്ല. കിട്ടാവുന്നത്ര എങ്ങനെയെല്ലാമോ ഞാൻ ശേഖരിച്ചുവച്ചിട്ടുണ്ട്. കഴിഞ്ഞ നാലഞ്ചാഴ്ചകളായി ഞാൻ ഈ മനുഷ്യൻെറ ജീവിതകഥയും തേടി കുറുമ്പ്രനാട്ടിലാകെ നടക്കുകയായിരുന്നു. കുറുമ്പ്രനാടെന്നു പറഞ്ഞാൽ ഇന്നാക്കറിയാം വള്ളുവനാടും കുറുമ്പ്രനാടും കോട്ടയം താലൂക്കുമൊക്കെ പോയില്ലേ. നാലഞ്ചുതവണ കണ്ണക്കുറുപ്പ് കുറുമ്പ്രനാട് കോൺഗ്രസ്കമ്മിററിയുടെ പ്രസിഡൻറായിരുന്നിട്ടുണ്ട്.

കണ്ണക്കുറുപ്പിൻെറ പൊതുജീവിതത്തിന് മൂന്നു വ്യക്തമായ ദശകളാണുള്ളത്. കോവിലകത്ത് കാര്യസ്ഥനായി ജീവിച്ച യൗവനകാലം. സ്വാതന്ത്ര്യസമരങ്ങളിൽ പങ്കെടുത്ത ദേശീയ സമരകാലം. ദേശീയ സ്വാതന്ത്ര്യത്തിനു ശേഷമുള്ള സഹകരണപ്രസ്ഥാനകാലം.

കുറുമ്പ്രനാട് കണ്ണക്കുറുപ്പിൻെറ നാടായിരുന്ന ഒരു കാലത്ത്. കുറുമ്പ്രനാട്ടിൽ ജനിച്ച ഏററവും വലിയ മനുഷ്യനായിരുന്നു അദ്ദേഹം.

കണ്ണക്കുറുപ്പിൻെറ കഥ ഇങ്ങനെയെല്ലാമാണു പറഞ്ഞുകേൾക്കുന്നത്. കോവിലകത്തെ കാര്യസ്ഥനായിരുന്നപ്പോൾ ഉടുക്കാനൊരു ചെട്ട്യാൻമുണ്ടും മേലിടാനൊരു മല്മൽ തോർത്തും മാത്രമേ ഉണ്ടായിരുന്നുള്ളൂ, അദ്ദേഹത്തിനു. കണ്ണക്കുറുപ്പിൻെറ മാതാപിതാക്കന്മാർ പട്ടിണിക്കാരായിരുന്നു. കൊയത്തുകാലത്ത് കോവിലകത്തുനിന്നു കിട്ടുന്ന കുറച്ചു മുറം നെല്ലുകൊണ്ടു വേണം കൊല്ലം മുഴുവൻ കഴിച്ചുകൂട്ടാൻ. കഷ്ടപ്പാട് സഹിക്കാനാവാതെ, പൊളിഞ്ഞു തുന്നംവന്ന കോവിലകത്തെ കാര്യസ്ഥപ്പണി നിറുത്തി കണ്ണക്കുറുപ്പ് ദേശീയ സ്വാതന്ത്ര്യസമരവേദിയിലിറങ്ങി. ദേശീയ സ്വാതന്ത്ര്യസമരകാലത്തിൻെറ ആദ്യഘട്ടത്തിലും കണ്ണക്കുറുപ്പിൻെറ വീട്ടിൽ പട്ടിണിയായിരുന്നു. ആ പട്ടിണിക്കാലത്താണ് കണ്ണക്കുറുപ്പ് മൊയാരത്തിനോടും കേളപ്പനോടുമൊപ്പം പയ്യന്നൂരിൽ ഉപ്പ് കുറുക്കാൻ പോയതു്.

ദേശീയ സമരത്തിൻെറ രണ്ടാം ഘട്ടത്തിൽ, താൻ കാര്യസ്ഥനായി നിന്ന പൊളിഞ്ഞ കോവിലകത്തെ മൂത്തതമ്പുരാട്ടിയുടെ മകൾ ഇന്ദിരത്തമ്പുരാട്ടിയെ കണ്ണക്കുറുപ്പ് കല്യാണം കഴിച്ചു.

കണ്ണക്കുറുപ്പ് ഇന്ദിരത്തമ്പുരാട്ടിയെ കല്യാണം കഴിച്ചതിനെപ്പററിയും ഒരുപാട് കഥകളുണ്ട്. നേരത്തേ, ഇന്ദിരത്തമ്പുരാട്ടിയിൽ കണ്ണക്കുറുപ്പിനൊരു കണ്ണുണ്ടായിരുന്നുവെന്നും, അക്കാരണത്താൽ കണ്ണക്കുറുപ്പിനെ കോവിലകത്തുനിന്ന് പുറത്താക്കിയതാണെന്നും, താൻ ജീവിച്ചിരിക്കുന്നുണ്ടെങ്കിൽ എങ്ങനെയെങ്കിലും ഇന്ദിരത്തമ്പുരാട്ടിയെ കൈക്കലാക്കുമെന്ന പ്രതിജ്ഞയോടുകൂടിയാണ് കണ്ണക്കുറുപ്പ് കോവിലകത്തിൻെറ പടി കടന്നതെന്നും. ഇത്തരം സംഗതികളുടെ പൂർണ്ണയാഥാർത്ഥ്യം പറഞ്ഞുതരാൻ കഴിവുള്ള ആരും ഇന്നു ജീവിച്ചിരിക്കുന്നില്ല.

ഇന്ദിരത്തമ്പുരാട്ടി കണ്ണക്കുറുപ്പുമായി അടുക്കുന്നതു് ദേശീയ സമരരംഗത്തുവച്ചു തന്നെയാവണം. ഗുരുവായൂർ സത്യഗ്രഹത്തിൽ കേളപ്പജിയോടൊപ്പം തമ്പുരാട്ടി പങ്കെടുത്തിട്ടുണ്ട്. അക്കാലത്തൊരു തമ്പുരാട്ടി ഗുരുവായൂർ സത്യഗ്രഹത്തിനൊക്കെ പോവുകയെന്നു പറഞ്ഞാൽ കോവിലകത്തു നടന്ന ഒരു വിപ്ലവം തന്നെയാവണം. കണ്ണക്കുറുപ്പിൻെറ ഓലവീടായിരുന്നു അന്ന് കുറുമ്പ്രനാട് കോൺഗ്രസ് കമ്മിററിയുടെ ഓഫീസ്. ആ കോൺഗ്രസ് കമ്മിററി ഓഫീസിൽ വച്ചുതന്നെയാണ്, കണ്ണക്കുറുപ്പിൻെറയും ഇന്ദിരത്തമ്പുരാട്ടിയുടെയും കല്യാണം നടന്നതു്. ഗാന്ധിജിയുടെ ചിത്രത്തിനു മുമ്പിൽ വച്ച് രണ്ടു ഖദർ മാലകൾ പരസ്പരം കൈമാറിക്കൊണ്ടാണ് അവർ ദമ്പതികളായതു്. പിന്നീട് ഇന്ദിരത്തമ്പുരാട്ടി കോവിലകത്തിൻെറ മുററം ചവിട്ടിയിട്ടില്ല. ഇന്ത്യയ്ക്ക് സ്വാതന്ത്ര്യം ലഭിക്കുന്നതിനു മുമ്പുതന്നെ ഇന്ദിരത്തമ്പുരാട്ടി പരമഭക്തയായിത്തീർന്നു. ദേഹത്ത് ഭസ്മം പൂശി, നാമം ജപിച്ച്, നിത്യവും മുടങ്ങാതെ ദീപം കൊളുത്തി അവർ ജീവിക്കുന്നു. അവരെ സംബന്ധിച്ചിടത്തോളം എല്ലാം അവസാനിച്ചപോലെയുണ്ട്.

അങ്ങനെ...അങ്ങനെ ഇന്ത്യ സ്വാതന്ത്ര്യം പ്രാപിക്കുന്നു. കണ്ണക്കുറുപ്പ് കുറുമ്പ്രനാട്ടിൽ, ഗാന്ധിജിയുടെയും നെഹ്റുവിൻെറയും പട്ടേലിൻെറയുമൊക്കെ പ്രതീകമായി മാറി. ഗാന്ധിജിയുടെ ചരമവാർത്തയറിഞ്ഞ ഉടനെ കണ്ണക്കുറുപ്പ് ഏഴു ദിവസത്തേക്ക് സ്വന്തം വീട്ടിൽ ഉപവാസമനുഷ്ഠിച്ചു. ഏതൊരു ദേശീയ നേതാവിൻെറ മരണവാർത്തയറിയുമ്പോഴും അദ്ദേഹം ഉപവാസമനുഷ്ഠിക്കും.

സി. പ്രകാശത്തിൻെറയും കാമരാജിൻെറയും സി. കെ. ജി. യുടെയുമൊക്കെ പരിചയക്കാരനായ കണ്ണക്കുറുപ്പ് സ്വാതന്ത്ര്യത്തിനുശേഷം കുറുമ്പ്രനാട്ടിൽ മഹാനാവുന്നു.

1949-ൽ കണ്ണക്കുറുപ്പ് ഇക്കാണുന്ന വീട് പണിയിച്ചു. അതിനുമുമ്പ് ഒരു ഓലവീട്ടിലാണ് കുറുപ്പും കുടുംബവും താമസിച്ചതു്. ഇന്ദിരത്തമ്പുരാട്ടിക്ക് കോവിലകം വക കിട്ടിയ പറമ്പിൽ കുറുപ്പ് വച്ച വീടിനു് 'സ്വതന്ത്ര' എന്നു പേരിട്ടു.

മക്കൾ കോളേജ് വിദ്യാഭ്യാസത്തിനായി നാടിൻെറ നാനാഭാഗത്തേക്കും പോയി. കണ്ണക്കുറുപ്പ് സജീവ കോൺഗ്രസ്പ്രവർത്തനം ഉപേക്ഷിച്ച്, സഹകരണപ്രസ്ഥാനത്തിൻെറ ദീപശിഖയുമേന്തി രംഗത്തിറങ്ങി.

കണ്ണക്കുറുപ്പും കുടുംബവും വളരുകയായിരുന്നു. അക്കാലത്തൊരിക്കൽ സി. പ്രകാശം കണ്ണക്കുറുപ്പിൻെറ വീട്ടിൽവന്ന് രണ്ടു ദിവസം താമസിക്കുകയുണ്ടായി. കുട്ടിമാളുഅമ്മയും മാധവമേനോനും സി. കെ. ജി. യുമെല്ലാം അവിടെ നിത്യസന്ദർശകരായിരുന്നു.

മക്കൾ ഉന്നതവിദ്യാഭ്യാസരംഗത്തായിരുന്നു. നാട്ടുകാർക്കാർക്കും അവരെ അറിഞ്ഞുകൂടാ. അവധിക്കാലത്ത് വീട്ടിലെത്തിയാൽ അവർ പുറത്തിറങ്ങുകയില്ല. അവരാരും ഖദറുടുത്തിട്ടില്ല, ചർക്കതിരിച്ചിട്ടില്ല. അവർ കോവിലകത്തെ തമ്പുരാക്കന്മാരെപ്പോലെയേ ജീവിച്ചിട്ടുള്ളൂ. എന്നാലും മക്കളായിരുന്നു കണ്ണക്കുറുപ്പിന് എല്ലാമെല്ലാം.

മക്കൾ ഉന്നതവിദ്യാഭ്യാസം പൂർത്തിയാക്കിവരവെ, കണ്ണക്കുറുപ്പ് സഹകരണപ്രസ്ഥാനത്തിൽനിന്ന് പിൻവാങ്ങിത്തുടങ്ങി. ഇനി ഒന്നും വയ്യെന്നായി. പിന്നെ, കണ്ണക്കുറുപ്പ് വീട്ടിൽനിന്നു പുറത്തിറങ്ങുന്നതു് വല്ല സാംസ്കാരികയോഗങ്ങളിലും പ്രസംഗിക്കാൻ മാത്രമായിരിക്കും. പുതിയ തലമുറയുടെ വഴിയിൽ വെളിച്ചം വിതറാനുള്ള നിരവധി പ്രസംഗങ്ങൾ അദ്ദേഹം ചെയ്തിട്ടുണ്ട്. ക്രമേണ കണ്ണക്കുറുപ്പ് അതിനും പുറത്തിറങ്ങാതായി. അപ്പോഴേക്കും കണ്ണക്കുറുപ്പിൻെറ മക്കൾ ലോകത്തിൻെറ പലഭാഗങ്ങളിലേക്കും എത്തിക്കഴിഞ്ഞിരുന്നു. മക്കളും പേരക്കിടാങ്ങളും സ്വാതന്ത്ര്യസമരത്തിൻെറ ഓർമ്മകളും സത്യാന്വേഷണപരീക്ഷണങ്ങളും ആഗസ്റ്റ് പതിനഞ്ചുകളും ഗാന്ധിജയന്തികളുമായി കുറെക്കാലം കടന്നുപോയപ്പോൾ കണ്ണക്കുറുപ്പ് കിടപ്പിലായി. ചരിത്രത്തിൻെറ ഭാഗമായിത്തീർന്ന കിടപ്പ്.

കണ്ണക്കുറുപ്പിനെപ്പററി എന്തെല്ലാം എഴുതാനുണ്ട്. അദ്ദേഹത്തിൻെറ ധന്യമായ ജീവിതം എൻെറ മനസ്സിൽ ഒരു പാരാവാരമായങ്ങനെ പരന്നുകിടക്കുന്നു. ആ പാരാവാരം വാചകങ്ങളിലാക്കി, അട്ടിയട്ടിയായി മനസ്സിൽ സൂക്ഷിച്ചുവച്ചു നടക്കുകയാണ് ഞാൻ.

കണ്ണക്കുറുപ്പേ, ഒന്നു വേഗം മരിക്കൂ. സാവിത്രിയെപ്പോലെ, ലക്ഷ്മിക്കുട്ടിഅമ്മയെപ്പോലെ, മെൽബോണിലെയും കാനഡയിലെയും മക്കളെപ്പോലെ ഞാനും പ്രാർത്ഥിക്കുന്നു.

ഞാനാണ് നിങ്ങളുടെ ചരമവാർത്ത എഴുതേണ്ടതു്. ആരായിരുന്നു കണ്ണക്കുറുപ്പെന്ന് നിങ്ങൾ മരിച്ച ഉടനെ ഞാനായിരിക്കും ലോകത്തോട് പറഞ്ഞുകൊടുക്കുക.

എൻെറ പത്രത്തിൻെറ ഒന്നാംപുറത്ത് രണ്ട് കോളത്തിൽ അടിച്ചുവരാനിടയുള്ള ഒരു വാർത്ത, നിങ്ങളുടെ ചരമവാർത്ത എൻെറ മനസ്സിൽ നേരത്തേ എഴുതിവച്ചിട്ടുണ്ട്. ഇനി, നിങ്ങളൊന്നു മരിച്ചുതരണം. അത്രയേ ഉള്ളൂ.

എന്നെ ഒന്നു പരിചയപ്പെടുത്തട്ടെ. നിങ്ങളൊക്കെ നേടിത്തന്ന സ്വരാജിൻെറ സ്വാദനുഭവിച്ചു വളർന്ന സ്വാതന്ത്ര്യയിലെ ഒരു പൗരൻ. സ്വാതന്ത്ര്യത്തിനും എനിക്കും ഒരേ പ്രായമാണ്. ഗാന്ധിജിയുടെയും നെഹ്റുവിൻെറയും രാജാജിയുടെയും കഥകൾ പഠിച്ച് ഒരു കുടിലിൽ വളർന്നവൻ. ഒട്ടിയ വയറിനെ വകവയ്ക്കാതെ സ്കൂളിലും കോളേജിലും പോയി വിദ്യയുടെ ജലം കോരിക്കുടിച്ചവൻ. പാലും തേനുമൊഴുകുന്ന ഇന്ത്യയെ കാത്തിരിക്കുന്നവൻ. നിങ്ങളൊക്കെ കൊളുത്തിവച്ച വെളിച്ചത്തിലൂടെ നടക്കുന്നവൻ.

കണ്ണക്കുറുപ്പേ, ആരുടെയോ ഭാഗ്യംകൊണ്ട് ഞാൻ ഇന്ന് ഒരു ദിനപ്പത്രത്തിൻെറ കുറുമ്പ്രനാട്ടിലെ ലേഖകനാണ്. കുറുമ്പ്രനാട്ടിലെ പ്രധാന വാർത്തകൾ, ചരമവാർത്തകളാണ്. വലിയ മനുഷ്യരുടെ മരണം എന്നെ ജാഗരൂകനാക്കുന്നു. കണ്ണക്കുറുപ്പായ നിങ്ങളുടെ ചരമവാർത്ത ഇന്നെനിക്കൊരാവശ്യമാണ്. ചരമവാർത്തയെഴുതുമ്പോഴാണ് ഞാൻ കൂടുതൽ ശോഭിക്കുന്നതു്. ജോലിയിൽ ഞാൻ ഏററവുമധികം സ്വാതന്ത്ര്യമനുഭവിക്കുന്നതു് സ്വാതന്ത്ര്യസമര സേനാനികൾ മരിക്കുമ്പോഴാണെന്ന യാഥാർത്ഥ്യം തുറന്നു പറയട്ടെ. മരണത്തിൻെറ ഒരു റിപ്പോർട്ടിങ്ശൈലി ഞാൻ രൂപപ്പെടുത്തിയെടുത്തിട്ടുണ്ട്. മരിക്കാനുള്ള നിരവധി വൃദ്ധന്മാരുടെ ജീവചരിത്രക്കുറിപ്പുകൾ എൻെറ ഡയറിക്കകത്തുണ്ട്.

കണ്ണക്കുറുപ്പേ, കുറുമ്പ്രനാട്ടിൻെറ വീരപുത്രാ...ഒന്നു വേഗം മരിക്കൂ. ഞാനെഴുതിയ ഏററവും നല്ല ചരമവാർത്ത, ഒരു പക്ഷേ നിങ്ങളുടേതായിരിക്കും. ആ ചരമവാർത്തയിലൂടെ, നിങ്ങൾക്കു പോലും അജ്ഞാതനായ നിങ്ങളെ ഞാൻ സൃഷ്ടിച്ചു കാണിച്ചുകൊടുക്കും.

# കഥ ഇതുവരെ

കൊല്ലിനും കൊലയ്ക്കും അവകാശമുള്ള അധികാരികളുടെ തറവാടായിരുന്നു, രാവുണ്ണിമേനോൻേറത്. തെക്കെക്കുന്നത്തു തറവാട്. പക്ഷേ, ഗോപാലമേനോൻെറ കാലമായപ്പോൾ ആ തറവാടും തകർന്നു. പരമുവായിരുന്നു, ഗോപാലമേനോൻെറ റിക്ഷാക്കാരൻ. കാലത്തിൻെറ തിരക്കഴിയിൽവീണ പരമു ഒരു കൊലപാതകിയായി. പന്ത്രണ്ടുകൊല്ലത്തെ ജയിൽവാസത്തിനുശേഷം പരമു നാട്ടിലെത്തിയപ്പോൾ എല്ലാം മാറിക്കഴിഞ്ഞിരുന്നു.

തെക്കെക്കുന്നത്തു തറവാട്ടിൽ ശേഷിച്ചതു രാവുണ്ണിമേനോൻെറ വാളും അത്താഴപ്പഷ്ണിയും മാത്രം. തറവാട്ടിലിപ്പോൾ ശാരദാമ്മയും മുത്തശ്ശിയും മാത്രം. ചുമതലയെടുക്കേണ്ട ഓപ്പമാർ രണ്ടും പതിനാലുണികൾ എന്ന പേരു വാങ്ങി നാടാകെ സദ്യതേടി നടക്കുന്നു. പൊരിഞ്ഞ വയർ താങ്ങാനാവാതെ ശാരദ കുഞ്ഞുക്കുട്ടിത്തമ്പുരാൻെറ കോവിലകത്തു പണിക്കുകൂടി, അടിച്ചുതളി. പാചകക്കാരൻ വൈത്തിപ്പട്ടർക്ക് ശാരദയുടെ കാര്യങ്ങളിൽ പ്രത്യേക ശ്രദ്ധയുണ്ട്.

വൈത്തിപ്പട്ടർ തെക്കെക്കുന്നത്തെ ശാരദാമ്മയ്ക്കു സംബന്ധം തുടങ്ങി. അതോടെ ശാരദ അടിച്ചുതളി നിറുത്തി. ജ്വലിക്കുന്ന തീനാളംപോലെ കുഞ്ഞുക്കുട്ടിത്തമ്പുരാൻ വൈത്തിപ്പട്ടരുടെ മനസ്സിൽ കടന്നുകൂടിയതും ആയിടെയാണ്. തെക്കെക്കുന്നത്തു തറവാട്ടുവക വസ്തുക്കൾ പാട്ടക്കാരിൽനിന്നും വീണ്ടെടുക്കാനുള്ള ശ്രമങ്ങളും വൈത്തിപ്പട്ടർ തുടങ്ങി.

കോവിലകത്തിൻെറ പിൻബലംകൊണ്ട് പാട്ടക്കാരെല്ലാം വരുതിക്കു വന്നു. തെക്കെക്കുന്നത്ത് വീണ്ടും ലക്ഷ്മിയുടെ വിളയാട്ടം. ശാരദയ്ക്കു മൂന്നു കുട്ടികളായി. സരസ്വതി, സാവിത്രി എന്നീ ഇരട്ടകളും ഇളയ കേശവനും. മുത്തശ്ശി മരിച്ചു. വൈത്തിപ്പട്ടർ കോവിലകത്തെ ചേവുകം നിറുത്തിയെങ്കിലും കുഞ്ഞുക്കുട്ടിത്തമ്പുരാനെ കാണാതെ വയ്യ. തമ്പുരാൻെറ അനുഗ്രഹംകൊണ്ടു തന്നെ, തെക്കെക്കുന്നത്തെ കുട്ടികൾക്കു പഠിക്കാൻ, വൈദ്യനാഥയ്യർ എന്ന വൈത്തി മാനേജരായി, ഹിഡുംബവനം ദേശത്തു ആദ്യത്തെ പ്രൈമറി സ്കൂളും ഉയർന്നു.

തുടർന്നു വായിക്കുക:

# ജീവപര്യന്തം

## നോവൽ ഒൻപത്

ആദ്യമായി ജോലിയിൽ പ്രവേശിച്ചതു് വലിയമ്മത്തമ്പുരാൻ കോവിലകം എസ്റ്റേററിൽ

തെക്കെക്കുന്നത്തുനിന്നും ആദ്യമായി ഒരാൾ വയററുപിഴപ്പുതേടിപ്പോയതും അവിടെത്തന്നെ. ശാരദാമ്മ വർഷങ്ങൾക്കു മുമ്പ് ഉരപ്പുരയിൽ നെല്ലുകുത്തുകാരിയായി നടന്ന അക്കാലം ഇന്നൊരു വിദൂരസ്മരണ

ഓർക്കുമ്പോൾ ഒരു ദുഃസ്വപ്നം പോലെ മൂന്നര വെളുപ്പിനു എഴുന്നേററുള്ള ഓട്ടം. താറുമാത്രം ഉടുത്തു ഉരപ്പുരയിൽനിന്നുള്ള നെല്ലുകുത്തു തവിടും പൊടിയുംകൊണ്ടുള്ള അഭിഷേകം. കൂലിയായി കിട്ടുന്ന അരിയും തോർത്തിൽകെട്ടി വീട്ടിലേക്ക് ഉള്ളതിട്ടു തിളപ്പിച്ചു മേൽ കഴുകിവന്നു മുത്തശ്ശിക്കു കഞ്ഞി വിളമ്പുന്നു. ഉപ്പുകൂട്ടി ബാക്കിയുള്ളതു കുടിച്ചു കിടക്കുമ്പോൾ മണിപത്തു്. പായ കാണേണ്ട താമസം, ബോധം കെട്ടുള്ള ഉറക്കം.

പിന്നീട് ഏറെക്കാലം കോവിലകത്തെ എച്ചിലും ചുമന്നുള്ള കവാത്തു.

പക്ഷേ, ഉയരത്തെഴുന്നേല്പിൻെറ ഹരിശ്രീ കുറിച്ചതും ആ ദുഃസ്വപ്നം തന്നെ.

പ്രായത്തിൽക്കവിഞ്ഞ പക്വത, തൻേറടം. കേശവമേനോനു പരിശീലനം ലഭിച്ചതു വൈത്തിയുടെ കളരിയിൽ കുടുംബഭാരം ഏറെറടുക്കുമ്പോൾ എന്തും താങ്ങാനുള്ള കരുത്ത്.

നാലാംക്ലാസ് പാസ്സായതോടെ സരസ്വതിയുടേയും സാവിത്രിയുടേയും പഠിത്തം നിന്നു. രാമായണവും ഭാഗവതവും മഹാഭാരതവും വായിക്കാൻ അത്രയും പഠിപ്പ് ധാരാളമെന്ന് ശാരദാമ്മ. വച്ചുവിളമ്പാൻ നന്നായി അറിയണം. തിരുവാതിരക്കളി പഠിച്ചിരിക്കണം. പെൺകുട്ടികളുടെ സ്ഥാനം വീട്ടിനുള്ളിൽ.

"ഒരുട്ടം, സക്കാര പരീക്ഷേണ്ടല്ലൊ— എൻെറ മോനെ അതു പാസ്സാക്കണം." കേശവൻ നാലാംക്ലാസ്സ പാസ്സായപ്പോൾ ശാരദാമ്മ ഉത്സാഹം പ്രകടിപ്പിച്ചു. "നമ്മുടെ കുടുമ്മത്തിലെന്നല്ല, ഈ ഹിഡുംബവനം ദേശത്തെ ആരും ഇന്നെ ഇംഗ്ലീഷ് പഠിച്ചിട്ടില്ല."

"അതെന്നാ സാരതാ അപ്പടി?" പട്ടർ ചോദിച്ചു: "കൊളന്തകൾക്കെന്നാ വ്യത്യാസം?"

"അതങ്ങന്യാ" ശാരദാമ്മ ചിരിച്ചു "ആൺകുട്ട്യോൾ പഠിക്കണം. എൻെറ മോൻ പഠിച്ച് ഉദ്യോഗം ഭരിക്കണതു എനിക്കു കാണണം."

പ്രൈമറി ക്ലാസുകളിൽത്തന്നെ കുട്ടികൾ കുറവ്. ഓരോ വർഷവും സ്കൂൾ തുറക്കുമ്പോൾ വീടുകൾ കയറിയിറങ്ങണം. പഠിച്ചിട്ട് എന്തു നേടാനാണെന്ന ചോദ്യം. ഇത്രകാലം പഠിപ്പിച്ചതു് ആശാന്മാർ. നിലത്തെഴുത്തു കഴിഞ്ഞാൽ എഴുത്തോലയും എഴുത്താണിയും. അതുകൊണ്ടു ഇന്നാട്ടിലെ ഒരു കുട്ടിയും വഷളായിപ്പോയിട്ടില്ലെന്നു മെച്ചം. സ്കൂളിൽ ഒരേ ബെഞ്ചിൽ നായരും നമ്പൂരിയും ഈഴവനും പുലയനും. കൂട്ടിത്തൊട്ടു കണ്ണുപൊട്ടും

പിന്താങ്ങാനും പ്രോത്സാഹിപ്പിക്കാനും ആശാന്മാർ.

ഭഗീരഥപ്രയത്നംചെയ്തു പിടിച്ചുകൊണ്ടുവരുന്ന കുട്ടികളിൽ നല്ലൊരു ഭാഗം ഇടയ്ക്കു ചാടിപ്പോവുന്നു. സെക്കൻഡറി ക്ലാസുകൾ തുടങ്ങിയാൽ അദ്ധ്യാപകർക്ക് പഠിപ്പിക്കാൻ കിട്ടുക ഒഴിഞ്ഞ ബെഞ്ചുകൾ.

"ശരി സാരതാ, ശരി."

വൈത്തി സമ്മതിച്ചു. പക്ഷേ, പഠിപ്പു തുടരണമെങ്കിൽ എററവും അടുത്ത സ്കൂൾ തൃപ്പുണിത്തുറയിൽ. മൂന്നുമൂന്നര നാഴിക അകലെ. നിത്യവും ആറേഴുനാഴിക നടപ്പ്. ഈ ചെറുപ്രായത്തിൽ വെയിലും മഴയും ഭേദമില്ലാതെ.

"എൻറപ്പാ, വെയിലു സാരല്യാന്നു വയ്ക്കാം. പക്ഷേ..." പോംവഴി കാണാതെ ശാരദാമ്മ കുഴങ്ങി. "ഈ ഇടിക്കും മഴയ്ക്കും എൻെറ മോനെങ്ങിന്യാ അങ്ങടും ഇങ്ങടും പോവ്വാ?"

"പിന്നെ എന്നാ പണ്ണർത്?" വൈത്തിക്കും രൂപം കിട്ടിയില്ല.

"അതിനെന്താ വൈത്തി, കേശു ഇവിടെനിന്നു പഠിച്ചോട്ടെ." എന്തിനും പോംവഴി കാണുന്ന കുഞ്ഞുക്കുട്ടിത്തമ്പുരാൻെറ നിർദ്ദേശം. "ശ്രീദേവിക്കും രമാദേവിക്കും ഒരു കൂട്ടായി, കേശൂന് നാലക്ഷരം വേണങ്കിൽ അവർ പറഞ്ഞുകൊടുക്കേം ചെയ്യും."

വൈത്തിക്കു സമ്മതം. പക്ഷേ, ശാരദാമ്മയുടെ മനസ്സു പിടച്ചു.

"ആകെള്ള ഒരാൺതരിയാ. എൻെറ മോനെ കാണാതെ ഞാനെങ്ങന്യാ നിൽക്ക്വാ?"

"നിക്കമുടിയാവിട്ടാൽ പടുത്തുക്കോ!" വൈത്തിക്കു ദേഷ്യം വന്നു.

അവസാനം ശാരദാമ്മ സമ്മതംമൂളി:

"അവൻെറ മേൽഗതിക്കു വേണ്ട്യല്ലെ? ആയ്ക്കോട്ടെ"

വെള്ളിയാഴ്ച സ്കൂൾ വിട്ടാൽ വീട്ടിൽ. തിരിച്ചുപോവുന്നതു് തിങ്കളാഴ്ച രാവിലെ.

അമ്മയുടെ ചൂടുപററിക്കിടന്നു ശീലിച്ച കേശവൻ സന്ധ്യയായപ്പോൾ ചിണുങ്ങാൻ തുടങ്ങി. ഊണു കഴിച്ചില്ല. ഇരുട്ടിന് കട്ടികൂടിവന്നപ്പോൾ ചിണുങ്ങൽ തേങ്ങലായി. തേങ്ങൽ, പൊട്ടിക്കരച്ചിലും.

"എനിക്കെൻെറ അമ്മ കാണണം!" അവൻ വാവിട്ടു കരഞ്ഞു

"ഛെ...ഛെ...മോശം കേശു" തമ്പുരാൻ ഇടപെട്ടു "കേശു വല്യ കുട്ട്യായില്ലെ? ഇങ്ങനെ കരയാൻ നാണാവില്ലെ?"

അവനു സഹിക്കാൻ കഴിഞ്ഞില്ല. അവൻ ഏങ്ങലടിച്ചു കരഞ്ഞുകൊണ്ടിരുന്നു.

അന്ന് വൈത്തി കൂട്ടുകിടന്നു. പിറേറന്നും അവൻ അച്ഛനെ വിട്ടില്ല. അങ്ങനെ നാലുദിവസം.

നാലുദിവസം കഴിഞ്ഞപ്പോൾ കിടപ്പ് ഒററയ്ക്ക്. ശ്രീദേവിത്തമ്പുരാനും രമാദേവിത്തമ്പുരാനും കിടക്കുന്ന മുറിയുടെ ചായ്പിൽ നിലത്തു് പായവിരിച്ച് തമ്പുരാക്കന്മാർ രണ്ടും ആട്ടുകട്ടിലിൽ വിരിച്ച പട്ടുമെത്തയിൽ.

"പേടി തോന്നുവാച്ചാൽ കേശു വിളിച്ചോളൂട്ടോ," ശ്രീദേവിത്തമ്പുരാൻ പറഞ്ഞു. "പേടിക്കണ്ട ആവശ്യല്യ. വാതലും ജനലും നല്ലോണം അടച്ചിട്ടുണ്ട്."

പേടി തോന്നിയെങ്കിലും വിളിച്ചില്ല. ശ്വാസമടക്കിക്കിടന്നു. തളർന്നു മയങ്ങിയതു് എപ്പോഴോ. വെളുപ്പിന് ശ്രീദേവിത്തമ്പുരാൻ കുലുക്കിവിളിക്കുന്ന സമയംവരെ ആ ഉറക്കം

ആദ്യദിവസങ്ങളിലെ അങ്കലാപ്പും വീർപ്പുമുട്ടലും മാറിക്കിട്ടിയപ്പോൾ സുഖം. വീടുപോലെ തന്നെ. അമ്മയുടെ സ്ഥാനത്തു് കുഞ്ഞുക്കുട്ടിത്തമ്പുരാൻ. ചേച്ചിമാരുടെ സ്ഥാനത്തു് ശ്രീദേവിത്തമ്പുരാനും രമാദേവിത്തമ്പുരാനും.

അവർ അവനെ ഇംഗ്ലീഷ് ലിപികൾ പഠിപ്പിച്ചു. കണക്കും ചരിത്രവും ഭൂമിശാസ്ത്രവും പഠിപ്പിച്ചു. ഉറങ്ങാൻ നേരത്തു കഥകൾ പറഞ്ഞുകൊടുത്തു. രാജകുമാരന്മാരുടേയും രാജകുമാരിമാരുടേയും കഥകൾ. രാക്ഷസന്മാരുടെ കഥകൾ. ഭൂതപ്രേത പിശാചുക്കളുടെ കഥകൾ.

പ്രേതകഥകളും രാക്ഷസന്മാരുടെ കഥകളും [illegible] കുഴപ്പം. അറിയാതെ പായിൽനിന്ന് പൊങ്ങിപ്പോകും. മുട്ടിലിഴഞ്ഞ് ആട്ടുകട്ടിലിൻെറ ചുവട്ടിലേക്ക്. ഹൃദയം പടപടാമിടിക്കുന്നുണ്ടാവും. മൂളലിൻെറ താളവും ക്രമവും തെററിയിരിക്കും. ഭയം നിയന്ത്രണാതീതമാവുമ്പോൾ തമ്പുരാക്കന്മാരുടെ മെത്തയിലേക്ക്. കാൽച്ചുവട്ടിൽ ചുരുണ്ടുകൂടി വിറയാർന്ന തൊണ്ടയോടെ അപേക്ഷ:

"ഞാനിവിടെ...കെടന്നോട്ടെ?"

"കേശു ഇത്ര പേടിത്തൊണ്ടനായിപ്പോയല്ലൊ" തമ്പുരാക്കന്മാർക്കു കളി. "കഥ കേട്ടാൽ പേടിക്കണേന്തിനാ കേശൂ?"

പാവം തോന്നി കേശവനെ നടുവിൽ പിടിച്ചു കിടത്തി തമ്പുരാക്കന്മാർ ഇക്കിളിയിട്ടു പേടിമാററും.

പുലിപോലുള്ള മാഷന്മാരുടെ അടിയും പിച്ചും ഭയന്ന് കേശവൻ മിടുമിടുക്കനായി പഠിച്ചു. കുട്ടക്കണക്കിനു മാർക്കുവാങ്ങി. നാലാമത്തെ വർഷം പ്രിപ്പരേട്ടറിയിൽനിന്ന് തേഡ്ഫോമിൽ.

ശാരദാമ്മയുടെ സ്വപ്നത്തിലെ ഗവൺമെൻറുപരീക്ഷ. പബ്ലിക്ക്എക്സാമിനേഷൻ.

പരീക്ഷ അടുത്തപ്പോൾ രാവും പകലും വായന. ആഴ്ചയിലൊരിക്കലുള്ള വീട്ടിൽപ്പോക്കു നിന്നു. മണ്ണെണ്ണ വിളക്കിൻെറ പ്രകാശത്തിൽ രാത്രി വായന. അതിനിടയിൽ ഒരുദിവസം ശ്രീദേവിത്തമ്പുരാൻെറ എഴുന്നള്ളത്ത്.

"ഇങ്ങനെ രാവും പകലും വായിച്ചാ തലയ്ക്കു് നൊസ്സു പിടിയ്ക്കുട്ടോ കേശു" തമ്പുരാൻെറ മുന്നറിയിപ്പ്. "നേരം ശ്ശി യായി, ഇനി കെടന്നൊറങ്ങിക്കോളൂട്ടോ."

"ക്ലാസു മേടിക്കണംന്നാ മോഹം," കേശവൻ ആഗ്രഹം പറഞ്ഞു.

"ക്ലാസു കിട്ടും. കിട്ടാതെന്താ? വരും."

തമ്പുരാൻ വിളക്കണച്ചു. കേശവനു് നീരസം തോന്നി. പക്ഷേ, എതിരൊന്നും പറഞ്ഞില്ല.

തമ്പുരാൻ അവനെ മെത്തയിൽ പിടിച്ചുകിടത്തി, മാറോടണച്ചു കണ്ണുകളിലും നെററിയിലും ഉമ്മവച്ചു. ഇക്കിളിയിട്ടു.

സിരകളിലെ രക്തം ചൂടായി. പുതിയൊരനുഭൂതി. വായിച്ചു തളർന്ന കേശവൻെറ ക്ഷീണമെല്ലാം പമ്പകടന്നു. വിളക്കണച്ചപ്പോൾ തമ്പുരാനോടു തോന്നിയ നീരസവും.

ആത്മവിശ്വാസത്തോടെ പരീക്ഷ എഴുതി. റിസൽററു വന്നപ്പോൾ ജയിച്ചിരിക്കുന്നു. ഒന്നാംക്ലാസിൽ.

ഹിഡുംബവനംഗ്രാമത്തിൽ ആദ്യമായി തേഡ്ഫോം പാസ്സായകുട്ടി. ശാരദാമ്മയുടെ മാത്രമല്ല ഗ്രാമത്തിൻെറ മുഴുവൻ അഭിമാനമായിരുന്നു കേശവൻ.

"വല്യ പരീക്ഷേംകൂടി പാസായിരുന്നെങ്കിൽ!"

ശാരദാമ്മ ആഗ്രഹം പറഞ്ഞു. കേശവൻേറയും മോഹം അതായിരുന്നു. പക്ഷേ, വൈത്തി വഴങ്ങിയില്ല.

"പോതും...പോതും" അയാൾ തീർപ്പു കല്പിച്ചു. "എനക്കു വയസ്സാച്ച്. ഇന്ത മൊതൽ പാത്തുക്കർത്തുക്കു യാരാവതു് വേണ്ടാമാ?"

അതുകൊണ്ടു് പാടത്തും പറമ്പിലും. എട്ടുകൊല്ലം കഴിഞ്ഞ് വൈത്തി ഊദ്ധ്വൻ വലിച്ചപ്പോൾ കുടുംബഭാരം പേറാനുള്ള കരുത്ത് കേശവനു്.

"കോലൂത്തെ ബന്ധം വിടക്കൂടാതു" പരിശീലനകാലത്ത് വൈത്തി കൂടക്കൂടെ ഓർമ്മിപ്പിക്കുമായിരുന്നു. "അന്ത ബന്ധമാക്കും ഇന്ത കുടുംബത്തുക്കു ഒരു രക്ഷൈ."

ശ്രീദേവിത്തമ്പുരാനും രമാദേവിത്തമ്പുരാനും കൂട്ടിരിപ്പിന് നമ്പൂതിരിമാർ. വടക്കുള്ള ഏതോ ഇല്ലങ്ങളിൽനിന്ന് വരി



**എം. എം. മേനോൻ**



ക്കാശ്ശേരിയുടെ ഉത്സാഹത്തിൽ വന്നെത്തിയവർ.

പക്ഷേ, ആ വാതിലുകൾ എന്നും കേശവമേനോനുവേണ്ടി തുറന്നുകിടന്നു.

വാതിലുകൾ തുറക്കുന്നതും അടയുന്നതും കാണാഞ്ഞിട്ടല്ല. പക്ഷേ, കുഞ്ഞുക്കുട്ടിത്തമ്പുരാൻ കണ്ടില്ലെന്നു നടിച്ചു. നടന്ന വന്ന വഴിത്താരകൾ അവർ മറന്നില്ല. മുമ്പേ പോയവരും ഈ ആഢ്യം ഭാവിച്ചവരാണല്ലോ?

ഇതൊരു ചക്രം. ഇതിങ്ങനെ കറങ്ങിക്കൊണ്ടിരിക്കും. ഇതിന്റെ തിരിച്ചിൽ നിറുത്താൻ ശ്രമിക്കുന്ന നിമിഷം വലിയൊരു പൊട്ടിത്തെറി.

അച്ഛന്റെ കൗശലവും കരുത്തും. അമ്മയുടെ കുലീനത്വം. ആജാനബാഹു. വിരിഞ്ഞ നെഞ്ച്, തെറിച്ചു നിൽക്കുന്ന മാംസപേശികൾ. സമൃദ്ധമായ കുടുമ. സർവ്വോപരി ആ തലയെടുപ്പ്. കേശവനെ മോഹിക്കാത്തവരാരാ?

കൊയ്ത്തും മെതിയും, പാടത്തുപണിയും. നിന്നുതിരിയാൻ സമയം കണ്ടില്ല. കോവിലകത്തു പോക്കു മുടങ്ങി. ഒന്നും രണ്ടും ആഴ്ചയല്ല. ഒന്നരമാസക്കാലം.

തമ്പുരാക്കന്മാർ പരിഭവിച്ചിരിക്കും. ഒരു പക്ഷേ, ഒന്നും ഉരിയാടാതെ മുഖംവീർപ്പിച്ചിരിക്കുമായിരിക്കും. സാരമില്ല. എത്രനേരം? അല്പം കഴിയുമ്പോൾ കുത്തുവാക്ക്. കേശൂന് നെല്ലും പണോമാണ് വല്യത്, അല്ല കേശൂ? അതോ വല്ല സംബന്ധോം തുടങ്ങീന്നുണ്ടോ?

ഓപ്പമാരുടെ പുടവകൊടുക്കൽ കഴിഞ്ഞതിനുശേഷം ശ്രീദേവിത്തമ്പുരാൻ എപ്പോഴും ചോദിക്കും:

“വല്ലേടത്തും കണ്ടുവച്ചിട്ടുണ്ടോ കേശൂ? ഇനിപ്പോ കേശൂന്റെ മൊറയാണല്ലോ.”

“അടിയനെന്തിനാ തമ്പുരാൻ സംബന്ധം?” അപ്പോഴെല്ലാം പറയുന്ന മറുപടി.

“പിന്നെ സന്ന്യസിക്കാനാണോ ഭാവം?” തമ്പുരാൻ വിടില്ല. “ഇങ്ങനെശ്ശി പൂച്ചസന്ന്യാസിമാരെ നമ്മള് കണ്ടിട്ടുണ്ടേ്ടാ.”

പിന്നീട് തമ്പുരാനെ ഇളക്കാനാണ് ശ്രമം.

“രണ്ടു കൈയുംകൊണ്ട് ഹനുമാൻ മാറു പിളർന്നു നിൽക്കണ ഒരു ചിത്രം കണ്ടിട്ടില്യേ തമ്പുരാൻ? ആരുടെ വിഗ്രഹാ ഹനുമാന്റെ ഹൃദയത്തിൽ? ശ്രീരാമചന്ദ്രന്റേം സീതാദേവീടേം. അതുപോലെ അടിയന്റെ പഴംമനസ്സിൽ...”

അർത്ഥംവച്ചൊരു നോട്ടം. ഇളക്കംതട്ടിയെന്നു തീർച്ച.

“ഉപമ അസ്സലായി. പക്ഷേ, ശരിയായില്യാട്ടോ,” തമ്പുരാൻ പറയും. “ശ്രീരാമന്റെ ദാസനാ ഹനുമാൻ. സ്വാമിയെ ആരാധിക്കാ.”

“അതുപോലെ അവിടത്തെ ദാസനാ അടിയൻ” വിട്ടുകൊടുക്കുകയില്ല. “അടിയന്റെ മനസ്സിൽ സ്വാമിനിയുടെ ജീവനുള്ള വിഗ്രഹാ.”

തമ്പുരാൻ കുഴഞ്ഞു വീഴും.

രമാദേവിത്തമ്പുരാനോടും പറയുന്നതു് ഇതൊക്കെത്തന്നെ...

ശരിയായില്ല. മുൻകൂട്ടി ഒരു വാക്കു പറയാമായിരുന്നു.

നോക്കിയിരുന്ന് കണ്ണു കഴച്ചുകാണും. സ്നേഹക്കുറവാണെന്നു വ്യാഖ്യാനിച്ചേക്കും.

സാരമില്ല. ഈ പരിഭവമെല്ലാം മാററാനുള്ള കഴിവ് കേശുവിനുണ്ട്.

തിരക്ക്, കൊയ്ത്തും മെതിയും പാടത്തു പണിയുമുള്ള കാലങ്ങളിൽ മാത്രം. ബാക്കി സമയങ്ങളിൽ സ്വസ്ഥം. എന്നിട്ടും എന്തുകൊണ്ട് ജോലിക്കൊന്നും ശ്രമിക്കുന്നില്ല? തേഡ് ഫോം പാസ്സായതല്ലേ? വേണമെങ്കിൽ ഒരു ജോലി സമ്പാദിക്കാൻ കഴിയും. എന്നിട്ടും മടിച്ചു. മടിക്കുന്നു. എന്തുകൊണ്ട്?

കോവിലകത്ത് ചുററിക്കറങ്ങാൻ. ശ്രീദേവിത്തമ്പുരാനേയും രമാദേവിത്തമ്പുരാനേയും സന്തോഷിപ്പിക്കാൻ.

ഓരോന്നു ചിന്തിച്ച് കോവിലകത്തു ചെന്നെത്തിയതു് അറിഞ്ഞില്ല. (തുടരും)



## പാവപ്പെട്ടവർക്ക് മാർഗ്ഗനിർദ്ദേശങ്ങൾ

(25-ാം പേജിൽനിന്നു തുടർച്ച)

ഇവിടെ ബീജങ്ങളുമുണ്ട്. ഇവിടെ നിഴലുകാളയുള്ളവെന്ന് കിനാവുകണ്ടു. പക്ഷേ, ഇവിടെ നിലാവുമുണ്ട്. ഇവിടെ ഞാൻ മാത്രമേയുള്ളൂ എന്ന് ഞാൻ വ്യാമോഹിച്ചു; പക്ഷേ, ഇവിടെ വേറേയും ചിലരുണ്ട്.

വേറേയും ചിലരുള്ള ഈ ലോകത്തിൽ ഇനി ജീവിക്കുക എനിക്ക് ദുസ്സഹമാണ്. സഹജരേ, എനിക്കിനി മുന്നോട്ടു പോകുവാൻ വയ്യ. എന്നോട് ക്ഷമിക്കുക. എനിക്കുവേണ്ടി അവസാനമായി ഒരു കർമ്മംചെയ്യുക. എന്റെ മേശവലിപ്പിൽ ഒരു പേനയുണ്ട്. അതു് എന്റെ ക്ലാസ്സിലെ കെ. പി. ഗിരിജയ്ക്കു് തിരിച്ചുകൊടുക്കുക. എനിക്ക് ആരോടും ഒരു കടപ്പാട് വേണ്ട.

ഗുണപാഠം: എല്ലാ മരംവെട്ടുകാരും പ്രസിഡൻറുമാരാവില്ല.



## ലാററിനമേരിക്ക ഇററലിക്കു വഴിമാറുന്നു

(8-ാം പേജിൽ നിന്നു തുടർച്ച)

ഷൻ റോസിയെ കുരിശിൽ കയററി. രണ്ടുവർഷം ഇരുളിൽ മറഞ്ഞുനിന്നതിനു ശേഷം റോസി വീണ്ടും ബൂട്ടുകൾ കാലിൽ അണിഞ്ഞിട്ട് കഷ്ടിച്ച് മൂന്നുമാസമേ ആയിട്ടുള്ളൂ. ഇററാലിയൻ ഫുട്ബാൾ ഞായറാഴ്ച കുറിച്ച അനശ്വരമായ വിജയം യഥാർത്ഥത്തിൽ പാവ്‌ലോ റോസിയെന്ന വ്യക്തിയുടെ വിജയമായിത്തീർന്നു.

പല ഭീമന്മാരുടെയും പതനംകൊണ്ട് പന്ത്രണ്ടാം ലോകകപ്പ് അവിസ്മരണീയമായി—ബ്രസീൽ, അർജൻറീന, ഇംഗ്ലണ്ട്, യുഗോസ്ലാവ്യ, സ്പെയിൻ, പെറു തുടങ്ങിയ വമ്പന്മാർ രണ്ടാം റൗണ്ട് ആയപ്പോഴേക്കും എസ്പാനയോട് വിട പറഞ്ഞു. മത്സരത്തിനു തിരികൊളുത്തിയപ്പോൾത്തന്നെ കരുത്തർ ഓരോരുത്തരായി തലകുത്തിവീണു. താഴ്ത്തിക്കെട്ടിയിരുന്ന ബെൽജിയം, ചാമ്പ്യന്മാരായ അർജൻറീനയെ മുട്ടുകുത്തിച്ചു. പലരും അന്നു പറഞ്ഞു, ഫ്ളുക്ക് എന്ന്.

“ഞങ്ങൾ അൾജീരിയായെ തകർത്തില്ലെങ്കിൽ അടുത്ത ട്രെയിനിന് നാട്ടിലേക്കു തിരിക്കും.”, അൾജീരിയയോട് കളിക്കുന്നതിനു മുൻപ് പശ്ചിമ ജർമ്മൻ മാനേജർ വീമ്പിളക്കിയതു് ഇങ്ങനെയായിരുന്നു. പക്ഷേ, ഒന്നിനെതിരെ രണ്ടിനു് ജർമ്മനി അൾജീരിയയുടെ കഥകഴിച്ചു. പക്ഷേ, ജർമ്മനി ഫൈനലിൽ ഇററലിയോട് കളിക്കുമ്പോഴും ജർമ്മൻ മാനേജർ ഡെർവാൻ ഗ്യാലറിയിൽ ഉണ്ടായിരുന്നു.

എഴുതിത്തള്ളിയിരുന്ന കാമറൂണും ഹോണ്ടുറാസും കൊച്ചുകുവൈററും അൾജീരിയയും ഒന്നാംറൗണ്ടിൽ കൊള്ളിയാൻ പോലെയാണ് ഉയർന്നു പൊങ്ങിയതു്. ഈ കറുത്ത കുതിരകളുടെ മുന്നിൽ വമ്പന്മാർ ഉറഞ്ഞുപോകുന്നതു കണ്ടപ്പോൾ പടിഞ്ഞാറൻ പത്രങ്ങൾ എഴുതി: ‘മൂന്നാം ലോക രാജ്യങ്ങളുടെ ഫുട്ബാൾ ഉത്സവം’. യൂറോപ്പിന്റെയും, ലാററിൻ അമേരിക്കയുടെയും ഫുട്ബാൾ ആധിപത്യത്തിനെതിരെ വിപ്ളവം അഴിച്ചുവിട്ട ഇവർ പുതിയൊരു തരംഗത്തിന് കാററുവിതച്ചിരിക്കുകയാണ്. ആഫ്രിക്കയിൽനിന്നും ഏഷ്യയിൽനിന്നും ജ്വലിച്ചുയർന്നിരിക്കുന്ന ഫുട്ബാൾ കുതിരകൾ അശ്വമേധം പൂർത്തിയാക്കുന്ന കാലം വളരെ ദൂരത്തിലല്ല.

“സമാധാനത്തിന്റെ നോബൽ സമ്മാനം അവർ അർഹിക്കുന്നു. കളിയെ ഒരു തമാശയായിട്ടാണ് അവർ എടുത്തതെങ്കിൽ വെറും ഒരുകൂട്ടം പാവം തമാശക്കാരാണ് അവർ,” അൾജീരിയയെ ഒന്നാം റൗണ്ടിൽത്തന്നെ പുറത്താക്കുവാൻ ആസ്ട്രിയായും, പശ്ചിമ ജർമ്മനിയുംകൂടി നടത്തിയ ഒത്തുകളിയെക്കുറിച്ച് ഇററലിയുടെ ടീം മാനേജർ പറഞ്ഞു. “ഇവരെ കുട്ടികളുടെ കളത്തിലേക്ക് മാററണം.” മററു ചിലർ അഭിപ്രായപ്പെട്ടു. ആസ്ട്രിയൻ വലയിൽ ഗോളു കുരുക്കുവാൻ നിരവധി അവസരങ്ങൾ ലഭിച്ചിട്ടും അതെല്ലാം പാഴാക്കിയ ജർമ്മനിയുടെ ഹോസ്റ്റ് ഹെർബ്രുഷിനെ മെഡിറററേനിയനിൽ താഴ്ത്തുവാൻ കളി കണ്ടുകൊണ്ടിരിക്കുന്നവർ വിളിച്ചു പറയുന്നുണ്ടായിരുന്നു.

രണ്ടാം റൗണ്ടിലെത്തുന്നതിനു മുൻപ് തിരിച്ചു പോരേണ്ടി വരികയാണെങ്കിൽ താൻ മുഖം പ്ലാസ്റ്റിക് സർജറി ചെയ്തിട്ടായിരിക്കും പോകുകയെന്ന് ഒരു ജർമ്മൻ കളിക്കാരൻ ആസ്ട്രിയായോട് പൊരുതുന്നതിനു് മുൻപ് പറഞ്ഞിരുന്നു. പശ്ചിമ ജർമ്മനിയെ സംബന്ധിച്ചിടത്തോളം ഒരു ജീവൻ മരണപ്പോരാട്ടമായിരുന്നു ആ മത്സരമെങ്കിലും ഒരു ഗോളിന്റെ ലീഡിൽ കടിച്ചു തൂങ്ങുവാനാണ് മത്സരത്തിലുടനീളം അവർ ശ്രമിച്ചതു്. അൾജീരിയയെ പുറത്താക്കുക മാത്രമായിരുന്നു ജർമ്മനിയുടെ ലക്ഷ്യം. കമ്മ്യൂണിസ്റ്റ് ആയാലും, ക്യാപ്പിററലിസ്ററ് ആയാലും യൂറോപ്പ് യൂറോപ്പാണ്. അൾജീരിയാ യൂറോപ്പിന്റെ, യൂറോപ്യനിസത്തിന്റെ ഒരു ഇരയാണെന്നു് പറയുന്നവരും ഉണ്ട്.

ഏറെ മാന്യന്മാരായിപ്പോയി എന്നതായിരുന്നു ബ്രസീലിനും സോവിയററ് യൂണിയനും ഫ്രാൻസിനും പററിയ കുഴപ്പം. ക്ലീൻ ഫുട്ബാൾ കാഴ്ചവച്ച ബ്രസീലിനൊപ്പം അർജൻറീനയും മാന്യമായി കളിച്ചിരുന്നുവെങ്കിൽ മൂന്നാം ഫിഫാ കപ്പിന്റെ ഗതി മാറുമായിരുന്നില്ലേ? ആരെയും നൊമ്പരപ്പെടുത്താതെ എസ്പാന വിട്ടൊഴിഞ്ഞ സോവിയററ് യൂണിയൻ പോളണ്ടിന്റെ കടുത്ത ഫുട്ബാളിനു് ഇരയായതല്ലേ? ഫ്രഞ്ചുകാർ മാന്യന്മാരാണ്. അവരുടെ ഫുട്ബാൾ കളിയിലും ആ മാന്യത നിറഞ്ഞുനിന്നു. എതിരാളിയുടെ മെയ് നോക്കി കളിക്കുവാൻ അവർ ഒരിക്കലും തയ്യാറായില്ല. ഫ്രാൻസിന്റെ ഈ മാന്യതയും ദൗർബല്യമാണ് പശ്ചിമജർമ്മനിയെ ഫൈനലിൽ എത്തിച്ചതു്.

യൂറോപ്പിന്റെ പ്രതീക്ഷയായി തുടക്കത്തിൽ ഉയർന്നുവന്ന ഇംഗ്ലണ്ട് തറപററി വീണതു് എസ്പാനയുടെ മറെറാരു ദുഃഖമാണ്. ആദ്യമത്സരങ്ങളിൽ ഇംഗ്ലണ്ട് കാഴ്ചവച്ച പരസ്പര ധാരണയും, അലകൾപോലുള്ള ഇരമ്പിമറിയലും പിന്നീട് അവക്ക് നഷ്ടപ്പെട്ടു. പരിക്കുപററിയ കെവിൻകീഗനെ ഇറക്കിയിട്ടുപോലും ഇംഗ്ലണ്ടിനു് പിടിച്ചുനിൽക്കാനായില്ല. ഇംഗ്ലണ്ടിന്റെ ആക്രമണനിര ഫിനിഷിങ്ങിൽ കുറച്ചുകൂടി മികവു കാട്ടിയിരുന്നെങ്കിൽ...

മൂന്നാം ഫിഫാകപ്പ് ലാററിൻ അമേരിക്കൻ ഫുട്ബാളിന് ഒരു ഞെട്ടലായിരുന്നു. സെമി ഫൈനലിനുമുമ്പ് ലാററിൻ അമേരിക്കയുടെ ചിറകുകൾ ഒരിക്കൽകൂടി ഒടിഞ്ഞുവീണു. പതിനൊന്ന് ലോകകപ്പുകളുടെ ചരിത്രത്തിൽ രണ്ടു തവണ മാത്രമാണ് ലാററിൻ അമേരിക്കയുടെ ചിറക് സെമി ഫൈനലിനു മുമ്പ് യൂറോപ്പ് പൂർണ്ണമായും അരിഞ്ഞുവീഴ്ത്തിയതു്. രണ്ടാം യൂൾറിമെ കപ്പിലും, എട്ടാം യൂൾറിമെ കപ്പിലും സംഭവിച്ച ലാററിൻ അമേരിക്കൻ ദുരന്തം മൂന്നാം ഫിഫാ കപ്പിലും ആവർത്തിച്ചു.

## കറുപ്പു മന്ത്രി

(17-ാം പേജിൽ നിന്നു തുടർച്ച)

അദ്ദേഹത്തിന്റെ ആറു സഹോദരന്മാരുടേയുംപേരിൽ നടപടിയെടുത്തു.

ഈ വാർത്ത ഉത്തർപ്രദേശിലെ രാഷ്ട്രീയവൃത്തങ്ങളിൽ ചലനം ഉളവാക്കി. റെയിഡിന്റെ പിറകിൽ ഉത്തർപ്രദേശിലെ ധനകാര്യമന്ത്രി ബ്രഹ്മദത്തിന്റെ കൈയുള്ളതായി ആരോപണമുണ്ട്. സന്ദർഭവശാൽ, ഈ രണ്ടു കോൺഗ്രസ് (ഐ) മന്ത്രിമാരും വളരെക്കാലമായി പരസ്പരസ്പർദ്ധയിലാണ്.

ഗുലാബ്സിംഗ് ഭൂമി കൈയേററക്കേസുകളിൽ ചെയ്തതുപോലെ, കറുപ്പുകൃഷിയിലും തനിക്ക് യാതൊരു ഉത്തരവാദിത്വവും ഇല്ലെന്ന് പറഞ്ഞൊഴിഞ്ഞു. സ്ഥലം കൂട്ടുകുടുംബവകയാണ്. അതിൽ എന്താണ് കൃഷിചെയ്യുന്നതെന്ന് മന്ത്രിക്ക് അറിയില്ലത്രെ. തന്നെയുമല്ല അദ്ദേഹം വർഷത്തിൽ ഒന്നോ രണ്ടോ പ്രാവശ്യമേ സ്വന്തം ഗ്രാമത്തിൽ പോകാറുള്ളൂ. പക്ഷേ, മന്ത്രിയുടെ ഔദ്യോഗിക യാത്രാവിവരപ്പട്ടികപ്രകാരം ബിർനാടിനടുത്ത ടൃണിയിൽ രണ്ടു മാസത്തിനുള്ളിൽ പതിനെട്ടുപ്രാവശ്യം അദ്ദേഹം സന്ദർശനം നടത്തിയതായി, അതും കറുപ്പു വിളയുന്ന അവസരത്തിൽ, ആരോപണമുണ്ട്.

ജൂൺ ഒൻപതാം തീയതി, വിശ്വനാഥപ്രതാപ്സിംഗ്, സംസ്ഥാനത്തെ ഇന്റെലിജെൻസ് ഐ. ജി.യെ ബിർനാടിലേക്ക് ഒരു രഹസ്യദൗത്യവുമായി വിട്ടു. പത്താം തീയതി രാത്രി ഐ. ജി. ലക്നൗവിൽ തിരിച്ചെത്തിയതോടെ ഗുലാബ് സിംഗിന്റെ രാഷ്ട്രീയ ശവപ്പെട്ടിയിലെ അവസാനത്തെ ആണിയും തറഞ്ഞിരുന്നു. പത്താംതീയതിതന്നെ ഗുലാബ്സിംഗ് കോടതിയിൽ ഹാജരായി കീഴടങ്ങി. ജാമ്യത്തിലിറങ്ങി. പതിനെട്ടാംതീയതി മന്ത്രിസഭയിൽനിന്നും പുറത്തുമായി.

റെവന്യൂ കണക്കിൻപ്രകാരം ചക്രാത്തയിൽ 376 ഏക്കർ സ്ഥലം കറുപ്പുകൃഷിയിലാണ്. ഒരു വിളവിലെ ഉല്പന്നം, ഡെൽഹിയിലേയും സിംലയിലേയും ലക്നൗവിലേയും പതിവുകേന്ദ്രങ്ങളിൽഎത്തുമ്പോൾ, 24 ലക്ഷം രൂപ വിലകിട്ടുന്നു.

ചക്രാത്തയിലെ കറുപ്പുകച്ചവടം കേന്ദ്ര മയക്കുമരുന്നു വിഭാഗത്തിന് എന്നും ഒരു തലവേദനയായിരുന്നു. പ്രത്യേകിച്ചും ഐക്യരാഷ്ട്ര സംഘടനയുടെ മയക്കുമരുന്നു വിഭാഗത്തിന്റെ ഒരു സമ്മേളനത്തിൽവച്ച് ഇന്ത്യൻ പ്രതിനിധികൾ ഈ വിഷയത്തെച്ചൊല്ലി അപമാനിതരായപ്പോൾമുതൽ. തുടർന്ന്, 1979, ഡിസംബർ 21-ാം തീയതി കേന്ദ്ര മയക്കുമരുന്നു വിഭാഗത്തിന്റെ കമ്മിഷണർ യു. പി. യിലെ എക്സൈസ്, ഫൈനാൻസ്, ഹിൽ ഡെവലപ്മെൻറ്, സെക്രട്ടറിമാരുടെ ഒരു അടിയന്തരമീററിങ്ങ് ലക്നൗവിൽ വിളിച്ചുകൂട്ടി. ആ സമ്മേളനത്തിൽ ഒരു കാര്യം ശ്രദ്ധയിൽ ഉയർന്നുവന്നു. 1959- മുതൽ 1962-വരെ കറുപ്പുകൃഷി ലൈസൻസ് മുഖാന്തിരം നിയന്ത്രിക്കുവാൻ ശ്രമിച്ചതു് പരാജയമടഞ്ഞുവെന്നതാണ് അതു്. ആരാണിതിന്റെ പിന്നിലെ ശക്തി?

# നോവൽ
## പതിനൊന്ന്

ഞാൻ വിവാഹിതനായ കാലത്തുതന്നെയാണ് അയാൾ പ്രേമത്തിലായത്. കാമുകീ കാമുകന്മാരുടെ വീട്ടുകാർ അവരുടെ വിവാഹത്തിന് അനുകൂലിച്ചില്ല. അവരാകട്ടെ ബന്ധുക്കൾ വഴങ്ങും വരെ കാത്തിരിക്കാനും തീർച്ചയാക്കി. അവൾ എം. എ. പാസ്സായി. പത്തൊമ്പതാം നൂറ്റാണ്ടിലെ അമേരിക്കൻ സാഹിത്യത്തിൽ ഡോക്ടറേറ്റിനുവേണ്ടി ഗവേഷണം തുടങ്ങി. അയാൾ കമ്പനിയുടെ സ്കോളർഷിപ്പിൽ വ്യാവസായിക മനശ്ശാസ്ത്രത്തിൽ ഉപരി പഠനവും. അവൾ ഹോസ്റ്റലിൽ താമസിച്ചു. അയാൾ ഹോട്ടലിൽ. അവർ എന്നും ടെലഫോണിൽ സംസാരിച്ചു. എല്ലാ വൈകുന്നേരവും കണ്ടു. എന്നും രാത്രി പ്രേമലേഖനമെഴുതി. പത്തും പതിനഞ്ചും പേജ് വരുന്ന പ്രേമലേഖനങ്ങൾ. നീണ്ട ഏഴു കൊല്ലം അങ്ങനെ. അവരുടെ പ്രേമം ഞങ്ങൾക്കിടയിൽ ഒരു കഥയായി.

ഏതോ ഒരു മെഷീൻ പാർട്ടിനുവേണ്ടി ഡിസൈൻ ചെയ്യേണ്ട ഒരു ജിഗ്ഗിനെപ്പററി പറയുകയായിരുന്നു അയാൾ. പല ജോലികളും ഒന്നിച്ചു ചെയ്യാവുന്ന ഒരു ജിഗ്ഗ് ഉണ്ടാക്കുക വളരെ വിഷമം പിടിച്ച ജോലിയാണ്. പക്ഷേ, അങ്ങനെയൊന്ന് ഉണ്ടാക്കിക്കഴിഞ്ഞാൽ മററുള്ളവരുടെ ജോലി വളരെ എളുപ്പമായി. ജിഗ്ഗുണ്ടാക്കുന്നത് ബുദ്ധി ഉപയോഗിച്ച് ചെയ്യേണ്ട കാര്യമായതുകൊണ്ട് അതിൽ മൗലികതയുണ്ടെന്ന് ഞാൻ പറഞ്ഞു. 'ബുദ്ധി ഉപയോഗിക്കേണ്ടിവരുക എന്നതല്ല മൗലികതയുടെ മാനദണ്ഡം,' അയാൾ യോജിച്ചില്ല. ''സ്വയം പ്രേരിതനാകുക എന്നതാണ് കാര്യം. പരാജയപ്പെട്ടേക്കാം എന്ന സാദ്ധ്യതകൂടി കൂട്ടിനുവേണം. പക്ഷേ, ഇവിടെയാകട്ടെ അസംഭാവ്യത എന്ന ഒന്നില്ല. ബുദ്ധിമുട്ടുള്ളതെങ്കിലും എല്ലാം സാധിക്കാവുന്നതാണ്. സാധിക്കണം. പണ്ടത്തെ രാജാക്കന്മാരെപ്പോലെ ഇത്രദിവസത്തിനകം ഉത്തരം കണ്ടില്ലെങ്കിൽ കഴുത്തറുക്കുമെന്നൊന്നും ആരും പറയുന്നില്ലെങ്കിലും!''

വ്യാവസായികമനശ്ശാസ്ത്രം പഠിച്ചതിനുശേഷം തന്റെ മെഷീൻ ഷോപ്പിലെ ജോലിക്കു പുറമെ കമ്പനിയുടെ പ്ലാനിങ് കമ്മിററിയിൽ ഒരു ഉപദേശകൻ കൂടിയായി പണിനോക്കുന്നുണ്ട് വൃന്ദാവൻ. കുറേക്കൂടി നടന്നതിനുശേഷം അയാൾ വീണ്ടും തുടർന്നു: 'മനുഷ്യന്റെ പ്രവൃത്തികളെല്ലാം ഏതാണ്ട് മൂന്നിനത്തിൽപ്പെടുന്നതാം. ഒന്നാമത് സ്വന്തം പ്രേരണയാൽ ചെയ്യുന്നത്. രണ്ടാമത് അനുകരിക്കുന്നത്. അവസാനമായി, അനുസരിക്കുന്നത്. വ്യാവസായികത്തൊഴിലാളിയെ സംബന്ധിച്ചിടത്തോളം സ്വയം ചെയ്യുക എന്നതുപോലെ അനുകരണവുംകൂടി ഇല്ലാതായിരിക്കുന്നു. അനുസരണം മാത്രമാണ് അവശേഷിച്ചിട്ടുള്ളത്. എവിടെയായാലും...നിങ്ങൾക്ക് ആ വൃദ്ധൻ ബാവുളിന്റെ പാട്ട് ഓർമ്മയുണ്ടോ? 'ബാവുൾ ആമി ഏക്-താരാതേ ബേംധേ ഗാൻ' വീണയ്ക്ക് ഒരു കമ്പിയേ ഉള്ളുവെങ്കിലും, ഓരോ ബാവുളും അവന്റെ പാട്ട് തനിച്ചുതന്നെ പാടണം.'

ഫാക്ടറിക്കു വെളിയിൽ നദീതീരത്തു പാടി നടക്കുന്ന ബാവുളിനെ നോക്കി വൃന്ദാവൻ വളരെ നേരം നിൽക്കും.

''ഒരു മെഷീനിൽ ഒററനോട്ടത്തിൽ കാണുന്ന പ്രത്യേകത എന്താണെന്നറിയാമോ?'' വൃന്ദാവൻ പറഞ്ഞുകൊണ്ടിരുന്നു. 'അതിനു ഡിപ്രീസിയേഷനേ ഉള്ളൂ, അപ്രീസിയേഷൻ ഇല്ല. അതിന് ഒന്നും പഠിക്കേണ്ട കാര്യമില്ല. അതു വളരുന്നില്ല. വളർന്നു രൂപപ്പെട്ട്, പെർഫെക്ട് ആയ ഒരവസ്ഥയിൽ അതു ജീവിതം ആരംഭിക്കുന്നു. പിന്നീട് തേഞ്ഞും പൊട്ടിയും കേടുവന്നും ക്രമേണ അതു നശിക്കുന്നു. പ്രവർത്തിക്കുക എന്നുവച്ചാൽ, അതുകൊണ്ട്, അതിന് നശിക്കുക എന്നാണ് അർത്ഥം. ജീവിക്കുക എന്നു വച്ചാൽ മരിക്കുക. സ്വയം അശിക്കുക. ഉല്പാദനപരമായ വ്യവസായത്തിൽ നമ്മുടെ രണ്ടുപാധികൾ യന്ത്രവും മനുഷ്യനും ആണ്. മനുഷ്യന് ഡിപ്രീസിയേഷൻ കൂടാതെ അപ്രീസിയേഷൻ എന്ന സ്വഭാവം കൂടിയുണ്ട്. നശിക്കുവാൻ തുടങ്ങുന്നതിനുമുമ്പ്, അഥവാ നശിക്കുന്നതോടൊപ്പം തന്നെ വീണ്ടും വളരുക അവന് സാദ്ധ്യമാണ്. വളരുക എന്ന ഒരു സാദ്ധ്യതയുള്ളതുകൊണ്ട് നാശം നിയമിതമോ നിർബ്ബന്ധമോ അല്ല താനും—'

അയാൾ പെട്ടെന്നു നിറുത്തി. പിന്നീട് അയാൾ സംസാരിച്ചില്ല; ഞാനും. അയാൾ നിശ്ശബ്ദം നടന്നു.



### ആനന്ദ്

ഞങ്ങൾ കാന്റീനിൽ കയറി. വൃന്ദാവൻ റൊട്ടിയും മാംസവും വരുത്തി. ഞാൻ ചായയും ബിസ്കററും. എനിക്ക് വിശപ്പു തോന്നിയില്ല. വൃന്ദാവൻ ഭക്ഷണപ്രിയനാണ്. എന്നിട്ടും അയാൾക്ക് ആവശ്യത്തിൽക്കൂടുതൽ ഭാരമില്ല. കഴിക്കുന്ന ഭക്ഷണവുമായി ഒരുവന്റെ ഭാരത്തിന് ബന്ധമൊന്നുമില്ലത്രെ. മെലിഞ്ഞിരിക്കുന്നതും തടിക്കുന്നതും ഓരോരുത്തരുടെ ദേഹപ്രകൃതിയാണ്. ഞാൻ ചുററും മേശകൾക്കരികെയിരുന്ന് ഭക്ഷണം കഴിക്കുന്ന മനുഷ്യരെ നോക്കി. അവരിൽ എത്രപേർ മരിക്കാറായിട്ടുണ്ടാകും? ഭക്ഷണം കഴിച്ചുകൊണ്ടിരിക്കുന്ന ഒരാളെ നോക്കിയാൽ, അയാൾ ഒരിക്കലും മരിക്കുമെന്നു തോന്നില്ല.

തിരക്കുള്ള സമയമായതുകൊണ്ട് വെയ്ററർ ഭക്ഷണം കൊണ്ടുവരാൻ താമസിച്ചു. ഞങ്ങൾക്കടുത്ത തീൻമേശമേൽ കൈകുത്തിനിന്ന് അവിടെയിരുന്നിരുന്ന മനുഷ്യനോട് സംസാരിക്കുകയായിരുന്ന കാൻറീൻ പ്രൊപ്രൈററെ നോക്കിയിരുന്നു ഞങ്ങൾ. 'നോക്കൂ സ്നേഹിതാ, വളയാതെയും കുനിയാതെയും നിന്നതുകൊണ്ട് ഒരാൾ ഒരു വമ്പനൊന്നും ആകുന്നില്ല. അല്ല, ഉവ്വോ?' ഭക്ഷിക്കുന്ന മനുഷ്യൻ ചിരിച്ചു. സംശയം തീർക്കാനെന്നവണ്ണം അയാൾ തിരിഞ്ഞ് അടുത്ത മേശയിലെ മനുഷ്യനോടും ആരാഞ്ഞു. സംസാരിക്കുമ്പോൾ അയാളുടെ മീശ ഇളകുന്നുണ്ടായിരുന്നു. വെളുത്ത മീശയ്ക്ക് താഴെ വെളുത്ത പല്ലുകൾ. അയാൾ രണ്ടുവട്ടം ചിരിക്കുകയാണെന്നു തോന്നും. സ്ഥൂലശരീരവും വലിയ വയറുമുള്ള ഒരു മനുഷ്യൻ. സംസാരിക്കാൻ അയാൾക്കു വലിയ ഇഷ്ടമാണ്. ഒരു പഴയ പട്ടാളഉദ്യോഗസ്ഥനെന്നും, യുദ്ധം കണ്ടവനെന്നും അഭിമാനിക്കുന്ന അയാൾക്ക് പറയാൻ ധാരാളം ബഡായിയുണ്ടുതാനും. 'നിങ്ങൾ ബററാലിയൻ ഹവിൽദാർ മേജർ എന്ന ഒരുത്തനെപ്പററി കേട്ടിട്ടുണ്ടോ?' അയാൾ വീണ്ടും തന്റെ സ്നേഹിതന്റെ നേരേ തിരിഞ്ഞു. ''ഒരിഞ്ചുപോലും വളയില്ല. കററി കുഴിച്ചിട്ടതുപോലിരിക്കും. പക്ഷേ അതുകൊണ്ട് അയാൾക്ക് ഒരു വ്യക്തിത്വമുണ്ടെന്നൊന്നും അർത്ഥമില്ല. അയാളൊരു നല്ല ഹവിൽദാർ മേജറേ ആകൂ. അയാൾക്കൊരു പേരില്ല. അയാളെ ആരും പേരുവിളിക്കില്ല...''

''പിന്നെ വേറൊരു കാര്യം,'' റൊട്ടിയും മാംസവും വന്നപ്പോൾ ആർത്തിയോടെന്നപോലെ മാംസത്തിന്റെ പ്ളെയ്ററിൽനിന്ന് ഒരുകഷണം എടുത്ത് അതിനെ എല്ലിൽനിന്ന് വേർപെടുത്തിക്കൊണ്ട് വൃന്ദാവൻ പറഞ്ഞു:

''ഞാൻ വിവാഹം കഴിക്കാൻ പോവുകയാണ്.'' അയാൾ മാംസത്തിന്റെ കഷണത്തിൽ നിന്ന് കണ്ണെടുത്തില്ല. അതു വായിലിട്ടതുമില്ല. എല്ലിൽനിന്നു വേർപെടുത്തിയിട്ടും അതുമായി കളിച്ചുകൊണ്ടിരുന്നു. പറയാൻ മടിയുള്ള ഒരുകാര്യം റിഹേഴ്സ് ചെയ്യുവന്ന് പറയുന്നതുപോലെ. ഏഴുകൊല്ലം പ്രേമത്തിൽക്കഴിഞ്ഞ ആൾ. എനിക്ക് അദ്ഭുതം തോന്നി.

''അവസാനം...അവസാനം,'' ഞാൻ സന്തോഷം കാണിച്ചു: 'എത്ര പ്രതീക്ഷിച്ചിരുന്നതു്. എന്നിട്ടും എന്തൊരു വലിയ വാർത്ത!''

''അടുത്തമാസം ആദ്യത്തെ ആഴ്ചയാണ്. ഞാൻ അടുത്ത ആഴ്ചമുതൽ ലീവെടുക്കാൻ ആലോചിക്കുന്നു.'' അയാൾ തന്റെ ഇറച്ചിക്കഷണം വായിലിടുവാൻ തീർച്ചയാക്കി.

''എവിടെയാണ് മധുവിധു?''

അയാൾ വായിൽക്കിടക്കുന്ന മാംസക്കഷണത്തോടുകൂടി ഒന്നു പുഞ്ചിരിക്കാൻ ശ്രമിച്ചു. ''പ്രത്യേകിച്ച് എങ്ങും പോകാൻ ഉദ്ദേശ്യമില്ല. ഞങ്ങളുടേത് ഒരു പഴയ കുടുംബമാണെന്ന് അറിയാമല്ലോ. പല ആചാരങ്ങളും ചടങ്ങുകളുമൊക്കെ കാണും. അങ്ങനെ സമയം അവിടെത്തന്നെ കഴിഞ്ഞുപോകും.''

''അപ്പോൾ അവസാനം അവർ സമ്മതിച്ചു?'' ഞാൻ ചോദിച്ചു.

''ഇല്ലില്ല, ഇതു് വേറെയാണ്.'' അയാൾ പൊടുന്നനെ ഒരു പുതിയ മാംസക്കഷണം പെറുക്കിയെടുത്ത് എല്ലുമായി മല്ലുപിടിക്കാൻ തുടങ്ങി. ''ഇത്...ഇത് അവർ നിശ്ചയിച്ചതാണ്. സുമിതയുമായി ഞാൻ പിരിഞ്ഞിട്ട് രണ്ടു മൂന്നു മാസമായി. ഞങ്ങൾ പിരിയാൻ തീർച്ചയാക്കി.''

എങ്ങനെയാണ് അതുണ്ടായതെന്ന് ഞാൻ ചോദിച്ചില്ല. അയാൾ പറഞ്ഞതുമില്ല. ആ വിഷയം അവിടെ അവസാനിച്ചതുപോലെ, അയാളുടെ വിവാഹത്തെയും പ്രേമത്തെയുംകുറിച്ച് എനിക്കോ അയാൾക്കോ ഇതിൽക്കൂടുതലൊന്നും പറയാനില്ലാത്തതുപോലെ, ഞങ്ങൾ നിശ്ശബ്ദരായി. ഞാൻ എന്റെ മുമ്പിലിരുന്ന് ആർത്തിയോടും ശുഷ്കാന്തിയോടുംകൂടി റൊട്ടിയും മാംസവും ഭക്ഷിക്കുന്ന വൃന്ദാവനെ നോക്കിയിരുന്നു. അസംഭാവ്യത എന്ന പ്രശ്നമേയില്ല. ഭൂമിയിൽ ജീവിതം ഉദയം കൊണ്ട അന്നു തുടങ്ങിയതും എന്നെന്നും വളരുകയും വികസിക്കുകയും ചെയ്തുകൊണ്ടിരിക്കുന്നതുമായ പരിണാമത്തിന്റെ പ്രേരണയാൽ മാത്രം പ്രേരിതനായി... സ്വന്തം കർമ്മത്തിന്റെ കമ്പു കണ്ടെത്തിയ ചാരിതാർത്ഥ്യത്താൽ...സ്വന്തം തലച്ചോറിന്റെ ഇറച്ചി ചോർത്തിയെടുത്ത് എണ്ണയിൽ പൊരിച്ച്, ഉള്ളിയും മുന്തിരിങ്ങയും കശുഅണ്ടിയും വറുത്തിട്ട് ടൊമാറ്റോ സോസും...ഞാൻ എന്റെ ചായയിലേക്കും ബിസ്കററിലേക്കും മടങ്ങി. എനിക്ക് വിശപ്പുതോന്നി. എനിക്ക് എന്റെ ഇറച്ചി. ഓരോരുത്തനും അവനവന്റെ തലച്ചോറ്.

എങ്ങനെയുള്ളവളായിരിക്കും അയാൾക്കു കിട്ടിയ ഭാര്യ? അയാൾ സ്നേഹിച്ചിരുന്ന സ്ത്രീയെ ഞാൻ അറിയും. സൗന്ദര്യവും ബുദ്ധിയും ലോകവിവരവുമെല്ലാമുള്ള ഒരു സ്ത്രീയാണ് സുമിത. അവളെയല്ലാതെ വേറൊരു സ്ത്രീയെ അയാളുടെ ഭാര്യയായി സങ്കല്പിക്കുവാൻ പ്രയാസം. അല്ലെങ്കിൽ അയാൾ വിവാഹം കഴിക്കാൻ പോകുന്ന സ്ത്രീയും അങ്ങനെയെല്ലാം ആയിക്കൂടെന്നില്ലല്ലോ. ആരായാലും, വിവാഹം കഴിക്കുന്നവൾതന്നെ ഭാര്യ. അയാൾക്ക് ഇതെല്ലാം നേരത്തെയാകാമായിരുന്നുവെന്നു മാത്രം. ഏഴുകൊല്ലംമുമ്പ്. എനിക്ക് എന്റെ ഭാര്യയെക്കാൾ നല്ലതോ വ്യത്യസ്തയോ ആയ ഒരു സ്ത്രീയെ അവളുടെ സ്ഥാനത്ത് സങ്കല്പിക്കുക വയ്യ. എന്നിട്ടും അവളെ ഞാൻ കണ്ടു സ്നേഹിച്ചോ, പരിചയപ്പെട്ടു തിരഞ്ഞെടുത്തോ വിവാഹം കഴിച്ചതൊന്നുമല്ല. എന്റെ ബന്ധുക്കളാണ് അവളെ എനിക്കുവേണ്ടി തിരഞ്ഞെടുത്തത്. വിവാഹം കഴിച്ച്, കുട്ടികളും കുടുംബവുമായി ജീവിക്കുന്ന പരിചയസമ്പന്നരായ ബന്ധുക്കൾ. അതുകൊണ്ട് ഇതിൽ പിശകിനോ പ്രശ്നങ്ങൾക്കോ ഇടവന്നില്ല. വിവാഹത്തിനു മുമ്പ് ഞങ്ങളിരുവരും ഡോക്ടറെ സന്ദർശിച്ചു. വിവാഹശേഷം ഞങ്ങൾ ഞങ്ങളുടെ കുടുംബം ആസൂത്രണം ചെയ്തു. ഗർഭമായിരിക്കുമ്പോൾ ആദ്യം എല്ലാ മാസവും, പിന്നീട് മാസത്തിൽ രണ്ടുതവണയും മുടങ്ങാതെ അവൾ ഡോക്ടറെ സന്ദർശിച്ചു. അയാൾ തന്ന മരുന്നുകൾ കഴിക്കുകയും നിർദ്ദേശിച്ച വ്യായാമങ്ങൾ പരിശീലിക്കുകയും ചെയ്തു. ഇരുന്നൂററി എൺപതാം നാൾ എന്റെ മകൻ പിറന്നു. അവനെ കൃത്യമായി ശിശുചികിത്സാ സ്പെഷ്യലിസ്റ്റിനെക്കൊണ്ട് പരിശോധിപ്പിച്ചു. സമയാസമയങ്ങളിൽ പോളിയോ കൊടുത്തു. ഡിഫ്തീരിയയ്ക്കെതിരായി കുത്തിവച്ചു. വിശപ്പുണ്ടാക്കുന്നതും കൂടുതൽ ഭക്ഷണത്തെ കൂടുതൽ വളർച്ചയാക്കി മാററുന്നതുമായ ടോണിക്ക് കൊടുത്തു. അവൻ വളർന്നു. ഇപ്പോൾ കിൻറർ ഗാർട്ടണിൽ പോകുന്നു. അടുത്ത കൊല്ലം സ്കൂളിൽ പോകും. ഇന്നാളൊരു ദിവസം ഒന്നാം പാഠത്തിലെ ഏതോ സംശയവുമായി വന്നപ്പോൾ എനിക്ക് അതു പറഞ്ഞുകൊടുക്കുവാൻ കഴിഞ്ഞില്ല. എന്തായിരുന്നു അതു്? ഏതായാലും വേണ്ടില്ല. അവസാനം പഠിച്ച പാഠമേ എനിക്ക് ഓർമ്മയുള്ളൂ. ആദ്യം പഠിച്ചതു വേണമെങ്കിൽ ഇനിയും പഠിക്കണം.

''ഇരട്ടപെററ രണ്ടു പെൺകുട്ടികളിൽ ഒന്നിനെയാണ് പുള്ളി കല്യാണം കഴിച്ചതു്,'' പ്രൊപ്രൈററർ അപ്പോഴും തന്റെ സ്നേഹിതനോട് സംസാരിക്കുകയായിരുന്നു. അയാളുടെ രണ്ടുവട്ടം ചിരിക്കു പകരം അയാളുടെ സ്നേഹിതൻ ഒരുവട്ടം ചിരി മടക്കിക്കൊടുക്കുകയും. 'ഇരട്ടപെററതെന്ന് പറഞ്ഞാൽ പോരാ, മുറിച്ചു വേർപെടുത്തിയതാണത്രേ. ഐഡൻടിക്കൽ ട്വിൻസ്. ഒന്നിച്ചുകഴിയുമ്പോൾ തിരിച്ചറിയാനുള്ള വിഷമമോർത്ത് ഒന്നിനെ കുഞ്ഞായിരിക്കുമ്പോഴേ ബന്ധുക്കളാരോ കൊണ്ടുപോയി വേറിട്ടു വളർത്തി. എന്നാൽ രണ്ടിന്റേയും വിധി ഒന്നായിരുന്നു. ഒന്നിനു സുഖക്കേടു വന്നാൽ മറേറതിനും വരും. ഒന്നു വീണു കൈയൊടിഞ്ഞപ്പോൾ മററതും വീണു കൈയൊടിഞ്ഞു. രണ്ടുപേരുടേയും കല്യാണം ഒന്നിച്ചു കഴിഞ്ഞു. അവരുടെ ഇരട്ടത്തമുണ്ടോ അവിടെ നിൽക്കുന്നു? ഒരുവൾ പ്രസവിച്ചപ്പോൾ മററവളും പ്രസവിച്ചു. രണ്ടും ആൺകുട്ടികൾ. പിന്നെ രണ്ടുപേർക്കും ഗർഭമലസി. മൂന്നാമത്തെ തവണ അയാളുടെ ഭാര്യ മററവളുടെയൊപ്പം ഗർഭം ധരിച്ചപ്പോൾ അയാൾക്കു പൊറുതിമുട്ടി. എന്നെക്കൊണ്ടായില്ല ഇങ്ങനെ വേറൊരുത്തന്റെ പേരിൽ ജീവിക്കാൻ, എന്നാണത്രെ അയാൾ കോടതിയിൽ മൊഴികൊടുത്തത്. ഗർഭിണിയായ ഭാര്യയെ കഴുത്തു ഞെരിച്ചു കൊല്ലുകയായിരുന്നത്രെ അയാൾ ചെയ്തതു്. അതായിരുന്നുവത്രെ ആ പെൺകുട്ടികളുടെ ജീവിതത്തിൽ ആദ്യമായുണ്ടായ ഒരു വ്യത്യാസം. മററവളിപ്പോഴും കൊല്ലം തോറും പെററുകൊണ്ടിരിക്കുന്നു. അതിൽ ചിലതു് ഇരട്ടയും...''

(തുടരും)



നീണ്ടകഥ



# തങ്കമ്മയുടെ തത്ത

വി. ടി. ഇന്ദുചൂഡൻ

## ഏഴ്

പണം കടം കൊടുത്താൽ പ്രോനോട്ട് എഴുതിവാങ്ങും. രണ്ടു സാക്ഷികൾ ഒപ്പിട്ട പ്രോനോട്ടാണ്. ഈവക കടലാസുകൾ മഠത്തിൽ നടുവിലത്തെ മുറിയിൽ തട്ടിന്മേൽ കെട്ടിത്തൂക്കിയിട്ടുള്ള ഒരു പലകയിന്മേൽ ആണ് സൂക്ഷിക്കാറുള്ളത്. പണമാകട്ടെ പിച്ചുഅയ്യർ തന്റെ അരയിൽ കെട്ടാറുള്ള ഒരു വീതികൂടിയ തുകൽ ബെൽറ്റിന്റെ പോക്കറ്റിൽ സൂക്ഷിക്കും. രാത്രിമാത്രം ബെൽറ്റ് അഴിച്ച് തലയണയുടെ കീഴിൽ വയ്ക്കും. പിച്ചുഅയ്യർ ഇപ്പോൾ ശങ്കരവാര്യരുടെ വീട്ടിലേക്ക് നടന്നു.

ശാരദ ഇടപാടുകാരന് അച്ചാറു കുപ്പികൾ കൊണ്ടുപോയി കൊടുക്കുകയും കിട്ടാനുള്ള പണം വാങ്ങുകയും ചെയ്തശേഷം തിരക്കുപിടിച്ച് വീട്ടിലേക്ക് മടങ്ങി. വൈകിട്ട് തത്തയെകൊണ്ടുപോകാൻ ശാരദ വരുമെന്നു പറഞ്ഞിട്ടുണ്ട്. മാത്രമല്ല, വീട് പൂട്ടിയിട്ട് പോന്നതിനാൽ കച്ചവടത്തിന് വല്ലവരും എത്തിയാൽ ആളെ കാണാതെ തിരിച്ചുപോകേണ്ടി വരുമല്ലോ. വടക്കാഞ്ചേരിയിൽ നിന്നു ഹോട്ടൽ കച്ചവടക്കാരനായ ഒരു മാപ്പിള അഞ്ഞൂറ് അരിമുറുക്കും ഉള്ളേടത്തോളം പൊക്കവടയും വേണമെന്ന് ഏല്പിച്ചിരുന്നു. നൂറ്റിയൻപതു് മുറുക്കും നാലഞ്ച് കിലോഗ്രാം പൊക്കവടയും തയ്യാറുണ്ട്. അയാൾ ഇന്ന്, ഒരുപക്ഷേ, വരാമെന്നാണ് പറഞ്ഞിട്ടുള്ളതു്.

ശാരദ കൂട തൂക്കിപ്പിടിച്ചുകൊണ്ട് നടന്നപ്പോൾ തന്റെ അണ്ണനായ നാണാസ്വാമി എതിരെ വരുന്നതുകണ്ടു. "എങ്കെ പോറതു്, അണ്ണാ?" ശാരദ ചോദിച്ചു. "നിന്നെത്തേടിത്താൻ വന്തേൻ," നാണാസ്വാമി മറുപടി പറഞ്ഞു. "എന്നാ വിഷയം?" ശാരദ തിരക്കിയപ്പോൾ നാണാസ്വാമി "ഒന്നുമില്ലെ" എന്ന് മറുപടി പറഞ്ഞു. ഒരാളുടെ തങ്കിയെ (അനുജത്തി) കാണാൻ എന്തെങ്കിലും പ്രത്യേകകാര്യം ആവശ്യമുണ്ടോ? ശാരദയുടെ അഴകുള്ള മുഖം ഒന്നു കാണണമെന്നു നിശ്ചയിച്ചു അത്രമാത്രം.

എന്നാൽ തമ്മിൽ കണ്ടുമുട്ടിയസ്ഥിതിക്ക് കാര്യമായ ഒരു വിഷയം അവതരിപ്പിക്കാതെ പോകാൻ വയ്യ. തങ്കിയോട് ഇരുപത്തഞ്ച് ഉറുപ്പിക വാങ്ങിക്കണം. രംഗയ്യരുടെ വീട്ടിലെ സദ്യയിൽ നാണാസ്വാമി അധികം അകത്തേക്കാക്കിയതു് രണ്ടുതരം പായസവും ഇടിച്ചുക്കതോരനുമായിരുന്നു. ഈ കൊല്ലം ആദ്യമായിട്ടാണ് ഇടിച്ചക്കത്തോരൻ തിന്നുന്നതു്. ആർത്തികൊണ്ട് ഇന്നു് കുറച്ചധികം തിന്നു. തിന്നുകഴിഞ്ഞു് വെള്ളം കുടിച്ചപ്പോൾ അതു് വയറ്റിൽ കിടന്നു വീർത്തിരിക്കുന്നു. പായസം കുടിച്ചതും അധികമായി. ഇനി ഒരു കുപ്പി ചാരായം അകത്താക്കിയാൽ മാത്രമേ വയറിന്റെ സ്തംഭനം തീരുകയുള്ളൂ.

ശാരദയോട് ഇരുപത്തിയഞ്ചുറുപ്പിക ചോദിച്ചാൽ തരേണ്ടതാണ്. ഈ തങ്കിയേയും പിച്ചുഅയ്യരേയും താൻ പലതരത്തിൽ സഹായിക്കാറുണ്ട്. ശാരദയ്ക്ക് പലഹാരങ്ങളും അച്ചാറും ഉണ്ടാക്കാൻ പലപ്പോഴും ലാഭത്തിനു് സാമാനങ്ങൾ റേഷൻ ഷാപ്പിൽ നിന്നു് വാങ്ങികൊടുക്കാറുള്ളതാണ്. താൻ റവന്യു ഇൻസ്പെക്ടർ ആയിരുന്ന കാലത്തു് ഉപകാരങ്ങൾ ചെയ്തുകൊടുത്ത രണ്ടു മൂന്നു ഷാപ്പുകാർ മുഖാന്തിരമാണ് സാമാനങ്ങൾ വാങ്ങിക്കൊടുത്തതു്. ശാരദയ്ക്ക് മധുരസേവ എന്ന പലഹാരം ഉണ്ടാക്കാൻ പഞ്ചസാരവാങ്ങിക്കൊടുക്കുന്നതിന് നാണാസ്വാമി വളരെ പ്രയാസപ്പെട്ടിരുന്നു.

ഈ ഒരൊറ്റ ഇടപാടിൽനിന്ന് ശാരദയ്ക്ക് ചുരുങ്ങിയതു് നൂറമ്പതു് ഉറുപ്പിക ലാഭം കിട്ടിയിട്ടുണ്ടാവും. അങ്ങനെയിരിക്കെ വല്ലപ്പോഴും ഒരിക്കൽ ഇരുപത്തഞ്ചുറുപ്പിക തനിക്കു തന്നാൽ യാതൊരു ഭേതവും ഇല്ല. പിച്ചുഅയ്യരേയും താൻ സഹായിക്കാറുണ്ട്. പിച്ചുഅയ്യരോട് കടംവാങ്ങുന്ന ചിലർ തെമ്മാടികളായി പെരുമാറുമ്പോൾ അവരെ മര്യാദ പഠിപ്പിക്കാറുള്ളതു് വെള്ളക്കാരന്റെ ഭരണത്തിൽ റവന്യൂ ഇൻസ്പെക്ടറായി ജോലിനോക്കി പരിചയമുള്ള താനാണെന്നു് നാണാസ്വാമി അഭിമാനിച്ചു. തനിക്കു് പണം തന്നാൽ ശാരദയ്ക്ക് ഒരു നഷ്ടവുമില്ല.

നാണാസ്വാമി അനുജത്തിയുടെ ഒപ്പം നടന്നു. വഴിയിൽവച്ച് കണ്ടയുടനെ പണം ചോദിക്കുന്നതു് മര്യാദകേടാണല്ലോ. അതിനാൽ നാണാസ്വാമി മുഖവുരയായി ശാരദയുടെ മഠത്തിനുള്ളിൽ നിന്നു് ശബ്ദംകേട്ട സംഭവം വിവരിച്ചു. താൻ വാതിൽതുറന്നു് നോക്കിയപ്പോൾ ഏതോ ഒരു പക്ഷിയായിരുന്നു അകത്തു ലഹളയുണ്ടാക്കിയിരുന്നതെന്നു് കണ്ടതായി സ്വാമി ഉപസംഹരിച്ചു.

ശാരദ എന്തോ മനോരാജ്യം വിചാരിച്ചുകൊണ്ട് നടന്നിരുന്നതിനാൽ ആദ്യം ശ്രദ്ധിച്ചിരുന്നില്ല. എന്നാൽ മഠത്തിനുള്ളിൽ പക്ഷിയുടെ കാര്യം പറഞ്ഞു കേട്ടപ്പോൾ അവർ ഞെട്ടിയുണർന്നു. എന്താണുണ്ടായതെന്ന് ശാരദ നാണാസ്വാമിയോടു ചോദിച്ചു. അകത്തു് ഒരു പക്ഷി അകപ്പെട്ടിരുന്നുവെന്നും അതു് ചിറകിട്ട് അടിച്ചിരുന്നുവെന്നും മുറി തുറന്നപ്പോൾ അതു് പറന്നുപോയെന്നും നാണാസ്വാമി വീണ്ടും വിവരിച്ചപ്പോൾ ശാരദ സ്തംഭിച്ചു നിന്നു.

അയ്യയ്യോ! അണ്ണാ അപകടം പറ്റിച്ചല്ലോ, ശാരദ നടത്തം നിറുത്തി തലയിൽ കൈവച്ചുകൊണ്ട് നിലവിളിച്ചു. നാണാസ്വാമിക്ക് ആദ്യം കാര്യം മനസ്സിലായില്ല. ശാരദ വിസ്തരിച്ചപ്പോഴാണ് കുഴപ്പം മനസ്സിലായതും. "അതു് രംഗയ്യരുടെ പുള്ളയോട് തത്തയാകും," ശാരദ വിലപിച്ചു. "സായങ്കാലം തത്തയെ തിരുമ്പിക്കൊടുക്കണം."

ഇനി എന്തു ചെയ്യും എന്ന് ശാരദ വിലപിച്ചു. കുറച്ചു കഴിഞ്ഞാൽ രംഗയ്യരുടെ മഠത്തിലെ വേലക്കാരത്തി പാർവ്വതി തത്തമ്മയെ കൊണ്ടുപോകാൻവേണ്ടി വന്നെത്തും—അവളോട് ഞാൻ എന്തു സമാധാനം പറയും? തത്തമ്മയെ സൂക്ഷിച്ചുകൊള്ളാമെന്ന് ഉറപ്പോടുകൂടി ഏറ്റുവാങ്ങിയതാണ്. രംഗയ്യരുടെ കുടുംബക്കാരെക്കൊണ്ട് എപ്പോഴും പല ഉപകാരങ്ങളും ഉണ്ട്. പിച്ചുഅയ്യർ തന്നെ രംഗയ്യരോട് ചെറിയ പലിശയ്ക്ക് പണം വാങ്ങിയാണ് വലിയ പലിശയ്ക്ക് മറ്റുള്ളവർക്ക് കൊടുക്കാറുള്ളതു്. ശാരദ തന്റെ പലഹാരവ്യവസായത്തിന് അത്യാവശ്യം രംഗയ്യരുടെ ഭാര്യയോടു പണം കടംവാങ്ങാറുണ്ട്.

രംഗയ്യരുടെ മകൻ ദുബായിൽനിന്നു് അയച്ച രണ്ട് ഷർട്ടുകൾ ഒന്ന് അമ്പിയ്ക്കും ഒന്ന് പിച്ചുഅയ്യർക്കും ആണ് കൊടുത്തതു്. ഇത്രയെല്ലാം ഉപകാരം ചെയ്യുന്ന ഒരുകൂട്ടർക്ക് നിസ്സാരമായ ഒരു സഹായം—ഒരു ചെറിയ പക്ഷിയെ നാലുമണിക്കൂർ സൂക്ഷിക്കുകയെന്നതു്—ശരിക്കു ചെയ്യാൻ പറ്റാത്തതു് കഷ്ടമായിപ്പോയി എന്ന് ശാരദ തൊണ്ടയിടറിക്കൊണ്ട് പറഞ്ഞു.

അണ്ണൻ ഇങ്ങനെ ഒരു കുഴപ്പം പറ്റിച്ചല്ലോ! ഇനി എന്തുചെയ്യും? നാണാസ്വാമി അഞ്ചു മിനിട്ട് അനുജത്തിയുടെ പ്രസംഗം കേട്ടുകൊണ്ടു നിന്നു. സ്വന്തം അനുജത്തിയുടെ വീട്ടിൽ കള്ളൻ കയറിയെന്ന് സംശയം തോന്നിയാൽ ആ കാര്യം അന്വേഷിച്ചതു് തെറ്റാണോ എന്ന് നാണാസ്വാമി ചോദിച്ചു. ഏതായാലും തർക്കിച്ചിട്ട് കാര്യമില്ല, ശാരദ വിശദീകരിച്ചു. അണ്ണൻ അടിയന്തരമായി ഒരു ഉപകാരംചെയ്യണം. വടക്കാഞ്ചേരിയിൽ പോയാൽ അങ്ങാടിയിൽ തത്തമ്മകളെ വില്പനയ്ക്ക് വച്ചിട്ടുണ്ടാവും. ഒരുമണിക്കൂറിനുള്ളിൽ ഒരു തത്തമ്മയെ വാങ്ങിക്കൊണ്ടുവരണം. അധികം വലുപ്പം വേണ്ട. നന്നേ ചെറുതാവുകയും വേണ്ട. ഒരു ഇടത്തരം പക്ഷി മതി. കണ്ടാൽ രംഗയ്യരുടെ മകളുടെ തത്തമ്മയെപ്പോലെ തോന്നണം.

രംഗയ്യരുടെ വീട്ടിലെ തത്തമ്മയെ എന്തിനാണ് ഇവിടെ കൊണ്ടുവന്ന് മുറിയിൽ അടച്ചിട്ടതെന്ന് നാണാസ്വാമി ചോദിച്ചു. എന്താണ് ഇതിന്റെ രഹസ്യം? അതൊന്നും തനിക്ക് അറിയില്ലെന്നും തത്തമ്മയെ സൂക്ഷിക്കാൻ ഏല്പിച്ചപ്പോൾ അങ്ങനെ ചെയ്തുവെന്ന് മാത്രമേയുള്ളൂവെന്നും ശാരദ പറഞ്ഞു. ഇനി ഒട്ടും സമയം കളയരുതു്. വടക്കാഞ്ചേരിയിൽ പ്പോയി തത്തമ്മയെ വാങ്ങിക്കൊണ്ടുവരൂ, ശാരദ അപേക്ഷിച്ചു.

തന്റെ കൈയിൽ ഒരു ദമ്പടിപോലും ഇല്ലെന്നും തത്തമ്മയ്ക്ക് പത്തോ പതിനഞ്ചോ ഉറുപ്പിക വിലകൊടുക്കേണ്ടിവരുമെന്നും നാണാസ്വാമി വിശദീകരിച്ചു. അപ്പോൾ ശാരദ മടിശ്ശീല തുറന്ന് പതിനഞ്ച് ഉറുപ്പിക എടുത്തുകൊടുത്തുകൊണ്ട് "പോതുമാ?" എന്നു ചോദിച്ചു. പണം മതിയാകുമോ എന്ന് നാണാസ്വാമി എങ്ങനെ പറയും? അയാൾക്കു തത്തക്കമ്പോളത്തെപ്പറ്റി ഒരു പിടിപാടുമില്ല. ഇരുപത്തഞ്ച് ഉറുപ്പിക വേണ്ടിവന്നാലോ? ശാരദ അപ്പോൾ പത്തു് ഉറുപ്പിക കൂടി എടുത്തു കൊടുത്തു. എന്നിട്ട് ദീർഘമായി നിശ്വസിച്ചു. ഇരുനൂറ് അരിമുറുക്ക് ഉണ്ടാക്കി വിറ്റാൽ കിട്ടുന്ന ലാഭമാണ് പോയതു്! നാണാസ്വാമി ഉറുപ്പിക വാങ്ങി തിരക്കുപിടിച്ചു നടന്നുപോയി.

കുറച്ചു നടന്നപ്പോൾ പഞ്ചായത്തു് നിരത്തിന്റെ ഇടതുഭാഗത്തു് ഒരു ചുമരിന്മേൽ വലിയ വെണ്ടയ്ക്കാഅക്ഷരത്തിൽ ചുണ്ണാമ്പുകൊണ്ട് "കള്ള്" എന്ന് എഴുതിവച്ചിരിക്കുന്നതു് ശ്രദ്ധിച്ചു. ഈ ശിലാലിഖിതത്തിന്റെ പിന്നിലുള്ള പീടികയിലേക്ക് കയറി ഒരു കുപ്പി കള്ള് വാങ്ങി കുടിച്ചു. അല്പനേരം അവിടെ ഇരുന്നപ്പോൾ ഒരു ചോദ്യം മനസ്സിൽ ശ്രുക്ഷമായി പൊന്തിവരുന്നതുപോലെ തോന്നി. ചോദ്യം ഇതായിരുന്നു: "രംഗയ്യരുടെ വീട്ടിലെ തത്തമ്മയെ എന്തിന് പിച്ചുഅയ്യരുടെ മഠത്തിലെ മുറിയിൽ അടച്ചിട്ടു? ഇതിൽ എന്തോ പരമരഹസ്യം ഉണ്ടെന്നു് അയാൾ തീർച്ചയാക്കി. ഇതു് എന്താണെന്ന് അന്വേഷിച്ച് കണ്ടുപിടിക്കണമെന്നും തീർച്ചയാക്കി. അതിനെത്തുടർന്ന് ഒരു കുപ്പി കള്ളുകൂടി വാങ്ങികുടിച്ചു.

ശാരദ മഠത്തിലേക്കു വന്ന് വാതിൽ തുറന്ന് ആദ്യം പരിശോധിച്ചതു് തത്തമ്മയെ സൂക്ഷിച്ചിരുന്ന തന്റെ ഭർത്താവിന്റെ മുറിയായിരുന്നു. നാണാസ്വാമി പറഞ്ഞതു് സത്യമാണെങ്കിലും അതു് വിശ്വസിക്കാൻ അവർ കൂട്ടാക്കിയില്ല. മുറിയിൽ തത്തമ്മയുണ്ടോ എന്ന് അവർ പരിശോധിച്ചു. കള്ളുകുടിയനായ നാണാസ്വാമിക്ക് തത്ത പറന്നുപോയി എന്നു് വെറുതെ തോന്നിയതാണെങ്കിലോ? പക്ഷേ, മുറി ഒഴിഞ്ഞുകിടക്കുന്നതായി ശാരദ കണ്ടു. ജനൽ അല്പം തുറന്ന് വെളിച്ചത്തിൽ പരിശോധിച്ചു. തത്തമ്മ പോയതുതന്നെ!

ശാരദ ഒന്നുകൂടി നോക്കിയപ്പോൾ തട്ടിന്മേൽ കെട്ടിത്തൂക്കിയിരുന്ന പലകയിലുള്ള കടലാസുകളിൽ രണ്ടുമൂന്നെണ്ണം താഴത്തുവീണു കിടക്കുന്നതായികണ്ടു. ഗുരുവായൂരപ്പാ! അതു് തന്റെ ഭർത്താവിന്റെ പണമിടപാടുകളുടെ കടലാസുകളാണല്ലോ!

തട്ടിന്മേൽ തൂക്കിയിട്ട പലകയിൽ വച്ചിരുന്ന പിച്ചുഅയ്യരുടെ പണമിടപാടുകൾ എഴുതിയ കടലാസുകൾ നിലത്തു വീണുകിടക്കുന്നതു കണ്ടപ്പോൾ ശാരദ ഒന്നു ഞെട്ടി. ഈ കടലാസുകളിൽ പിച്ചുഅയ്യർ കടം കൊടുത്തിരുന്ന സംഖ്യകളുടെയും കിട്ടിയ തുകകളുടെയും രേഖകൾ ഉണ്ടാവും. ആധാരങ്ങൾ, പ്രോനോട്ടുകൾ, കൈവശപ്പണയം, ചുണ്ടിപ്പണയം എന്നെല്ലാം ഈ കടലാസുകളെ പിച്ചുഅയ്യർ വിളിക്കുന്നതു് ശാരദ കേട്ടിട്ടുണ്ട്. അവർക്ക് ഇതിന്റെ യാതൊരു ഗുണദോഷങ്ങളും അറിയില്ല. മലയാളം വായിക്കാൻ തന്നെ ശാരദയ്ക്ക് അറിയില്ല. കുറച്ച് പഠിച്ചിട്ടുള്ളതു് തമിഴ് അക്ഷരങ്ങളാണ്. അവരുടെ അച്ഛൻ ആദ്യം പോത്തന്നൂരിൽ ഒരു കാപ്പിക്കടക്കാരനായിരുന്നു. കുട്ടിയായിരുന്നപ്പോൾ പോത്തന്നൂരിൽ വളർന്ന ശാരദയ്ക്ക് തമിഴ് പഠിക്കാനുള്ള അവസരം മാത്രമാണ് കിട്ടിയതു്. രേഖകൾ എന്തെല്ലാമാണെന്ന് അറിയില്ലെങ്കിലും അവ ഗൗരവമുള്ള കാര്യമാണെന്ന് അവർക്ക് നിശ്ചയമുണ്ട്.

ഈ മുറിയിലേക്ക് ആരും കടന്നുവരരുതെന്നും കടലാസുകൾ തൊടരുതെന്നും ആണ് പിച്ചുഅയ്യർ പാസ്സാക്കിയിട്ടുള്ള അലിഖിതനിയമം. ഇതു ലംഘിച്ചാൽ അദ്ദേഹം വെളിച്ചപ്പാടിനെപ്പോലെ തുള്ളും. ശാരദ നിലത്തുവീണ കടലാസ്സുകൾ എടുത്തുനോക്കി. ഒന്ന് അല്പം കീറിയിട്ടുള്ളതായി കണ്ടു. തത്തമ്മ പറന്ന് കശപിശയാക്കിയതാവും എന്ന് ശാരദ ഊഹിച്ചു. അയ്യയ്യോ! സ്വാമി അറിഞ്ഞാൽ കൊല്ലും! ശാരദ ജനലിന്റെ ചവിട്ടുപടിയിൽ കയറി കടലാസുകൾ പലകയിന്മേൽ ഒതുക്കിവച്ചു.



പിച്ചുഅയ്യർ ഇതിനിടയിൽ ശങ്കരവാര്യരുടെ വീട്ടിൽ കയറിച്ചെന്ന് ഉമ്മറത്തു കിടന്ന് ഉറങ്ങുന്നുണ്ടായിരുന്ന വാര്യരെ

ഡിററർജൻ്റ് വസ്ത്രങ്ങൾ വൃത്തിയാക്കുന്നു

റാനിപാൽ അതേ വസ്ത്രങ്ങൾക്ക് തിളങ്ങുന്ന വെണ്മയേകുന്നു





അതുകൊണ്ട് വസ്ത്രങ്ങൾ ഡിററർജൻ്റുകൊണ്ട് അലക്കുകയും റാനിപാൽ ചേർത്ത വെള്ളത്തിൽ മുക്കിയെടുക്കുകയും വേണം.



സമുന്നത വെണ്മയ്ക്ക് റാനിപാൽ







റാനിപാൽ
പരുത്തി വസ്ത്രങ്ങൾക്ക്

റാനിപാൽ-എസ്
സിന്തററിക്, ബ്ലെൻഡഡ് എന്നീ വസ്ത്രങ്ങൾക്ക്

താഴെ കൊടുക്കുന്ന സൈസുകളിൽ ലഭിക്കുന്നു.
റാനിപാൽ—1 ഗ്രാം, 25 ഗ്രാം, 100 ഗ്രാം
റാനിപാൽ-എസ്സ്—20 ഗ്രാം

Shilpi SGCD 4/82 M


വിളിച്ചുണർത്തി. ഏതാണ്ട് എഴുപതു് വയസ്സായ വാര്യർ പിടഞ്ഞെഴുന്നേററ് പിച്ചുഅയ്യരെ വന്ദിച്ചു. ഉപചാരവാക്കുകൾക്കുശേഷം പിച്ചുഅയ്യർ വിഷയം അവതരിപ്പിക്കാൻ മടി കാണിച്ചില്ല. ഏതാണ്ട് മൂന്നുകൊല്ലംമുമ്പ് മൂവായിരം ഉറുപ്പിക കടം വാങ്ങിയതിൻെറ മുതലും പലിശയും പത്തുദിവസങ്ങൾക്കുള്ളിൽ തിരിച്ചു കൊടുത്തില്ലെങ്കിൽ കോടതിയിൽ കേസുകൊടുക്കേണ്ടിവരും. ശങ്കരവാര്യർ പ്രോനോട്ട് ഒപ്പിട്ടുകൊടുത്തിട്ടുള്ളതാണല്ലോ.

“സ്വാമീ! എന്നെ രക്ഷിക്കണം!” ശങ്കരവാര്യർ വിറച്ചുകൊണ്ട് തൊഴുകൈയോടെ യാചിച്ചു. മൂന്നു കൊല്ലത്തിനുള്ളിൽ നാലായിരത്തി ഇരുന്നൂറ് ഉറുപ്പിക താൻ തന്നിട്ടുണ്ടെന്നും ഇനി ബുദ്ധിമുട്ടിക്കരുതെന്നും വാര്യർ അപേക്ഷിച്ചു. എങ്ങനെയെങ്കിലും താൻ സ്വൈരമായി ഒന്ന് മരിച്ചുകൊള്ളട്ടെ, സ്വാമീ.

പിച്ചുഅയ്യർ അപ്പോൾ കണക്കുകൾ വിസ്തരിച്ചു. ആയിരത്തിന് മാസം 30 ഉറുപ്പിക പലിശവച്ചുകൊണ്ട് 3240 ഉറുപ്പിക പലിശ തരാനുണ്ട്. മുതൽ കഴിയുന്നതുംവേഗം തിരിച്ചു തരാത്തതുകൊണ്ടാണല്ലോ പലിശ ഇത്രയും കുന്നുകൂടിയതു്. ശങ്കരവാര്യർ തന്നതു കഴിച്ച് ബാക്കി 2040 ഉറുപ്പിക ഇനിയും തരാനുണ്ട് എന്നു പിച്ചുഅയ്യർ കണക്കുകൾ വിസ്തരിച്ചപ്പോൾ “സ്വാമീ! രക്ഷിക്കണേ!” എന്ന് വാര്യർ ആവർത്തിച്ചു.

ഇതു് ഇങ്ങനെ മന്ത്രംപോലെ ജപിച്ചിട്ട് കാര്യമൊന്നുമില്ലെന്നും ഇനി കാത്തിരിക്കാൻ കഴിയില്ലെന്നും പറഞ്ഞുകൊണ്ട് പിച്ചുഅയ്യർ എഴുന്നേററ് നടന്നുപോയി. അദ്ദേഹം പാലക്കാട്ടേക്കാണ് പോയതു്. വക്കീലിനെക്കൊണ്ട് നോട്ടീസ് അയപ്പിക്കണം. കടം വാങ്ങണമെന്ന മാത്രമേ മനുഷ്യർക്ക് വിചാരമുള്ളു— തിരിച്ചു കൊടുക്കണമെന്നുള്ള വിചാരമില്ല!

സന്ധ്യയായപ്പോൾ രംഗയ്യരുടെ മഠത്തിൽ ബാക്കി ശേഷിച്ച തിക്കും തിരക്കും അവസാനിക്കുകയും എല്ലാം ശാന്തമാവുകയും ചെയ്തു. നാമജപം കഴിഞ്ഞപ്പോൾ ചിത്തി പാർവ്വതിയെ വിളിച്ചു. ഇനി താമസിക്കണ്ട, നീ പോയി തത്തമ്മയെ എടുത്തുകൊണ്ടുവാ! ആരെങ്കിലും ചോദിച്ചാൽ പറമ്പിലെ മരത്തിന്മേൽ നിന്ന് കിട്ടിയെന്നു പറഞ്ഞാൽ മതി, ചിത്തി പഠിപ്പിച്ചുകൊടുത്തു. പാർവ്വതി അപ്പോൾ നേരിയ ഇരുട്ടിൽ ശാരദയുടെ വീട്ടിലേക്കു പോയി.

ശാരദ ഏകാകിയായി ഉമ്മറത്തു് ഇരിക്കുന്നുണ്ടായിരുന്നു. അവളുടെ മുഖത്തു് എന്തോ പരിഭ്രമം ഉള്ളതായി പാർവ്വതി കണ്ടു. “എല്ലാം മംഗളമായി മുടിഞ്ചാച്ച്” എന്നുള്ള മുഖവുരയോടുകൂടി പാർവ്വതി കോലായിൽ ഇരുന്നു. കല്യാണാഘോഷം എല്ലാം നന്നായി കഴിഞ്ഞുകൂടി. സദ്യയെപ്പററി ഭാഗ്യംപോലെ അതിഥികൾക്ക് ആർക്കും ആക്ഷേപം ഒന്നുമില്ല. അതു് അദ്ഭുതമാണ്. പട്ടൻമാരുടെ സദ്യകഴിഞ്ഞാൽ എന്തെങ്കിലും ആക്ഷേപം ഉണ്ടാവാറുണ്ട്. രംഗയ്യരുടെ പുണ്യംകൊണ്ട് യാതൊരാളും ഒരു കുററവും പറഞ്ഞില്ല.



രണ്ടുകൂട്ടം പായസവും വളരെ നന്നായി എന്നു പറയാത്തവരില്ല.

അശുഭമായി ഒരു കാര്യം ഉണ്ടാവുമെന്ന് ഭയപ്പെട്ടതു് രാജമ്മയുടെ പെരുമാററത്തിലാണ്. അവൾ കരയില്ലെന്നു ശഠിച്ചപ്പോൾ വാസ്തവത്തിൽ ഭയം തോന്നി. പക്ഷേ, അവൾ കരയുകതന്നെ ചെയ്തു. തൻെറ സൂത്രം കണക്കിനു കൊണ്ടുവെന്ന് പാർവ്വതി അഭിമാനത്തോടുകൂടി പറഞ്ഞു. ഏതായാലും തത്തമ്മയെ നാളെ രാവിലെ അവൾക്ക് കൊണ്ടുപോയി കൊടുത്തേക്കാം. ചിത്തിയും പാർവ്വതിയുംകൂടി കൊണ്ടുപോയി കൊടുക്കുമ്പോൾ അവൾക്ക് വലിയ സന്തോഷമാവും. മുററത്തെ മരത്തിന്മേൽ നിന്ന് തിരിച്ചുകിട്ടിയതാണെന്നു പറയാം. മരത്തിന്മേൽ കയറി അതിനെ പിടിക്കാൻ താൻ വളരെ പ്രയാസപ്പെട്ടു എന്ന് പാർവ്വതിവിവരിക്കുമ്പോൾ രാജമ്മ വല്ല സമ്മാനവും തന്നേക്കും.

തത്തമ്മയെ എടുക്കാൻ വേണ്ടി പാർവ്വതി എഴുന്നേററപ്പോൾ ശാരദ അവരെ പിടിച്ചിരുത്തി. ഒരു കുഴപ്പം പററിയിട്ടുണ്ടെന്നു പറഞ്ഞു. ഉണ്ടായ സംഭവങ്ങൾ ശാരദ പാർവ്വതിക്ക് വിവരിച്ചുകൊടുത്തു. അതു് സാരമില്ല. വടക്കഞ്ചേരിക്കമ്പോളത്തിൽനിന്ന് ഒരു നല്ല തത്തമ്മയെ വാങ്ങിക്കൊണ്ടുവരാൻ ഏർപ്പാടു ചെയ്തിട്ടുണ്ട്. വാങ്ങാൻ പോയ ആൾ ഏറിയാൽ അരമണിക്കൂറിനുള്ളിൽ തിരിച്ചുവരുമെന്ന് ശാരദ പറഞ്ഞു.

പാർവ്വതിക്ക് വളരെ പരിഭ്രമംതോന്നി. രാജമ്മയുടെ തത്തയ്ക്കു പകരം വേറെ തത്തയെ കിട്ടിയതുകൊണ്ട് കാര്യമില്ലെന്ന് പാർവ്വതി പറഞ്ഞു. രാജമ്മയുടെ തത്ത ധാരാളം മനുഷ്യഭാഷ സംസാരിക്കും. വടക്കഞ്ചേരി കമ്പോളത്തിൽനിന്നു വാങ്ങുന്ന തത്തമ്മ സംസാരിക്കില്ലല്ലോ. ഇതു വേറെ തത്തയാണെന്ന് എളുപ്പത്തിൽ തിരിച്ചറിയാൻ കഴിയും. എങ്കിൽ ഇനി എന്തു ചെയ്യുമെന്ന് ശാരദ ചോദിച്ചപ്പോൾ പാർവ്വതി കൈമലർത്തി.

തത്തമ്മയെ കിട്ടിയിട്ടില്ലെങ്കിൽ രാജമ്മ കരയുമെന്ന് പാർവ്വതിക്ക് അറിയാം. അവൾ ഉച്ചയ്ക്ക് കരയുന്നുണ്ടായിരുന്നുവല്ലോ. ഇപ്പോഴും കരയുന്നുണ്ടാവും. ഖേദവും സന്തോഷവും ഉള്ളതുകൊണ്ട്, ഒരു പക്ഷേ, രണ്ടോ നാലോ ദിവസം കഴിഞ്ഞാൽ തത്തമ്മയുടെ കാര്യം മറന്നേക്കും, പാർവ്വതി വിചാരിച്ചു. പ്രശ്നം അതു് മാത്രമല്ല. ചിത്തിയും താനുംകൂടി തത്തമ്മയെ വീണ്ടും അവളെ ഏല്പിക്കുമ്പോൾ ഉണ്ടാകുന്ന സന്തോഷവും സ്നേഹവും കാണാൻ പററില്ലല്ലോ. ഏതായാലും ഇനി ഇവിടെ ഇരുന്നിട്ട് കാര്യമില്ല. പാർവ്വതി യാത്ര പറഞ്ഞുപോയി.

കല്യാണം കഴിഞ്ഞു് രാജമ്മ ഭർത്താവിൻെറ മഠത്തിൽ വന്നതിൻെറ പിറേറന്നാൾ ഉച്ചവരെ കുഴപ്പമൊന്നും ഉണ്ടായില്ല. രാവിലെ അവളും നടേശനും സുമിത്രയുംകൂടി ഇരുന്ന് സൊള്ളി സമയം കഴിച്ചു. നടേശനും സുമിത്രയും ഓരോരോ തമാശകൾ പറഞ്ഞുകൊണ്ട് പൊട്ടിച്ചിരിച്ചു. പൊട്ടിച്ചിരിക്കാൻ രാജമ്മയും വശമുണ്ടെന്ന് സുമിത്രയ്ക്ക് അറിയാം. പക്ഷേ, അവൾ ഇപ്പോൾ അങ്ങനെ ചെയ്തില്ല. രാജമ്മ ചിരിച്ചു എന്നതു് ശരിതന്നെ. എന്നാൽ അതിനെ ഒരുതരം തണുപ്പ് ബാധിച്ചിരുന്നതായി സുമിത്രയ്ക്കു തോന്നി.

തൻെറ തത്തമ്മയെപ്പററി ചിലപ്പോഴെല്ലാം അവളുടെ ഓർമ്മ ഉണർന്ന് തലപൊക്കിക്കൊണ്ടിരുന്നു. ഉച്ചയ്ക്കു നടേശൻെറ അമ്മ ഊണുകഴിക്കാൻ വിളിച്ചപ്പോൾ രാജമ്മയ്ക്കു കരച്ചിൽവന്നു. ഇപ്പോൾ തത്തമ്മയ്ക്ക് ചോറുകൊടുക്കേണ്ട സമയമാണ്. പാവം, തത്തമ്മ! അതു് എവിടെയെങ്കിലും വിശന്നുകൊണ്ട് ഇരിക്കുകയായിരിക്കും എന്ന് വിചാരിച്ചപ്പോൾ അവളുടെ കണ്ണുകൾ നിറഞ്ഞു. സാരിത്തുമ്പുവലിച്ച് രാജമ്മ കണ്ണുതുടയ്ക്കുന്നതു് സുമിത്ര കണ്ടു.

(തുടരും)

## 150 രൂപ 80 പൈസ വിലയ്ക്കുള്ള പ്രസിദ്ധീകരണങ്ങൾ

# 100 രൂപയ്ക്കു് നേടുക!

## കലാകൗമുദി ഗ്രൂപ്പിൻെറ

# സ്പെഷ്യൽ ഓഫർ-1982

കലാകൗമുദി, ഫിലിം മാഗസിൻ, എന്നിവയാണു് ഈ സ്കീമിൽ ഉൾപ്പെടുത്തിയിട്ടുള്ളതു്. രണ്ടിനുംകൂടി മൊത്തം വാർഷിക വരിസംഖ്യ **150** രൂപ **80** പൈസയാണു്. എന്നാൽ സ്പെഷ്യൽ ഓഫർ പ്രകാരം വരിക്കാരായാൽ **100** രൂപ മാത്രം അടച്ചാൽ മതി. അതായതു് **50** രൂപ **80** പൈസ ഇളവു്. 1982 സെപ്റ്റംബർ ആദ്യവാരം മുതൽ ഒരു കൊല്ലക്കാലം (52 ആഴ്ച) കലാകൗമുദിയും ഫിലിം മാഗസിനും നിങ്ങൾക്കു് എത്തിച്ചുകൊണ്ടിരിക്കും.

മാത്രവുമല്ല കോപ്പി ഒന്നിനു് **15** പൈസ ക്രമത്തിൽ പോസ്റ്റേജിനത്തിൽ വരുന്ന **15** രൂപ **60** പൈസയുടെ ചെലവും ഓഫീസിൽനിന്നും വഹിക്കുന്നതാണു്.

മലയാളത്തിലെ ഏററവും മികച്ച പ്രസിദ്ധീകരണങ്ങളുടെ വരിക്കാരനാകാനുള്ള ഏറ്റവും ലാഭകരമായ ഈ ഓഫർ പ്രയോജനപ്പെടുത്തുക.

1982 ആഗസ്റ്റ് 30-ാംതീയതിക്കു മുമ്പായി **100** രൂപ ഇതോടൊപ്പമുള്ള കൂപ്പൺ പൂരിപ്പിച്ച് **'മാനേജർ, കലാകൗമുദി'**ക്കു് ചെക്കായോ, ഡ്രാഫ്ററായോ, പോസ്റ്റൽ ഓർഡറായോ, മണി ഓർഡറായോ അയയ്ക്കുക. (ഇൻഡ്യയ്ക്കു പുറത്തുള്ളവർക്കു് ഈ സ്കീം ബാധകമല്ല.)

### സ്പെഷ്യൽ ഓഫർ സ്കീം-1982

കലാകൗമുദി, ഫിലിംമാഗസിൻ എന്നീ കലാകൗമുദി പ്രസിദ്ധീകരണങ്ങൾ 1982 സെപ്ററംബർ ആദ്യവാരം മുതൽ ഒരു കൊല്ലത്തേക്കു് എനിക്കു് അയച്ചുതരുന്നതിനായി **100** രൂപയുടെ ചെക്ക് / ഡ്രാഫ്ററ് / പോസ്റ്റൽ ഓർഡർ / മണി ഓർഡർ ഇതു സഹിതം അയയ്ക്കുന്നു.

പേരു് ..............................

പോസ്റ്റൽ മേൽവിലാസം ..............................

..............................

..............................

..............................

പിൻകോഡ് ..............................

കെ. ശ്രീകുമാർ
സർക്കുലേഷൻ മാനേജർ
കലാകൗമുദി ഗ്രൂപ്പ് പ്രസിദ്ധീകരണങ്ങൾ
കൗമുദി ബിൽഡിംഗ്സ്, പേട്ട
തിരുവനന്തപുരം—695 024


# കഥ.

**ചോ**ദ്യം (ബംഗ്ലാദേശിലെ പട്ടാള ഭരണാധികാരി എർഷാദിനോടു് ന്യൂസ്‌വീക്ക് ലേഖകൻ): നിങ്ങൾ ഭരണം എന്നു് ജനങ്ങളെ തിരിച്ചേല്പിക്കും?

എർഷാദ്: ഭക്ഷ്യ സ്വയം പര്യാപ്തത, വ്യവസായ പുരോഗതി, ജനസംഖ്യാവർദ്ധനവു് നിയന്ത്രിക്കൽ, എവർക്കും വിദ്യാഭ്യാസം, ഊർജ്ജസ്വയം പര്യാപ്തത എന്നിവ നടപ്പാക്കിയാലുടൻ.

ഭൂട്ടോ പദ്ധതിപ്രകാരം ഇതിനു് ഒരു ആയിരം കൊല്ലം വേണ്ടിവരും. വേഗം സാധിക്കാൻ ഒരെളുപ്പപണി ബംഗ്ലാദേശിൽനിന്നു് ഇന്ത്യയെ കവച്ചുവച്ച് പാകിസ്ഥാനിലേക്കു ഒരു പാലം കൂടി പണിയുന്നതാണു്.

* * *

മിസസ് ഗാന്ധി ഒരു ദിവസം ഭജൻലാലിനെ എഴുന്നള്ളിച്ചു് രാജ്യത്തെ തുപ്പും; പിറേറദിവസം സെയിൽ സിംഗിനെ എഴുന്നള്ളിച്ചു് രാജ്യത്തെ തുപ്പും.

—അരുൺ ശൗരി.

ഇന്ദിരാ ഗാന്ധിയുടെ തുപ്പൽക്കോളാമ്പിയാണു് ഇന്ത്യ എന്ന കാര്യത്തിൽ ശൗരിക്കു് ഇപ്പോഴും സംശയമാണോ?

* * *

എനിക്കു് ടെലഗ്രാഫ് ഭാഷയിലെ ഇംഗ്ലീഷ് സംസാരിക്കാൻകഴിയും. ഒരുനാൾ മററാരും അടുത്തില്ലാതിരുന്നപ്പോൾ ഞാൻ കാമരാജുമായി ഇംഗ്ലീഷിൽ സംസാരിച്ചിട്ടുണ്ട്.

—ജ്ഞാനി സെയിൽസിംഗ്.

യെസ്, യെസ്. ഇൻഡിയാൻ പർസണാളിട്ടീസ് ഇംഗ്ലീസ് വെരി ഗുഡ് സ്പീക്ക്. പ്രസിഡേണ്ട് വെരി ഇമ്പാർട്ടമെണ്ട് പൊജിഷ്യൻ ഇൺ ഇൺഡിയൻ എൺവയറൺമെണ്ട്. ദ വെറൾഡ് ഈസ് ലുക്കിങ് ഫാർ ആസ് പീപ്പൽ.

* * *

പത്രം വായിക്കാത്ത രണ്ടു പേരേ ഉള്ളൂ; ഒന്നു് ഇന്ദിരാ ഗാന്ധി. മറേറതു് ഞാൻ.

—ധീരേന്ദ്ര ബ്രഹ്മചാരി.

ജ്ഞാനി സെയിൽ സിംഗിനെ മറന്നു സംസാരിക്കുന്നതു് ഇനിയത്ര നല്ലതാണോ ബ്രഹ്മചാരി?

* * *

ചരൺ സിംഗിനെയും അതുപോലെ വയസ്സചെന്നിട്ടും രംഗം വിടാതെ പിടിച്ചു തൂങ്ങിക്കിടക്കുന്ന മററു രാഷ്ട്രീയ നേതാക്കളെയുംപോലെയാണു് വയസ്സായ നർത്തകർ.

— സോണാൽ മാൻസിംഗ്.

വൈജയന്തിമാലയുടെ സ്ഥാനമായിരിക്കും നമ്മുടെ ധീരവീരവിപ്ലവകാരിയായ ജോർജ് ഫെർണാണ്ടസ്സിനു്.

* * *

ഞാൻ ജീവിച്ചിരിക്കവോളവും ഹിന്ദു വർഗ്ഗീയതയോടു പോരാടും.

—ഷേക്ക് അബ്ദുള്ള.

കരൺസിംഗ് നല്ല ആരോഗ്യവാനാണല്ലോ.

* * *

രാജീവ്ഗാന്ധി പണ്ഡിററ് നെഹ്റുവിനു തുല്യമാണെന്നു് വരുംകാലം തെളിയിക്കും.

—ഭജൻലാൽ,
ഹര്യാന മുഖ്യമന്ത്രി.




മഹാത്മജിക്കു തുല്യനായി ധീരേന്ദ്ര ബ്രഹ്മചാരിയും തെളിഞ്ഞുവരുന്നുണ്ട്.

* * *

ഇവിടെ ക്ഷാമം മനുഷ്യർക്കാണു്; ഭക്ഷ്യത്തിനല്ല.

—ചരൺസിംഗ്.

ലോക്ദളിൻെറ അംഗബലത്തെക്കുറിച്ചു് ആലോചിക്കുമ്പോൾ കിട്ടിയ വെളിപാടാണോ ഇതു്?

* * *

രേഖയ്ക്കു് എന്തൊരു സെക്സപ്പീലാണു്! ദൈവമേ! അവർ ഒന്നു നേരെ നോക്കിയാൽ മതി, നിങ്ങളുടെ ഹൃദയമിടിപ്പു തെററിപ്പോകും.

— ഷമ്മികപൂർ

പ്രതിപക്ഷ നേതാക്കളെ ഒതുക്കാൻ ഇന്ദിരാഗാന്ധിക്കു വേണമെങ്കിൽ രേഖയെ ഉപയോഗിക്കാം.

## കൗമുദി ന്യൂസ് സർവീസ്

## ആവശ്യം സൈദ്ധാന്തിക ബദ്ധത

(21-ാം പേജിൽനിന്നു തുടർച്ച)

ഈ സംഘട്ടന പ്രക്രിയ ലളിതമോ, നിസ്സാരമോ ആണെന്നു കരുതരുതു്. നീണ്ടുനിൽക്കുന്നതും, പിന്നെയും പിന്നെയും തേടിവരുന്നതുമായ ഒന്നാണു് ജീർണ്ണമൂല്യം. ഇന്നു നാം കേരളത്തിലും കാണുന്നതു് ജീർണ്ണമൂല്യത്തിൻെറ നല്ല ഒഴുക്കാണു്. ബൂർഷ്വാ മാദ്ധ്യമങ്ങളാകെ ഇതിനുവേണ്ടി വിനിയോഗിക്കപ്പെടുന്നു.

ജീർണ്ണമൂല്യങ്ങളുടെ പ്രതിഫലനം വ്യക്തിജീവിതത്തിലോ, സമൂഹജീവിതത്തിലോ മാത്രമായി ഒതുങ്ങിനിൽക്കുന്നില്ല. അതു കലാസാഹിത്യരംഗത്തെ സാരമായി ബാധിക്കുന്നുണ്ടു്.

കേരളത്തിലെ സാഹിത്യത്തിലും കലയിലും ജീർണ്ണമൂല്യങ്ങൾ എത്രത്തോളമുണ്ടെന്നു് ഞാൻ ഇവിടെ പരിശോധിക്കുന്നില്ല. പ്രസിദ്ധ ബ്രിട്ടീഷ് നിരൂപകനായ ജെ. ആർ. ടെയിലർ എഴുതിയ രണ്ടാംതരംഗം (സെക്കൻഡ്‌വേവ്) എന്ന ഗ്രന്ഥത്തിൽ പറഞ്ഞമാതിരി, മോഡേണിസത്തിൻെറ പേരിലും, മററു പലതിൻെറ പേരിലും ധാരാളം പഴഞ്ചൻ ആശയങ്ങൾ തട്ടിവിടുന്നതാണു് ഇന്നത്തെ അവസ്ഥ. സാമൂഹ്യ പ്രതിബദ്ധത ഉള്ളവർതന്നെ സൈദ്ധാന്തിക ബദ്ധത ഇല്ലാത്തതുകൊണ്ടു് ധാരാളം പാളിച്ചകൾ വരുത്തുന്നുമുണ്ടു്. ഇവയെ ചൂണ്ടിക്കാണിക്കയാണു് ഇന്നു നിരൂപകന്മാരുടെ കർത്തവ്യം.




ശാലീനയായ ശ്രീവിദ്യ–ആ മൃദുലസുന്ദരമായ പൂമേനിയുടെ രഹസ്യം ലക്സ് ഒന്നുമാത്രം.

ശ്രീവിദ്യ പറയുന്നു: ''എന്റെ ദേഹകാന്തിയ്ക്കു മൃദുലതയും, കമനീയതയും നൽകാൻ ലക്സ് കൂടിയേ കഴിയൂ''

Sreevidya




പരിശുദ്ധവും, സൗമ്യവുമായ ലക്സ്
സിനിമാതാരങ്ങളുടെ സൗന്ദര്യസോപ്പ്

HTB-HLL-6886

ഹിന്ദുസ്ഥാൻ ലിവറിന്റെ ഉൽകൃഷ്ട ഉല്പന്നം.





കൗമുദി ന്യൂസ് സർവീസ്

## ദുർബ്ബലമായ ഒരു സന്ദേശം

കഥ പറയുന്ന രാവുകൾ. നോവൽ. ഡോ: വിജയാലയം ജയകുമാർ. വില: 9-രൂപ. വിതരണം: നാഷണൽ ബുക്ക് സ്റ്റാൾ. ബില്ലിയും രങ്കയും കഥ കഴിച്ച ചോപ്രാ സന്തതികളായ ഗീതയേയും സഞ്ജയിനേയും ഓർമ്മയുണ്ടോ? 'കഥപറയുന്ന രാവുകൾ' എഴുതാനുള്ള പശ്ചാത്തലം ആ സംഭവമാണ്. ബില്ലിയും രങ്കയും ഈ നോവലിൽ അനിലും സുനിലുമായിരിക്കുന്നു. ചോപ്രാ സന്തതികൾ രതിയും രാകേഷും. മയക്കുമരുന്നിലേക്കും മാംസളവികാരങ്ങളിലേക്കും അനിലും സുനിലും നയിക്കപ്പെടുന്നു. യുവതലമുറയുടെ വഴിപിഴച്ച പ്രേരണകളെ നിയന്ത്രിക്കുകയെന്ന ദുർബ്ബലമായ ഒരു സന്ദേശം ഈ നോവലിലുണ്ട്.



## ഒരു കവിയുടെ പൊരിച്ചൽ

ബാലചന്ദ്രൻ ചുള്ളിക്കാട് ഇളം പ്രായത്തിൽ തന്നെ പ്രിയപ്പെട്ട കവിയായിത്തീർന്നിരിക്കുന്നു. ബാലചന്ദ്രന്റെ പതിനെട്ടു കവിതകളുടെ സമാഹാരം 'പതിനെട്ടു കവിതകൾ' എന്ന പേരിൽ ഡി.സി. ബുക്സ് പുറത്തിറക്കിയിട്ടുണ്ട്. 5 രൂപയാണ് വില. ഈ കവിതകളുടെ ആത്മാവിലേക്ക് വെളിച്ചം വീശുന്ന എം. ഗംഗാധരന്റെ അവതാരിക. ഗംഗാധരൻ എഴുതുന്നു: ''ബാലചന്ദ്രന്റെ കവിതയിലേക്ക് രണ്ടു വഴികളാണ് ഞാൻ കാണുന്നത്. കാവ്യബിംബങ്ങളിലൂടെയും, ഒരുതരം സംവാദത്തിന്റേതായ ശില്പഘടനയിലൂടെയും. ഇതൊന്നും ശ്രദ്ധിക്കാതെ നേരിട്ടുകേറി ആസ്വദിക്കാവുന്ന ചില കവിതകളും ഈ സമാഹാരത്തിലുണ്ട്.'' ബാലചന്ദ്രനും കേരളത്തിലെ യുവാക്കളും പാടിനടക്കുന്ന മാപ്പുസാക്ഷി, പോസ്റ്റ്മോർട്ടം, ഒരു പ്രണയഗീതം മുതലായ കവിതകൾ ഈ സമാഹാരത്തിലുണ്ട്.



## 'ആരോഹണം' ഇംഗ്ലീഷിൽ

വി. കെ. എന്നിന്റെ കഥകൾ മലയാളിയുടെ ആഹ്ലാദമാണ്. ആ കഥകളിലെ തമാശകൾ ആളുകൾ നിത്യജീവിതത്തിന്റെ ഭാഗമാക്കിത്തീർത്തിരിക്കുന്നു. 'ആരോഹണം' എന്ന നോവൽ വി. കെ. എന്നിന്റെ മാസ്റ്റർപീസാണല്ലോ. ആധുനികതയും ഭൂതകാല പാരമ്പര്യവും തമ്മിലുള്ള സംഘട്ടനമാണ് ഈ വിശിഷ്ട കൃതിയുടെ അന്തർധാര. 'ആരോഹണം' BOVINE BUGLES എന്ന തലക്കെട്ടിൽ വി. കെ. എൻ. തന്നെ വിവർത്തനം ചെയ്തിരിക്കുന്നു. സാഹിത്യ അക്കാദമി പുറത്തിറക്കിയ ഈ പേപ്പർ ബേക്കിന് 10രൂപയാണ് വില. കവറും അച്ചടിയുമൊക്കെ ലളിതവും മനോഹരവുമാണ്. വിവർത്തനത്തിലൂടെ 'ആരോഹണ'ത്തിന്റെ ആത്മാവിന് പോറലൊന്നും ഏല്പിക്കപ്പെട്ടിട്ടില്ല.




## ജൊനാതൻ ഷെൽ

അമേരിക്കൻ പുസ്തക ലോകത്തെ ഒരു സംഭവമാണ് ഈയിടെ പുറത്തിറങ്ങിയ ജൊനാതൻ ഷെല്ലിന്റെ 'ദ ഫെയ്റ്റ് ഒഫ് ദ എർത്ത്'. അണവായുധ വിരുദ്ധവികാരം ആളിക്കത്തുന്ന ലോകത്തിലേക്ക് ഒരു അക്കാദമിക്ക് ബെസ്റ്റ് സെല്ലർ ഇറക്കിയിരിക്കുകയാണ് ജൊനാതൻ ഷെൽ. അക്കാദമിക്ക് വീക്ഷണത്തിൽ എഴുതപ്പെട്ട ഈ പുസ്തകം, ചിന്തിക്കേണ്ടുന്നത് ചിന്തിക്കാൻ കൂട്ടാക്കാത്ത ഒരു മനസ്സിന്റെ സംഭാവനയാണ്. നിരായുധീകരണത്തിലൂടെ ലോകസമാധാനം പുനഃസ്ഥാപിക്കാനുള്ള ജൊനാതൻ ഷെല്ലിന്റെ വാദം കവലമുക്കിലെ മതപ്രസംഗംപോലെയുണ്ട്. അണവായുധങ്ങൾ സംഭരിച്ചുവയ്ക്കുന്ന രാഷ്ട്രങ്ങളുടെ നേർക്ക് ഒരു വിരൽചൂണ്ടൽ വിമർശനംപോലും ഈ ഗ്രന്ഥകാരൻ നടത്തുന്നില്ല. വിമർശിക്കാൻ വയ്യാത്ത ദൈവപുത്രന്റെ പടംപോലെയാണ് അണവായുധ രാഷ്ട്രങ്ങളെ ജൊനാതൻ ഷെൽ നോക്കിക്കാണുന്നത്. എല്ലാ യുദ്ധവും ഈ ഭൂമുഖത്തുനിന്നു കുറെ മനുഷ്യരെ ഉന്മൂലനം ചെയ്യും. അണവായുധയുദ്ധവും കുറെപ്പേരെ കൊല്ലും. എന്നാൽ, മനുഷ്യരാശിയെ മുഴുവൻ നശിപ്പിക്കാൻ ഒരണവായുധ യുദ്ധത്തിനും കഴിയുകയില്ല. ഒരണവായുധയുദ്ധമുണ്ടാവുകയാണെങ്കിൽ ലോകമാകെ ഭസ്മമായിത്തീരുമെന്ന നമ്മുടെ കാലത്തിന്റെ ഭയം കറസ്സാനുള്ള ചിന്തകൾ ഈ പുസ്തകത്തിലുണ്ട്.

അണവായുധസംഭരണം കൂടിക്കൂടിവരുന്നത് ഓർക്കാപ്പുറത്തുള്ള യുദ്ധങ്ങൾക്ക് കാരണമായിത്തീരുമെന്ന യാഥാർത്ഥ്യം ജൊനാതൻ ഷെല്ലിന്റെ ചിന്തയുടെ സമീപത്തൊന്നും വരുന്നേയില്ല. അണവായുധ നിരോധനത്തിനായി ഈ മതപുസ്തകമെഴുതിയ വ്യക്തി മനോഹരമായ ഒരു ഗദ്യശൈലിയുടേയും സവിസ്തര ചിന്തയുടേയും ഉടമയാണ്. ഈ പുസ്തകത്തിൽ പ്രായോഗികമായ ഒരു സവിസ്തരചിന്തയുമില്ല. തന്റെ ചിന്തയെ ഈ ഗ്രന്ഥകാരൻ ഒരു ബെസ്റ്റ് സെല്ലറിനായി രൂപപ്പെടുത്തി. എന്നിട്ടും ഈ പുസ്തകം നിരവധി ചർച്ചകൾക്ക് വിധേയമായിക്കൊണ്ടിരിക്കുന്നു.



# ചേട്ടന്റെ നിഴലിൽ

## ലീലാ ദാമോദരമേനോൻ

### നാല്പത്

രവിയുടെയും ഹരിയുടെയും ഉഷയുടെയും കൂട്ടുകാർ മിക്ക ദിവസവും വീട്ടിൽ വരും. രവി ബാർട്ടൺഹിൽ ജീവിതത്തിൽനിന്നു മാറി തന്റേതായ ഒരു ലോകത്തിലായിരുന്നു വിഹരിച്ചിരുന്നത്. ഹരി പരിസരങ്ങളെക്കുറിച്ച് നല്ല ബോധവാനായിരുന്നു. ഡ്രൈവർ മാത്യുവും അവിടെയുള്ള അറ്റൻഡർമാരും ഡ്യൂട്ടിക്കെത്താറുള്ള പൊലീസുകാരും അവനു സുപരിചിതരായിരുന്നു. ഒരിക്കൽ കോളേജിൽനിന്നു രവി കുറെ താമസിച്ചാണ് എത്തിയത്. ഗേറ്റിൽ ഡ്യൂട്ടിക്കുണ്ടായിരുന്ന പൊലീസുകാർ അവനെ അകത്തു വിട്ടില്ല. മന്ത്രിയുടെ മകനാണെന്നു പറഞ്ഞിട്ടും അവർക്കു വിശ്വാസമായില്ല. പിന്നീട് വീട്ടിൽനിന്നും ആളുപോയി കുട്ടിയെ കൂട്ടിക്കൊണ്ടു വരേണ്ടിവന്നു. അത്രത്തോളം ശ്രദ്ധയേ അവൻ മറ്റുള്ളവരിലും മറ്റുള്ളവർ അവനിലും ചെലുത്താൻ സന്ദർഭം കൊടുത്തിരുന്നുള്ളൂ. രവിയും ഹരിയും വിദ്യാലയങ്ങളിൽ പോകാൻ സ്റ്റേറ്റ്കാർ ഉപയോഗിക്കാൻ വിസമ്മതിച്ചു.

തിരുവനന്തപുരത്തുനിന്നു പുറത്തുപോകുമ്പോഴും ഞാൻ ചേട്ടനെ അനുഗമിക്കാറുണ്ട്. പഴയ ആ പതിവ് മന്ത്രിയായതിനുശേഷം മാറ്റേണ്ടതില്ലെന്നു വിചാരിച്ചു. ഞാൻ കൂടെ ഉണ്ടാകുന്നത് ചേട്ടനു സൗകര്യമായിരുന്നു.

അസംബ്ലി തുടങ്ങിയാൽ ഞങ്ങൾ രണ്ടുപേരും തിരക്കിലാകും. രാവിലെ എട്ടു മണി മുതൽ ഉച്ചവരെ അസംബ്ലിയിൽ ആയിരിക്കും. ബാക്ക് ബെഞ്ചറായ ഞാൻ എന്റെ നിയോജകമണ്ഡലത്തിന്റെ കാര്യങ്ങൾക്കു പ്രഥമസ്ഥാനം കൊടുത്തു. അവിടേക്കാവശ്യമായ പാലങ്ങൾ, റോഡുകൾ, സ്ഥാപനങ്ങൾ എന്നിവയ്ക്കുവേണ്ടി സശ്രദ്ധം പ്രവർത്തിച്ചു. കുന്ദമംഗലത്തു ഇന്നുള്ള സ്ഥാപനങ്ങളിൽ താലൂക്കോഫീസ്, പ്രൈമറി ഹെൽത്ത് സെന്റർ, പ്രൈഫാം, റീജണൽ എൻജിനീയറിങ് കോളേജ്, ബ്ലോക്ക് ഓഫീസ് എന്നിവയും അവിടെയുള്ള പാലങ്ങളിലും റോഡുകളിലും തൊണ്ണൂറു ശതമാനവും അന്നു തുടങ്ങിവച്ചതാണ്.

പുതിയ ഗവൺമെന്റ് വന്നതിനുശേഷം എന്റെ നിയോജകമണ്ഡലത്തിൽ ആരംഭപ്രവർത്തനങ്ങൾ തുടങ്ങിയ വ്യവസായ മന്ത്രിയോട് മാവൂർ റയോൺസിനെപ്പറ്റി ഒരിക്കൽ ഒരു ചോദ്യം ഉന്നയിക്കേണ്ടിവന്നു. എന്റെ ചോദ്യത്തിന്റെ ഊഴം എത്തുന്നതിനു മുമ്പ് സഭയെ എന്നും പൊട്ടിച്ചിരിപ്പിച്ചിരുന്ന ജോസഫ് ചാഴിക്കാടൻ ഒരു ക്രമപ്രശ്നം ഉന്നയിച്ചു.

"സർ, സഭയിലെ ഏതെങ്കിലും ഒരംഗത്തിനു ഈ സഭയുടെ സമയം കളയാൻ അവകാശമുണ്ടോ?"

"ഇല്ല."

"എന്നാൽ ഈ മെമ്പർക്ക് ചോദ്യം ചോദിച്ച് ഈ 'ഹൗസി'ന്റെ സമയം കളയുന്നതിനുപകരം സ്വന്തം ഹൗസിൽ വച്ചു മന്ത്രിയോടു വിവരം ചോദിച്ചുകൂടേ?" എന്ന അർത്ഥത്തിൽ ചാഴിക്കാടന്റെ വക വേറൊരു ചോദ്യം. തുടർന്നുണ്ടായ കൂട്ടച്ചിരിയിൽ എന്റെ ചോദ്യത്തിന്റെ ഗൗരവം ഒലിച്ചുപോയി.

> **മന്ത്രിസഭ അധികാരത്തിൽ വന്ന് ആറുമാസം കഴിയും മുമ്പേ മുഖ്യമന്ത്രിയുടെ പ്രവർത്തനത്തിൽ ചിലർക്ക് അതൃപ്തിയുണ്ടായി. അവർ ചേർന്ന് ചേട്ടനെ മുഖ്യമന്ത്രിയാക്കാൻ ശ്രമിച്ചെങ്കിലും അതിനു ചേട്ടൻ വഴങ്ങിയില്ല.**

കേരളാ ഓർഫൺഡ് ആൻഡ് ഫിസിക്കലി ഹാൻഡികാപ്ഡ് പേഴ്സൻസ് വെൽഫെയർ ബിൽ 1960 എന്ന ഒരു ബിൽ ഞാൻ അസംബ്ലിയിൽ അവതരിപ്പിച്ചു. അവശരും അനാഥരുമായ വൃദ്ധജനങ്ങൾക്കും ശാരീരികമായി അവശത ബാധിച്ചവർക്കും അതാതു തദ്ദേശസ്ഥാപനങ്ങളുടെ ചുമതലയിൽ സംരക്ഷണം ലഭിക്കണമെന്നതായിരുന്നു വ്യവസ്ഥ. കൂടാതെ ബധിരർക്കും മൂകർക്കും മറ്റു വികലാംഗർക്കും മറ്റും പ്രത്യേക ക്ഷേമ പരിപാടികൾ നടപ്പിലാക്കാനും വ്യവസ്ഥ ചെയ്തിരുന്നു. ഓരോ പഞ്ചായത്തും അതിന്റെ പരിധിയിൽപ്പെട്ടവർക്കു രക്ഷ നൽകാൻ ഏർപ്പാടു ചെയ്താൽ സഹായാർത്ഥികളെ സംസ്ഥാന നിലവാരത്തിൽ കണക്കാക്കേണ്ടിവരില്ല. അതിനാവശ്യമായ ഫണ്ടിന്റെ ഒരു ഭാഗം അതതു സ്ഥലത്തുള്ള സമ്പന്ന വിഭാഗത്തിൽനിന്നു പ്രത്യേക നികുതിയായി ഈടാക്കണമെന്ന് ബില്ലിൽ പറഞ്ഞിരുന്നു.

ബിൽ തത്വത്തിൽ അംഗീകരിച്ചെങ്കിലും വയോജന വിധവാ പെൻഷൻ പദ്ധതി ഗവണ്മെന്റ് തയ്യാറാക്കിയിട്ടുള്ളതുകൊണ്ട് ബിൽ പിൻവലിക്കാൻ എന്നോട് ആവശ്യപ്പെട്ടപ്പോൾ സാധാരണ സ്വകാര്യബില്ലുകൾക്കു സംഭവിക്കുന്നതുപോലെ ആ ബില്ലും പിൻവലിക്കപ്പെട്ടു.

അസംബ്ളിയിലും പുറത്തും തിരക്കിട്ട ജോലികളിൽ ഞാനും ഏർപ്പെട്ടു. എന്റെ രംഗം ചേട്ടന്റേതിൽനിന്ന് വ്യത്യസ്തമായിരുന്നു.

സ്കിപ്പോകമ്മിറ്റി പ്രസിഡന്റ് സ്ഥാനം രാജിവച്ചിരുന്നെങ്കിലും അവരുടെ യോഗങ്ങളിൽ പങ്കെടുക്കണമെന്നും നിർബ്ബന്ധിച്ചിരുന്നതുകൊണ്ടു ഞാൻ ആ യോഗങ്ങൾക്ക് പോകുമായിരുന്നു.

അസംബ്ലിയിൽനിന്നു കേരള യൂണിവേഴ്സിറ്റി സെനറ്റിലേക്കു തിരഞ്ഞെടുക്കപ്പെട്ട മെമ്പർ എന്ന നിലയിലും അഷ്വറൻസ് കമ്മിറ്റി ചെയർമാൻ എന്ന നിലയിലും എന്റെ ചുമതലകൾ ശരിയായി നിർവ്വഹിക്കാനും ഞാൻ ശ്രമിച്ചു.

കേന്ദ്ര ആരോഗ്യമന്ത്രി കർമാർക്കർ സംസ്ഥാന ഫാമിലി പ്ലാനിങ് എഡ്യുക്കേഷൻ ലീഡറാകുവാൻ എന്നോട് ആവശ്യപ്പെട്ടതു എന്നെ അദ്ഭുതപ്പെടുത്താതിരുന്നില്ല. പക്ഷേ, സ്കിപ്പോ കമ്മിറ്റിയുടെ ഒമ്പതു കുടുംബക്ഷേമ കേന്ദ്രങ്ങളുടെ മേൽനോട്ടം ദീർഘകാലം വഹിച്ചു എന്നതായിരിക്കണം എന്റെ യോഗ്യതയെന്ന് ഞാൻ വിചാരിച്ചു. ഡിസ്ട്രിക്ട് എഡ്യുക്കേഷൻ നേതാക്കളെ തിരഞ്ഞെടുക്കാനുള്ള സ്വാതന്ത്ര്യം എനിക്കു തന്നപ്പോൾ പ്രവർത്തനോന്മുഖരും എന്റെ സഹപ്രവർത്തകരുമായ ഡോ: ഒ. കെ. മാധവിഅമ്മ, നഫീസത്തുബീവി, തങ്കമ്മ സ്റ്റീഫൻ, ശാരദാ ബാലകൃഷ്ണൻ, ശാന്താ ബാലകൃഷ്ണൻ, മിസസ് നമ്പൂതിരിപ്പാട്, ലക്ഷ്മി കൃഷ്ണമൂർത്തി, കാർത്ത്യായനി നമ്പ്യാർ എന്നിവരെയാണ് ഞാൻ എന്റെകൂടെ കൂട്ടിയത്.

മോറൽ ആൻഡ് സോഷ്യൽ ഹൈജിൻ അസോസിയേഷന്റെ അഖിലേന്ത്യാ പ്രസിഡന്റ് ഡോക്ടർ സുശീലാനയ്യാർ, കേരള ശാഖാ പ്രവർത്തനം ഏറ്റെടുക്കാൻ എന്നോട് ആവശ്യപ്പെട്ടു. സംഘടന ശക്തിപ്പെടുത്തുവാൻ ആദ്യം ഡിസ്ട്രിക്ട് കമ്മിറ്റികൾ ഉണ്ടാക്കുകയാണ് ചെയ്തത്. പിന്നീട് സെമിനാറുകളും യോഗങ്ങളും സംഘടിപ്പിച്ചതോടൊപ്പം റെസ്ക്യു ഷെൽട്ടറുകളുടെയും റെസ്ക്യു മന്ദിരങ്ങളുടെയും ഒരു സർവേ ഞങ്ങളുടെ റിസർച്ച് അസിസ്റ്റന്റിനെക്കൊണ്ടും ചെങ്കൽച്ചൂള ചേരിയുടെ സർവേ സോഷ്യോളജി വിദ്യാർത്ഥികളുടെ സഹായത്തോടുകൂടിയും ഞങ്ങൾ നടത്തിയത് സമൂഹത്തിലെ ഏറ്റവും ഹതഭാഗ്യരായ സ്ത്രീ പുരുഷന്മാരെക്കുറിച്ചും സാമൂഹ്യ വിരുദ്ധരെക്കുറിച്ചും അമ്പരപ്പിക്കുന്ന വിവരങ്ങൾ നൽകി.

തിരുവനന്തപുരം വിമൻസ് അസോസിയേഷൻ ആരംഭിച്ച ഒരു പോഷകാഹാരകേന്ദ്രത്തിന്റെ ഭാരവാഹിയായും ഗിൽഡ് ഓഫ് സർവീസിന്റെ വയോജന ശിശുക്ഷേമകേന്ദ്രത്തിന്റെ പ്രസിഡന്റായും സാമൂഹ്യക്ഷേമ ബോർഡിന്റെയും ദേശീയസമ്പാദ്യോപദേശക ബോർഡിന്റെയും അംഗമായും ഞാൻ തുടർന്നു പ്രവർത്തിച്ചു. സ്ത്രീകളുടെ ദേശീയഹോക്കിമത്സരത്തിന്റെ സ്വാഗതസംഘാദ്ധ്യക്ഷയായും ഞാൻ രംഗത്തിറങ്ങി. ഈ നീണ്ട പട്ടിക എടുത്തു പറഞ്ഞത്, മതിയാകുവോളം പ്രവർത്തനത്തിന് എനിക്കു അവസരമുണ്ടായിരുന്നുവെന്ന് കാണിക്കുവാൻവേണ്ടി മാത്രമാണ്.

രണ്ടു വമ്പിച്ച മഹിളാസമ്മേളനങ്ങൾ ഞങ്ങൾ ആ കാലഘട്ടത്തിൽ സംഘടിപ്പിച്ചു. ആദ്യം നടന്നത് അഖിലേന്ത്യാ കോൺഗ്രസ് വനിതാസമ്മേളനമായിരുന്നു. ഏകദേശം രണ്ടായിരത്തിലധികം പ്രതിനിധികൾ വിവിധ സംസ്ഥാനങ്ങളിൽനിന്നായി സമ്മേളനത്തിൽ പങ്കെടുത്തു. ഇന്ദിരാഗാന്ധിയും മറ്റു കേന്ദ്ര നേതാക്കളും എത്തിച്ചേർന്ന ആ സമ്മേളനത്തിന്റെ അവസാനദിവസത്തെ പൊതുയോഗത്തിനു മുമ്പ് നടന്ന റാലി ഭാരതം കണ്ടിട്ടുള്ളതിൽ ഏറ്റവും വമ്പിച്ച വനിതാറാലിയായിരുന്നു എന്നു പറഞ്ഞത് ഞാൻ ഓർക്കുന്നു.

പക്ഷേ, ആ സമ്മേളനം ദുഃഖപര്യവസായിയായി. സമ്മേളനം കഴിഞ്ഞ് ഡെൽഹിയിൽ ഇന്ദിരാഗാന്ധി മടങ്ങിയെത്തിയപ്പോഴേക്ക് ഫെറോസ്ഗാന്ധിയെ ഹൃദ്രോഗബാധിതനായി ആസന്ന നിലയിൽ ആശുപത്രിയിൽ പ്രവേശിപ്പിച്ചിരുന്നു. ഉടനെതന്നെ ഉണ്ടായ അദ്ദേഹത്തിന്റെ നിര്യാണംകൊണ്ട് ഇന്ദിരാഗാന്ധി അനുഭവിച്ച ദുഃഖത്തിൽ തിരുവനന്തപുരത്തു സമ്മേളനത്തിനെത്തിയവർ പ്രത്യേകിച്ചും തപ്തരായി.

അഖിലേന്ത്യാ വനിതാ സമ്മേളനത്തിന്റെ ഒരു യോഗവും അതിനെത്തുടർന്നു തിരുവനന്തപുരത്തുവച്ചു കൂടി. ലക്ഷ്മി എൻ. മേനോൻ, ലേഡി രാമറാവു, രേണുകാ റേ, രക്ഷാസരൺ, കമലാദേവി ചതോപാദ്ധ്യായ മുതലായ പ്രശസ്ത വനിതാനേതാക്കളും പ്രമുഖരായ വിദേശാതിഥികളും പങ്കെടുത്ത ആ സമ്മേളനവും ശ്രദ്ധേയമായിരുന്നു. അതിനു മുൻപ് 1936-ലാണ് മഹാറാണി സേതു പാർവ്വതീഭായിയുടെ അദ്ധ്യക്ഷതയിൽ അഖിലേന്ത്യാ വനിതാസമ്മേളന വാർഷികം കൂടിയത്. ലോകപ്രശസ്തിയാർജ്ജിച്ച മാർഗററ് സാംഗറുടെ സാന്നിദ്ധ്യത്തിൽ കുടുംബാസൂത്രണം ആദ്യമായി ഒരു പൊതുവേദിയിൽ ചർച്ചചെയ്യപ്പെട്ട ആ അവസരം ചരിത്രപ്രാധാന്യമർഹിച്ചിരുന്നു. പത്രപ്രതിനിധികൾക്കു പ്രവേശനം നിഷേധിച്ചപ്പോൾ അവിടെ നടക്കുന്നതെന്തെന്നറിയാൻ പത്രക്കാർ കൊട്ടിയടച്ച ജനലുകളുടെയും വാതിലുകളുടെയും പഴുതുകളിൽ ചെവിയോർത്തുനിന്ന സംഭവം വലിയ തമാശ ഉളവാക്കിയതാണ്. ആ കൂട്ടത്തിൽ ഒരു പത്രപ്രവർത്തകൻ എന്ന നിലയിൽ ചേട്ടനുമുണ്ടായിരുന്നുവത്രെ!

ഈ രണ്ടു സമ്മേളനങ്ങളുടെയും ചുമതലകൾ കുറെയൊക്കെ ഏറ്റെടുത്ത എനിക്ക് വലിയ സമ്മേളനങ്ങൾ നടത്തുവാൻ ആവശ്യമായ അനുഭവജ്ഞാനം നേടാൻ കഴിഞ്ഞു. ചേട്ടൻ എന്റെ പ്രവർത്തനരംഗത്തു അഭിപ്രായപ്രകടനമൊന്നും നടത്തിയിരുന്നില്ല.

രാഷ്ട്രീയരംഗവും സജീവമാകാതിരുന്നില്ല. മന്ത്രിസഭ അധികാരത്തിൽ വന്ന് ആറുമാസം കഴിയുന്നതിനു മുൻപുതന്നെ മുഖ്യമന്ത്രിയുടെ അടുത്ത കൂട്ടുകാരിൽ ചിലർ അദ്ദേഹത്തിന്റെ പ്രവർത്തനശൈലിയിൽ അതൃപ്തി പ്രകടിപ്പിച്ചുതുടങ്ങി. ആരെയും കൂട്ടാക്കാത്ത അദ്ദേഹത്തിന്റെ പ്രകൃതം രുചിക്കാത്ത രണ്ടു പ്രധാനികൾ ചേട്ടനെ സമീപിച്ച് ചേട്ടൻ മുഖ്യമന്ത്രിയായി മന്ത്രിസഭ അഴിച്ചുപണിഞ്ഞാൽ നന്നായിരിക്കുമെന്നും അതിനുവേണ്ട നീക്കങ്ങൾ അവർ ചെയ്യുവരുന്നുണ്ടെന്നും അറിയിച്ചു. അവർ പ്രതീക്ഷിച്ച മറുപടിയല്ല ചേട്ടനിൽനിന്ന് ലഭിച്ചത്. കാലാവധി എത്തുന്നതുവരെ ആ മന്ത്രിസഭ തുടർന്നു ഭരിക്കണമെന്നാണ് ജനങ്ങൾ ആഗ്രഹിക്കുന്നതെന്നും അതിനെ തകിടംമറിക്കാനുള്ള ശ്രമത്തിൽ തന്നെ ഉൾപ്പെടുത്തരുതെന്നും അവരോട് ചേട്ടൻ തറപ്പിച്ചു പറഞ്ഞു. അതിനുശേഷം സ്വാഭാവികമായും ചേട്ടനോട് ശക്തിയായ എതിർപ്പ് ആ കൂട്ടർ പ്രകടിപ്പിച്ചുതുടങ്ങി.

ഇതിനിടയിൽ രണ്ടു പ്രധാന അതിഥികൾ ഞങ്ങളുടെ വീട്ടിൽ വന്നു. ഒരാൾ യു. പി. വ്യവസായമന്ത്രി സുചേതാ കൃപലാനി ആയിരുന്നു. നല്ല ഒരു മെത്തപ്പായ 'ദാദ'യ്ക്കു (കൃപലാനിക്കു) വാങ്ങിക്കാനായി അവരോടൊപ്പം ഞാനും ഗവൺമെന്റിന്റെ ഒരു കരകൗശലസ്ഥാപനത്തിൽ പോയപ്പോൾ അവിടത്തെ അനാസ്ഥയും ദയനീയതയും കണ്ട് സുചേതാജിക്കു അദ്ഭുതമായി. മടങ്ങി വീട്ടിൽ എത്തിയപ്പോൾ അവർ പ്യൂണിന്റെ കൈയിൽ ചേട്ടനു ഒരു കുറിപ്പ് കൊടുത്തയച്ചു. "ഒരടിയന്തരവിഷയം ധരിപ്പിക്കാനായി കേരള വ്യവസായ മന്ത്രിയുടെ വിലപ്പെട്ട ഏതാനും നിമിഷങ്ങൾ എനിക്കു തരാൻ അപേക്ഷ—സുചേതാ കൃപലാനി."

ഔദ്യോഗിക രീതിയിൽത്തന്നെ അവരെ ഓഫീസുമുറിയിലേക്കു ആനയിക്കാൻ ചേട്ടൻ ആവശ്യപ്പെട്ടപ്പോൾ അറ്റൻഡർ രാമൻനായർക്കു വലിയ രസമായി. ചേട്ടനോട് സുചേതാജി തന്റെ സന്ദർശനത്തിന്റെ വിവരങ്ങൾ ധരിപ്പിച്ചു.

(തുടരും)



ലീലാദാമോദരമേനോൻ ജനീവ സന്ദർശിച്ചവേളയിലെടുത്ത ചിത്രം

# കലയും ആസ്വാദകനും

## വിജയകൃഷ്ണൻ

മനുഷ്യന്റെ സാമൂഹ്യബോധം വികാസമാർജ്ജിക്കുന്നതിനനുസൃതമായി വ്യക്തിയുടെ സിദ്ധിയേയും സവിശേഷാവകാശത്തേയും സംബന്ധിച്ച ധാരണകൾക്ക് ഇടിവു സംഭവിക്കുന്നതായി നാം കാണുന്നു. വ്യക്ത്യവകാശത്തിന്മേലുള്ള ഈ വിശ്വാസരാഹിത്യമാണ് ലോകരാഷ്ട്രങ്ങളിലേറിയ പങ്കിലും രാജാധികാരത്തെ ഉച്ചാടനം ചെയ്യാനുള്ള നിമിത്തമായി ഭവിച്ചതു്. രാജനൈതിക, സാമ്പത്തിക രംഗങ്ങളിൽ ചലനാത്മകമായ പരിവർത്തനത്തിനു വഴിവച്ച ഈ അവബോധം കലാരംഗത്തെ ഗുണമായും ദോഷമായും ബാധിച്ചു. മാനുഷ്യകത്തിന് രചനകളിൽ ഉച്ചതമസ്ഥാനം നൽകാൻ കലാകാരൻ ബാദ്ധ്യസ്ഥനായിത്തീർന്നു എന്നതു് ഗുണപരമായ ഒരു വികാസമായിരുന്നു. ജനവിരുദ്ധതാല്പര്യങ്ങളുടെ ഇടുങ്ങിയ അതിരുകൾ മായ്ച്ചുകളയാനും പരസ്പരാശ്രിതത്വത്തോടെ, പ്രത്യാശാപുരസ്സരം ജീവിതത്തെ നേരിടാനും ജനങ്ങളെ പ്രാപ്തരാക്കി എന്നതാണ് ഈ നന്മയുടെ സ്ഥൂലസ്വരൂപം. ഒപ്പമതു് കലാകാരനിൽ അദ്ധ്യസ്തമായിരുന്ന സവിശേഷസിദ്ധിയുടെ പരിവേഷങ്ങൾ അഴിച്ചുകളയാനും ശ്രമിച്ചു. കലാരചന മാത്രമല്ല, അതിന്റെ ആസ്വാദനവും കർമ്മഗതിയാലുപലബ്ധരാകുന്ന സിദ്ധിവിശേഷമായാണ് അന്നോളവും എണ്ണപ്പെട്ടുപോന്നിരുന്നതു്. മനുഷ്യരെല്ലാരെയും ഒന്നുപോലെ കാണുന്ന ഒരു സാമൂഹ്യക്രമത്തിൽ കലയുടെ പേരിലായാലും സിദ്ധിവിശേഷ ചിന്താപദ്ധതിയെ എങ്ങനെയാണു സാധൂകരിക്കുക? ഈ ചോദ്യചിഹ്നം സാമൂഹ്യ പ്രതിജ്ഞാബദ്ധതയിലൂന്നുന്ന ഏതൊരു കലാസിദ്ധാന്തത്തിന്റേയും മുന്നിലുണ്ട്. വ്യവസ്ഥാപിതധാരണയെ വേരോടെ പിഴുതെറിയാനുള്ള ഈ സിദ്ധാന്തങ്ങളുടെ വ്യഗ്രതയ്ക്കിടയിൽ പാരമ്പര്യത്തിലും ചൈതന്യത്തിലുമൂന്നുന്ന ജീവശാസ്ത്രപരമായ സത്യംപോലും അവഗണിക്കപ്പെട്ടു എന്നതാണ് പരമാർത്ഥം. അതിനാൽ കുറഞ്ഞൊരു കാലഘട്ടത്തേക്കെങ്കിലും ക്ഷുദ്രകവികൾ സമ്മാന്യരും അരസികന്മാർ കലാപ്രണയികളുമായി കൊണ്ടാടപ്പെടാനിടയായി. എന്നാൽ അഴുക്കുകളരിച്ചെടുത്ത് തെളിനീരൊഴുകുന്ന നദീപ്രവാഹത്തെപ്പോലെ കാലം ഗുണപരിശോധന കഴിഞ്ഞൊഴുക്കിയതേ അവശേഷിച്ചുള്ളൂ. അപ്പോൾ വെള്ളമിറങ്ങിക്കൊണ്ടിരിക്കുന്ന നദിയിലെ ശിലാഖണ്ഡമെന്നപോലെ ഒരു സത്യം തല നീട്ടുന്നു. കലയിൽ സവിശേഷാവകാശത്തേയും സിദ്ധിയേയും സംബന്ധിച്ച കാഴ്ചപ്പാടത്രേ അത്.



കലാവാസന നൈസർഗ്ഗികമാണെന്ന സത്യം ഒന്നുകൊണ്ടും സത്യമല്ലാതാവുന്നില്ല. അഭ്യാസം സ്വയമേവ രത്നമാവുന്നില്ല; അത് രത്നം തേച്ചുമിനുക്കിയെടുക്കുന്ന പ്രക്രിയ മാത്രമാണ്. ജീവിതാനുഭവങ്ങൾ, പരിതഃസ്ഥിതികൾ, പാരമ്പര്യം, സംസ്കാരം, മനസ്സിൽ വേരുറപ്പിച്ച ധാരണകൾ—ഇങ്ങനെ നൂറുനൂറു കാര്യങ്ങളാണ് കലാകാരന്റെ ദർശനത്തേയും ശൈലിയേയും സ്വരൂപിക്കുന്നത്. അംഗീകാരത്തിനുള്ള വെമ്പലിൽ ബാഹ്യമായ ആദേശങ്ങൾ, അവ രാഷ്ട്രീയമോ സാമ്പത്തികമോ ആയിക്കൊള്ളട്ടെ, ഉള്ളിൽത്തട്ടാതെ പകർത്തുന്ന കലാകാരൻ എക്കാലത്തും നൂറുക്കുനൂറും പരാജയമാവുന്നത് അതുകൊണ്ടാണ്. വിപ്ലവപ്രസ്ഥാനത്തിൽ സ്വയം സമർപ്പിച്ച് അതിന്റെ തീവ്രസംഘട്ടനങ്ങളിൽ ജീവിതം തുടരുന്ന ഒരാളുടെ വിപ്ലവകലാസൃഷ്ടിയും ബൂർഷ്വാ വ്യവസ്ഥിതിയുടെ സമസ്തഔദാര്യങ്ങളും കൈക്കൊണ്ടുജീവിക്കുകയും ജീവിതം സുരക്ഷിതമാക്കിവച്ച ശേഷം വിപ്ലവ കലാസൃഷ്ടിയിലേർപ്പെടുകയും ചെയ്യുന്ന ഒരാളുടെ കലാകൃതിയും തമ്മിലുള്ള വ്യത്യാസം പ്രകടമാണല്ലോ. താല്ക്കാലികമായി തെറ്റിദ്ധരിപ്പിക്കാൻ രണ്ടാമത്തെ കൂട്ടർക്ക് കഴിഞ്ഞെന്നിരിക്കും. എന്നാൽ ജ്വലിക്കുന്ന കരുത്തോടെ വാസ്തവികത മറനീക്കിയെത്തുകതന്നെ ചെയ്യും. ബാഹ്യമായ പ്രബോധനങ്ങൾക്ക് ആത്മാർത്ഥതാരഹിതവും അവസരവാദപരവുമായി വഴങ്ങുന്ന ഒരാളുടെ വിപ്ലവകലാകൃതിയെക്കാൾ അഭികാമ്യം സ്വന്തം മനസ്സാക്ഷിയോട് ആത്മാർത്ഥമായി പ്രതികരിക്കുന്ന കലാകാരന്റെ സൃഷ്ടിതന്നെയാണ്. 'ആയിരം എമിലി സോളയേക്കാൾ തന്റെ എല്ലാ പിന്തിരിപ്പൻ വീക്ഷണങ്ങളോടും കൂടിയ ബൽസാക്കാണ് മികച്ച എഴുത്തുകാരൻ' എന്ന് എംഗൽസ് പറഞ്ഞതു അതുകൊണ്ടാവാം.



ലാ അവഞ്ചുറ എന്ന ലോകപ്രസിദ്ധ അന്തോണിയോണി ചിത്രത്തിൽനിന്നു—മൊണിക്കാവിററിയും ഗബ്രിയേൽ ഫെർസിററിയും

കലാകാരന്റെ നില ഇതാണെങ്കിൽ ആസ്വാദകന്റെയോ? കലാകാരന്മാരുടെ എണ്ണത്തെക്കാൾ എത്രയോ മടങ്ങ് അധികമാണ് ആസ്വാദകരുടെ സംഖ്യ. സഹൃദയത്വത്തെപ്പറ്റിയുള്ള കാഴ്ചപ്പാടിൽ സാമൂഹ്യവീക്ഷണം പുലർത്തുന്നവരും വൈയക്തികവീക്ഷണം പുലർത്തുന്നവരും തമ്മിൽ രൂക്ഷമായ അഭിപ്രായവ്യത്യാസമുണ്ട്. പരിശീലനം കൊണ്ട് ആസ്വാദകനെ സൃഷ്ടിക്കാമെന്ന് ഒന്നാമത്തെ കൂട്ടർ കരുതുമ്പോൾ കലാരചനപോലെ ഒരു സിദ്ധിയാണ് സഹൃദയത്വമെന്ന് രണ്ടാമത്തെ കൂട്ടർ വാദിക്കുന്നു. ഒരു വസ്തുത സമ്മതിച്ചേ തീരൂ: സൗന്ദര്യാത്മകമായ വസ്തു ആസ്വദിക്കുന്നതിനുള്ള ഒരു ത്വര ഓരോ മനുഷ്യനിലുമുണ്ട്. ഈ ത്വരയുടെ തരതമഭേദങ്ങളിലാണ് വൈജാത്യം കുടികൊള്ളുന്നതു. ചിലരിൽ ഈ പ്രേരണ പ്രാകൃതാവസ്ഥയിൽ സ്ഥിതിചെയ്യുന്നു; മറ്റു ചിലരിൽ വികാസത്തിന്റെ പല പടികളിൽ അതു നില്ക്കുന്നു. വികാസത്തിന് പല പടികൾ മാത്രമല്ല, പല വഴികളുമുണ്ട്. ലോകത്തിൽ സൗന്ദര്യാത്മകവസ്തുക്കൾ അനവധിയാണ്. യഥാർത്ഥത്തിൽ ഇവയ്ക്കു സൗന്ദര്യം നൽകുന്നതു തന്നെ ഇതോരോന്നും രസനീയമായി അനുഭവപ്പെടുന്ന ആസ്വാദകനാണ്. ഒരാൾക്ക് അരുചികരമായ ഒരു വസ്തു മറ്റൊരാൾക്ക് അങ്ങേയറ്റം ആസ്വാദനീയമായി അനുഭവപ്പെടുന്നു. ഒരാൾക്ക് സുന്ദരമായി അനുഭവപ്പെട്ട ഒരു വസ്തുവിൽ എന്താണ് സൗന്ദര്യമെന്നറിയാതെ മറ്റൊരാളുടെ ബുദ്ധി കുഴങ്ങുന്നു. ചുരുക്കത്തിൽ, ആസ്വാദനശേഷിയുള്ള രണ്ടു മനസ്സുകളുടെ പ്രവർത്തനശൈലി ഒരുപോലെയാവണമെന്നില്ല.

ആസ്വാദനബുദ്ധിയുടെ വൈവിദ്ധ്യത്തിന്റെ അടിസ്ഥാനമെന്താണ്? സൗന്ദര്യത്തിന്റെ സ്വഭാവത്തിലെ വൈവിദ്ധ്യം തന്നെ. സൗന്ദര്യത്തിന് പല തലങ്ങളാണുള്ളത്. ഒരറ്റത്ത് ബാഹ്യവും പ്രകടവുമായ സൗന്ദര്യമുണ്ട്. മറ്റേ അറ്റത്ത് കട്ടിയേറിയ പുറന്തോടിനുള്ളിൽ നിഗൂഹനം ചെയ്യപ്പെട്ട, അഗാധവും അർത്ഥനിർഭരവുമായ സൗന്ദര്യമുണ്ട്. ബാഹ്യവും പ്രകടവുമായ സൗന്ദര്യം സൗന്ദര്യാത്മകമായവസ്തു ആസ്വദിക്കുന്നതിനുള്ള ത്വര കുടികൊള്ളുന്ന എല്ലാ മനുഷ്യർക്കും ആസ്വദിക്കാൻ കഴിയുന്നു. അതിന് പരിശീലനത്തിന്റെ ആവശ്യമില്ല. ചിന്തയുടെ ആവശ്യമില്ല. പഠനമനനനിദിദ്ധ്യാസങ്ങൾ അവിടെ അപ്രസക്തമാവുന്നു. കണ്ണുതുറന്നു കാണുകയേ വേണ്ടു, ഈ സൗന്ദര്യം ഉള്ളിലേക്കാഴ്ന്നിറങ്ങാൻ; പ്രതികരണം സൃഷ്ടിക്കാൻ. അതല്ല അങ്ങേയറ്റത്തുനിൽക്കുന്ന, നിഗൂഹനം ചെയ്യപ്പെട്ട അഗാധവും അർത്ഥസംയുക്തവുമായ സൗന്ദര്യത്തിന്റെ കഥ. അവിടെ ആസ്വാദനം സവിശേഷമായ മാനസിക സംസ്കാരം ആവശ്യപ്പെടുന്നു; അഭ്യാസം ആവശ്യപ്പെടുന്നു: ക്ഷമാപൂർവകമായ നിരീക്ഷണം ആവശ്യപ്പെടുന്നു. ഈ സൗന്ദര്യം കണ്ടറിയാൻ കഴിയാതെ പോയവർക്ക് അതു ബോദ്ധ്യപ്പെടുത്തിക്കൊടുക്കുക ശ്രമകരമാണ്. അറിയുന്നവർക്കാകട്ടെ, ആഹ്ലാദത്തിന്റേയും മാനസികവികാസത്തിന്റേതുമായ ഒരു മഹാപ്രപഞ്ചം തുറന്നുകിട്ടുന്നു. തേച്ചുമിനുക്കുന്തോറും കാന്തിയും ശോഭയും വഴിയുന്ന അസുലഭരത്നം പോലെയാണ് ഈ സൗന്ദര്യം. ഇതേപ്പറ്റിയുള്ള അറിവും അഭ്യാസവും ഏറുന്തോറും ഇതിന്റെ കാമനീയകത വർദ്ധിച്ചു

> **കലാജന്യമായ അനുഭൂതിക്കുവേണ്ടി കലാസൃഷ്ടിയെ സമീപിക്കുന്ന ആസ്വാദകൻ മാത്രമേ കലയുടെ ആസ്വാദകനാവുകയുള്ളൂ കലാസൃഷ്ടിയുമായി ആത്മബന്ധം സ്ഥാപിക്കുന്ന അയാൾക്കു മാത്രമേ അതിന്റെ നന്മതിന്മയെപ്പറ്റി പറയാൻ അവകാശമുള്ളൂ.**

വരുന്നതായി അനുഭവപ്പെടുന്നു. ആസ്വാദ്യതയുടെ ഓരോ പാളിക്കുമപ്പുറം പുതിയ പുതിയ പാളികൾ തെളിയുന്നു.

കലാരൂപങ്ങളും സാമാന്യമായി ഇങ്ങനെ രണ്ടുതരം സൗന്ദര്യാത്മകത ഉൾക്കൊണ്ടിരിക്കുന്നതായി കാണാം. കേവലവും ബാഹ്യവുമായ സൗന്ദര്യം പുലർത്തുന്ന കലാസൃഷ്ടികളും ആന്തരികവും അപഗ്രഥനക്ഷമവുമായ സൗന്ദര്യം പുലർത്തുന്ന കലാസൃഷ്ടികളുമുണ്ട്. ചിലപ്പോഴൊക്കെ ഈ രണ്ടുതരം സൗന്ദര്യവും ഒരേ കലാസൃഷ്ടിയിൽ സമ്മേളിക്കുന്നതായും കാണാറുണ്ട്. ബാഹ്യസൗന്ദര്യം പുലർത്തുന്ന കലാസൃഷ്ടികൾ എളുപ്പത്തിൽ ജനസാമാന്യത്തിന് സ്വീകാര്യമായിത്തീരുന്നു. ആസ്വാദനത്തിനുവേണ്ടി അദ്ധ്വാനിക്കാനോ സമയം നീക്കിവയ്ക്കാനോ അതിനെ ജീവിതത്തിന്റെ ഒരു ഭാഗമായി സ്വീകരിക്കാനോ സന്നദ്ധതയില്ലാത്ത ഒരുവൻ ശ്രമരഹിതമായും മാനസിക ലാഘവത്തോടെയും ആസ്വദിക്കാവുന്ന കലാസൃഷ്ടിയിൽ മാത്രമേ തല്പരനാവാനിടയുള്ളു. ബാഹ്യ സൗന്ദര്യത്തോടൊപ്പം ആന്തരികവും അപഗ്രഥനക്ഷമവുമായ സൗന്ദര്യം കൂടി സ്വായത്തമാക്കിയിട്ടുള്ള സൃഷ്ടികൾ ഏറ്റവുമധികം ജനങ്ങളെ സമീപിക്കുന്നുണ്ട്. എന്നാൽ ഇത്തരം കലാസൃഷ്ടികളിൽനിന്ന് എല്ലാവർക്കും ലഭിക്കുന്നതു ഒരേതരം അനുഭൂതിയല്ല. മേൽച്ചൊന്ന രണ്ടുതരം ആസ്വാദകർക്കും രണ്ടുതരത്തിലുള്ള കാരണങ്ങൾ കൊണ്ടാവും ഈ സൃഷ്ടികൾ ആസ്വാദ്യമായിബ്ഭവിക്കുക. ഇക്കാര്യം വ്യാവർത്തിച്ചുകാണാനുള്ള കെല്പില്ലായ്മ നിമിത്തം ഇത്തരം കലാസൃഷ്ടികൾ കലാപരതയേയും ആസ്വാദനമാനദണ്ഡത്തെയും കുറിച്ചുള്ള തെറ്റായ നിഗമനങ്ങളിലേക്ക് നിരൂപകരെ നയിക്കാറുണ്ട്.

കലാസൃഷ്ടികളിൽനിന്ന് മാനസികലാഘവം പ്രതീക്ഷിക്കുന്ന സാമാന്യാസ്വാദകൻ കലയെ വിലകെട്ട നേരമ്പോക്കുകളുടെ സഹോദരസ്ഥാനത്തു പ്രതിഷ്ഠിക്കുകയാണ് ചെയ്യുന്നത്. അഗാധതലസ്പർശിയല്ലാത്തതും അർത്ഥരഹിതവും മാനസിക സംസ്കാരമുയർത്താത്തതുമായ വിനോദങ്ങളാണ് നേരമ്പോക്കുകൾ. ചില കാലങ്ങളിൽ നേരമ്പോക്കുകൾ കലയുടെ വിതാനത്തിലേക്കുയരാറുണ്ടെന്നത് നേരാണ്. നേരമ്പോക്കിന്റെ പ്രയോക്താവും അനുവാചകനും ഒരുപോലെ ഉന്നതമൂല്യങ്ങളുടെ പരിപാകത്തിലേക്കുയരുന്ന സുദുർല്ലഭ മുഹൂർത്തങ്ങളിലാണ് ഇങ്ങനെ സംഭവിക്കാറ്. എന്നാൽ മിക്കപ്പോഴും കലാകൃതി നേരമ്പോക്കിന്റെ വിതാനത്തിലേക്ക് താഴുക സംഭാവ്യമാണ്. നേരമ്പോക്കിന്റെ അംശം ഏറെയുള്ള കലാരൂപങ്ങളിലേക്ക് ജനസാമാന്യം കൂടുതലായിആകർഷിക്കപ്പെടുന്നു. ഇപ്രകാരം ജനസാമാന്യം അധികമായി ആകർഷിക്കപ്പെടുന്നു എന്നതുകൊണ്ടുമാത്രം അന്യഥാ മൂല്യവത്തായ ഒരു കലാരൂപം നേരമ്പോക്കായി അധിക്ഷേപിക്കപ്പെടാനുള്ള സാദ്ധ്യത നിഷേധിക്കാവതല്ല. ഇതേ കാരണം കൊണ്ടുതന്നെയാണ ചലച്ചിത്രകല ഒരു നേരമ്പോക്കിൽ കവിഞ്ഞ ഒന്നുമല്ലെന്ന ധാരണ ഏറെക്കാലത്തോളം വിവരമുള്ളവർ വച്ചുപുലർത്തിയത്. ഈ ധാരണ ഇനിയും കൈയൊഴിക്കാൻ തയ്യാറായിട്ടില്ലാത്തവർ എവിടെയുമുണ്ട്.

ഒരു കലാരൂപത്തിൽ പൊതുവേ മൂന്നു തരം ധർമ്മങ്ങൾ ഉൾച്ചേർന്നിരിക്കുന്നു. കലാജന്യമായ അനുഭൂതിയും അതിൽനിന്നു വ്യതിരിക്തമായ കേവല വിനോദാംശവും പ്രബോധനാംശവുമാണവ. കലാസൃഷ്ടിയുടെ മൂല്യനിർണ്ണയം നടത്തേണ്ടതു് കലാജന്യമായ അനുഭൂതിയുടെ അളവുവച്ചാവണം. കേവലവിനോദത്തിനും പ്രബോധനത്തിനും കലയുടെ ഏറ്റക്കുറവുകളുമായി നേരിട്ടു ബന്ധമൊന്നുമില്ല. ആസ്വാദകൻ തന്റെ താല്പര്യത്തിന്റെ സ്വഭാവമനുസരിച്ച് ഇവയിലേതെങ്കിലുമൊന്നിനെത്തേടിയാവാം കലാസൃഷ്ടിയെ സമീപിക്കുക. കലാജന്യമായ അനുഭൂതിക്കുവേണ്ടി കലാസൃഷ്ടിയെ സമീപിക്കുന്ന ആസ്വാദകൻ മാത്രമേ കലയുടെ ആസ്വാദകനാവുന്നുള്ളു. ആ കലാസൃഷ്ടിയുമായി ആത്മബന്ധം സ്ഥാപിക്കാനുള്ള അർഹതയും അയാൾക്കു മാത്രമേ സംലബ്ധമാവുന്നുള്ളു. അതുകൊണ്ടുതന്നെ കലാസൃഷ്ടിയുടെ നന്മതിന്മകളെക്കുറിച്ചുള്ള സമ്യക്ബോധവും അതേപ്പറ്റി ഉറക്കെ അഭിപ്രായം പറയാനുള്ള അവകാശവും ഈ ആസ്വാദകനുള്ളതാണ്.

